

# ജാതകദർപ്പണം

ഒന്നാംഭാഗം



ഗ്രന്ഥകൎത്താവു്

**പകവത്തു് നാരായണൻ നായര**

തിരുവില്വാമല.





**1916**

മൂവാററുപുഴ,

സി. എം. സിറിയൻ അച്ചുകൂട്ടത്തിൽ

അച്ചടിച്ചതു്.





Price 12 As.] [വില അണ ൧൨



# ജാതകദർപ്പണം

ഒന്നാംഭാഗം



ഗ്രന്ഥകർത്താവു്

പകവത്തു് നാരായണൻ നായര്

തിരുവിഖ്യാമല.

(പകൎപ്പവകാശം ഗ്രന്ഥകർത്താവിനു)

1916

മൂവാററുപുഴ,

സി. എം. സിറിയൻ അച്ചുകൂട്ടത്തിൽ

അച്ചടിച്ചതു്.



(ഗ്രന്ഥകർത്താവിൻെറ മുദ്രയില്ലാത്ത പുസ്തകം

വ്യാജനിൎമ്മിതമാകുന്നു)

Price 12 As.] [വില അണ ൧൨

# അവതാരിക



പ്രബലമായ പ്രചാരത്തെ പ്രാപിച്ചു വന്നിരുന്ന ജ്യോതിശ്ശാസ്ത്രം ആധുനിക പരിഷ്കൃത ദശയിൽ നിർദ്ദയമാകുംവണ്ണം അനാദരത്വത്തെ അടയുന്നുവെന്നല്ല, ഈ വിശിഷ്ട ശാസ്ത്രം ത്യാജ്യമായും ഗണിക്കപ്പെടുന്നില്ലയോ? എന്നു കൂടി തോന്നിപ്പോകുന്നു. ഒരു ശാസ്ത്രത്തിലുള്ള അവിശ്വാസവും വിശ്വാസമുള്ളവരുണ്ടെങ്കിൽ അവരുടെ അപ്രയത്നവും ആ ശാസ്ത്രത്തിന്റെ അധഃപതന ഹേതുക്കളാണ്. വാസ്തവാവാസ്തവങ്ങളെ ശരിയായി അറിയാതെ ഗതാനുഗതികന്യായപ്രകാരമുള്ള വ്യാപാരമാകുന്നു ഉൽഗതികൾ വിഘാതമായി പരിണമിക്കുന്നതു. ആർഷവും മഹത്തരവുമായ ഗ്രന്ഥസമുച്ചയത്തെ കണ്ണടച്ചു തിരസ്കരിക്കാതെ ആ വക ഗ്രന്ഥങ്ങളുടെ മാഹാത്മ്യത്തെപ്പറ്റി അറിവാൻ അല്പമെങ്കിലും ശ്രമം ചെയ്തിരുന്നാൽ എത്ര നന്നായിരിക്കും. ജ്യോതിശ്ശാസ്ത്രത്തിന്റെ മഹത്വവും ആവശ്യവും ഒരു കാലത്തും ആരാലും എതിർക്കപ്പെടത്തക്കതല്ല. ആപൽക്കാലങ്ങളിൽ മാത്രം ഈശ്വര ഭജനം ചെയ്തു കാര്യം നേടുവാൻ ശ്രമിക്കുന്ന ഒരു തരക്കാരെ പോലെ ജ്യോത്സ്യത്തിൽ അവിശ്വാസികളായവർ സന്നിഗ്ദ്ധപക്ഷങ്ങളിൽ കവിടിക്കാർക്കു ആളയച്ചു വരുത്തി അവരുടെ വിധികളെ ശിരസാ വഹിച്ചു വരുമാറുണ്ടെന്നുള്ള ഏകസംഗതി ജ്യോതിശ്ശാസ്ത്രത്തിന്റെ പ്രാധാന്യത്തെ പ്രത്യക്ഷപ്പെടുത്തുന്നു. ഈശ്വര സൃഷ്ടമായ ലോകത്തിൽ തദ്വിരുദ്ധമായ വാദവും കാലയാപനവും നിഷ്പ്രയോജനം തന്നെ. പഞ്ചഭൂതാത്മകങ്ങളായ പ്രാപഞ്ചിക വസ്തുക്കൾ ഏതെങ്കിലും വിധം അ

ന്യോന്യ സംബന്ധപ്പെട്ടവയാകയാൽ ഒന്നു മറ്റൊന്നിന്റെ വൃദ്ധിക്കൊ നാശത്തിനൊ പ്രവൎത്തിക്കാതിരിക്കുന്നില്ല. സൂൎയ്യനെ ആത്മാവായും ചന്ദ്രനെ പ്രകൃതിയായും കുജാദി ഗ്രഹങ്ങളെ പഞ്ചഭൂതങ്ങളുമായിട്ടാണ് ഗണിച്ചിരിക്കുന്നതു. ഭൂതങ്ങൾ സ്ഥൂല ഗ്രഹങ്ങളായി ആകാശത്തിലും സൂക്ഷ്മങ്ങളായി മനുഷ്യരിലും സ്ഥിതി ചെയ്യുന്നു. ആകാശത്തിൽ എന്നപോലെ നമ്മിലും സൂക്ഷ്മ ഗ്രഹ സഞ്ചാരമുള്ളതിനാലാകുന്നു നമുക്കു സുഖ ദുഃഖാദി വിവിധ വികാരങ്ങൾ ഉണ്ടാകുന്നതു. ആകാശസ്ഥിതങ്ങളായ ഗ്രഹങ്ങൾ നമ്മിൽ പ്രവൃത്തിക്കുന്നുണ്ടൊ ഇല്ലയൊ എന്നുള്ളതിനെപ്പററി വളരെ വാദിപ്പാനില്ല. ചന്ദ്ര സൂൎയ്യന്മാരുടെ ശൈത്യോഷ്ണങ്ങൾക്കു പുറമെ വാവുകളെ ആശ്രയിച്ചു നില്ക്കുന്ന കാമകല, വിഷകല, ഉന്മാദാദി രോഗങ്ങളുടെ ഗതി, വേലിയേററം, വേലിയിറക്കം, മുതലായി അനേകം സംഗതികൾ നമുക്കു അനുഭവസിദ്ധങ്ങളാണല്ലൊ. ഓരോ ഗ്രഹങ്ങളും ഈ തോതിലൊ കവിഞ്ഞൊ എല്ലായ്പോഴും പ്രവൎത്തിച്ചു കൊണ്ടിരിക്കുന്നു. മനുഷ്യദേഹത്തെ ആപാദചൂഡം അഞ്ചായി അംശിച്ചാൽ പഞ്ചഭൂതാവാസമായും പന്ത്രണ്ടായി അംശിച്ചാൽ മേഷാദി രാശികൾക്കു ആധാരമായും കാണാവുന്നതാണ്; അതിനാൽ സൂൎയ്യാദി ഗ്രഹങ്ങൾ നമുക്കു ശുഭാശുഭങ്ങളെ സൂചിപ്പിച്ചൊ പ്രവൎത്തിച്ചൊ വരുന്നുവെന്നുള്ള സൂക്ഷ്മ സിദ്ധാന്തം ഒരിക്കലും ത്യാജ്യമല്ല. പ്രാപഞ്ചിക തത്വങ്ങളെ ഇപ്രകാരം നിൎണ്ണയിച്ചു തൃപ്തിപ്പെടാവുന്നതിനെ അനാദരിച്ചും അവിശ്വസിച്ചും മിഥ്യാപ്രലപനം ചെയ്യുന്നതിനാലാണ് ശാസ്ത്രമാഹാത്മ്യം ഗ്രഹിപ്പാൻ ഇടയാകാതെ പോകുന്നത്.

ജ്യോതിശ്ശാസ്ത്രത്തിൽ ബ്രാഹ്മം, സൌരം, വാസിഷ്ഠം, ലോമശം, പൌലിശം എന്നു അഞ്ചുസിദ്ധാന്തങ്ങളുള്ളവയിൽ

സൌരമാണ് അധികം സ്വീകാര്യമായിട്ടുള്ളത്. ഈ മഹൽ ശാസ്ത്രത്തെ ഗണിതം, സംഹിതാ, ഹോരാ, എന്നു മൂന്നു സ്കന്ധങ്ങളിൽ ജാതകം, ഗോളം, നിമിത്തം, പ്രശ്നം, മുഹൂർത്തം, ഗണിതം എന്നു ആറു അംഗങ്ങളായിട്ടാണ് തിരിച്ചിട്ടുള്ളത്. ഇവയിൽ ജാതക പ്രശ്ന മുഹൂർത്തങ്ങൾ ഹോരയിൽ ഉൾപ്പെട്ടുവയാണ്. സ്കന്ദഹോരാ മുതലായി ഒന്നിലധികമുള്ള ഹോരകളിൽ വരാഹഹോരക്കാണ് പ്രചാരം അധികം സിദ്ധിച്ചിരിക്കുന്നതു. ഹോരയിൽ ഉൾപ്പെട്ടതാണ് ജാതക ഭാഗമെന്നു ഇതിനു മുമ്പു പ്രസ്താവിച്ചുവല്ലൊ. ജാതകം എന്ന പദത്തിൽ "ജ" ആധാന ലഗ്നത്തേയും "ത" ചൈതന്യ ലഗ്നത്തേയും "കം" ശിരഃഷോദയ ലഗ്നത്തെയുമാണ് സൂചിപ്പിക്കുന്നതെങ്കിലും ശിരഃഷോദയ ലഗ്നത്തെ പ്രമാണമാക്കി സാധാരണയായി ജാതകചിന്തനം ചെയ്യപ്പെടുന്നു. ജാതക സിദ്ധാന്തമെന്താണു ?

"ആയുശ്ചലോകയാത്രാച
ശാസ്ത്രേസ്മിൻദ്വേപ്രയോജനേ"
"പൂർവ്വജന്മാർജ്ജിതംകർമ്മ
ശുഭംവായദിവാശുഭം
തസ്യപക്തിർഗ്രഹാസ്സർവ്വെ
സൂചയന്തീഹജന്മനി"
"ആമരണാദിഹജന്തു-
പ്രാക്കൃതനിജകർമ്മപാകമനുഭവതി
തദ്വ്യക്തഫലംജാതകം"

ഇത്യാദി മഹദ്വചനങ്ങളാൽ ജാതക പ്രയോജനം സിദ്ധമാകുന്നു. ജാതകം മനുഷ്യവർഗ്ഗത്തെ മാത്രമല്ലാ വൃക്ഷാദി സ്ഥാവരങ്ങളേയും സംബന്ധിക്കുന്നുണ്ട്.

ഇത്രമാത്രം ശ്രൈഷ്ഠ്യവും വിസ്തൃതവുമായ ശാസ്ത്രത്തിന്റെ ഉടമസ്ഥന്മാർ ശാസ്ത്രപ്രവത്തനവും പോഷണവും ചെയ്യാതെ ആലസ്യത്തെ ഭജിക്കുന്നുവെന്നതു് കഷ്ടാൽ കഷ്ടതരമെന്നെ പറവാനുള്ളൂ. ശാസ്ത്രനിമ്മാതാക്കളും പ്രവത്തകന്മാരുമായിരുന്ന പ്രാചീന ഹിന്തുക്കളെയെങ്കിലും വിസ്മരിക്കാതെ അവരെ പദംപ്രതി അനുഗമിച്ചിരുന്നാൽപോലും അപഹാസ്യമായ അപരാധത്തിനു നാം ഉത്തരവാദം ചെയ്യേണ്ടിവരികയില്ലായിരുന്നു. മതഭ്രാന്തന്മാരായ ചിലരുടെ ആക്രമണം മതസംബന്ധമായല്ലാതെ ശാസ്ത്രസംബന്ധമായി അധികം നമ്മെ പീഡിപ്പിച്ചുവെന്നും തോന്നുന്നില്ല. പാശ്ചാത്യപരിഷ്കാരമൊ പാണ്ഡിത്യമൊ നമുക്ക ഏതാദൃശ സംഗതികളിൽ പരിപന്ഥികളായി വത്തിക്കുന്നില്ലെന്നുള്ളതിനു പണ്ഡിതവര്യനായ ഏ. ആർ. രാജരാജവമ്മകോയിത്തമ്പുരാൻ തിരുമനസ്സു മുതലായ ചുരുക്കം ചില മാന്യമഹത്തുക്കൾ സാക്ഷികളുമാണു്.

സവ്കലാശാലാബിരുദസമ്പന്നന്മാരും ഏതു തത്വങ്ങളെക്കുറിച്ചും നിഷ്പ്രയാസം ചിന്തിച്ചു പൂണ്ണഫലം സിദ്ധിക്കത്തക്ക ബുദ്ധിശക്തിയുള്ളവരുമായ ആധുനികമഹത്തുക്കളിൽ ഭൂരിഭാഗക്കാരുടെയും സാഹായ്യസഹകരണങ്ങൾ ലുപ്തപ്രായങ്ങളായിത്തീരുന്നുവെന്നു ഒന്നു; ഈ അനാദരത്താൽ അപ്രേരിതന്മാരായും കാലാവസ്ഥക്കനുസൃതമായും ശാസ്ത്രപാണ്ഡിത്യമില്ലാത്തവർ വദ്ധിച്ചു കവടി നിരത്തി അബദ്ധപ്രകടനം ചെയ്തു ഫലപാകത്തിൽ പൊതുസമ്മതിയെ പ്രാപിക്കുന്നില്ലെന്നു മറെറാന്നു്, ഇങ്ങിനെ രണ്ടു പ്രധാന കാരണങ്ങളാണു ശാസ്ത്രപ്രചാരത്തെ തടഞ്ഞിരിക്കുന്നതു്. ഇപ്രകാരമൊക്കെയാണെങ്കിലും കേരളത്തിൽ ജ്യോത്സ്യന്മാരുടെ എണ്ണം ഒട്ടധികമുണ്ടെന്നു സമ്മതിച്ചേ തീരൂ. കാലക്ഷേപത്തിനെളുപ്പമായ ഒരു തൊഴിലായിട്ടാണു് ഈ ശാസ്ത്രത്തെ മിക്കവരും അം

ഗികരിച്ചിരിക്കുന്നതു്. അമ്പത്തൊന്നക്ഷരവും പന്ത്രണ്ടു രാശികളും ചില പൎയ്യായങ്ങളും ധരിച്ചുകഴിഞ്ഞാൽ ഏതു സംഗതികളും തങ്ങൾ വാരിപ്പിടിക്കുന്ന കവിടിയിൽ തെളിഞ്ഞു വരണമെന്നാണു് ഒരു വെയ്പു. മേലാളില്ലാത്ത ഈ തൊഴിലാളികളുടെ വ്യാപാരത്തിൽ ഗ്രഹപ്പിഴകൾ സംഭവിക്കാതേയും നിവൃത്തിയില്ല. വക്താവിനും ശ്രോതാവിനും തങ്ങളുടെ അജ്ഞതയെപററി അന്യോന്യബോധമുണ്ടെങ്കിലും "എന്തോ വാസ്തവമുണ്ടെ"ന്നൊരുതരം വിശ്വാസത്തോടുകൂടി ദക്ഷിണയുംകഴിച്ചു ഭംഗിയാക്കി കാൎയ്യം കലാശിപ്പിക്കും. ശാസ്ത്രപാണ്ഡിത്യമുള്ള ചുരുക്കം ചിലൎക്കു ഈ പ്രസ്താവന സംബന്ധിക്കയില്ലെന്നു പ്രത്യേകം പറയേണമെന്നില്ലല്ലോ. കേരളീയൎക്കു കാൎയ്യം മനസ്സിലാകത്തക്ക വിധം ഭാഷയിൽ ശരിയായ ഒരു ഗ്രന്ഥമുണ്ടെങ്കിൽ ഈ ന്യൂനതകൾക്കു ഒരു തരമായ നിവാരണം സിദ്ധിക്കാതെ ഇരിക്കയില്ല.

ഈ സന്ദൎഭത്തിലും ഉത്തമ സമ്പ്രദായത്തിലും ആകുന്നു നാരായണൻ നായരവർകളുടെ പ്രസ്തുതോദ്യമം. അൎത്ഥബഹുലങ്ങളും അതി കഠിനങ്ങളുമായ ഹോര, സാരാവലി, സംഹിതാദി ഗ്രന്ഥങ്ങളിൽ നിന്നും സാരമായ ഭാഗങ്ങളെ സരസലളിതമായ രീതിയിൽ ഭാഷയിലവതരിപ്പിയ്ക്കുകയും അവയെ അല്പജ്ഞന്മാർകൂടി പരാപേക്ഷകൂടാതെ മനസ്സിലാക്കുകയും വേണമെന്നാണു് ഗ്രന്ഥകൎത്താവിൻെറ താല്പൎയ്യമെന്നു ഓരോ ഭാഗവും പ്രത്യക്ഷപ്പെടുത്തുന്നുണ്ടു്. ഗൂഢങ്ങളൊ ഗഹനങ്ങളൊ ആയ ശാസ്ത്രമൎമ്മങ്ങൾ കരതലാമലകം പോലെ വെളിപ്പെടുത്തുന്നതിനെപ്പററി പക്ഷാന്തരത്തിനിടയുണ്ടായേക്കാം. അങ്ങിനെയാണെങ്കിൽ സംസ്കൃതത്തിലുള്ളവയേക്കാൾ അനേകം ഗ്രന്ഥങ്ങൾ തമിഴിലാണെന്നും ആ ഭാഷയിലുള്ള ഗ്രന്ഥങ്ങൾ വിശദമാകുംവണ്ണം പ്രതിപാദിക്ക

പ്പെട്ടവയാണെന്നും ഉള്ള വാസ്തവം ആലോചിച്ചാൽ മതിയാകുന്നതാണ്. നിഷ്കർഷ, സുഗമത്വം, ലാളിത്യം, മുതലായ ഗുണങ്ങളോടു കൂടിയ ഒരുത്തമ ഭാഷാഗ്രന്ഥത്തെ കേരളീയരായ നമ്മുടെ സമ്പത്താക്കിത്തീർത്ത ഗ്രന്ഥകർത്താവിനോടു നാം വളരെ കടപ്പെട്ടിരിക്കുന്നു. ശാസ്ത്രാഭിമാനം ശാസ്ത്രത്തിലുള്ള അജ്ഞത ഇവയെ ഒരേ സമയം തന്നെ പരിപാലിക്കുന്ന പാമരന്മാരെന്നുള്ള അപവാദത്തേയും ഉദരപൂരണത്തെ ഉദ്ദേശിച്ചു നടക്കുന്നവരിൽ നിന്നും നേരിട്ടുകൊണ്ടിരിക്കുന്ന ഗ്രഹപ്പിഴകളേയും ദൂരീകരിക്കുന്നതിനു ഈ ഗ്രന്ഥം എത്രയും സഹായിയാണെന്നുള്ളതിനു പക്ഷാന്തരമില്ല. ബാക്കി ഭാഗങ്ങളും കൂടി ഗ്രന്ഥകർത്താവു് ഈ രീതിയിൽ തന്നെ പ്രസിദ്ധം ചെയ്യുകാണ്മാനായി പ്രാർത്ഥിച്ചു കൊള്ളുന്നു.

കാടാട്ടിൽ കേശവമേനോൻ.

മൂവാററുപുഴ.
൩൨ വൃശ്ചികം ൧൭-ാമതു.



# മുഖവുര



പ്രാചീന കാലത്തു് കഠിന സംസ്കൃതത്തിൽ എഴുതപ്പെട്ട ജ്യോതിശ്ശാസ്ത്രത്തെ ശുദ്ധ മലയാളത്തിൽ എഴുതുന്നതായാൽ മലയാള ഭാഷാജ്ഞാനം മാത്രം സിദ്ധിച്ചിട്ടുള്ളവൎക്കു പോലും നിഷ്പ്രയാസം കാൎയ്യം ഗ്രഹിക്കുന്നതിനും ജ്യോതിഷത്തെത്തന്നെ ശരണം പ്രാപിച്ച കാലയാപനം കഴിക്കുന്നവൎക്കു അല്പ കാലം കൊണ്ടു് പാഠം ചെയ്തു ഉറപ്പിക്കുന്നതിനും ഉപകരിക്കണമെന്നുള്ള ഉദ്ദേശമാണു് എന്നെ ഈ പുസ്തകം എഴുതുവാൻ പ്രേരിപ്പിച്ചതു. ഈ ഗ്രന്ഥത്തിന്റെ അടിത്തറയായി കല്പിക്കപ്പെട്ടിരിക്കുന്ന ഹോരയും തദ്വ്യാഖ്യാനങ്ങളും സാരാവലി, സംഹിത, ഫല ദീപിക, പ്രശ്നമാൎഗ്ഗം ആദിയായ മററു മൂല ഗ്രന്ഥങ്ങളും നോക്കി വാദ രഹിതമെന്നു തോന്നീട്ടുള്ളതും ഏററവും പ്രധാനമായി വിചാരിക്കപ്പെടേണ്ടതും സാധാരണ ജനങ്ങൾ അവശ്യം അറിഞ്ഞിരിക്കേണ്ടതുമായ ഭാഗങ്ങളെ പ്രത്യേകം നിഷ്കൎഷയോടു കൂടി തിരഞ്ഞെടുത്തു ഭാഷപ്പെടുത്തീട്ടുള്ളതിൽ അല്പ ഭാഗം മാത്രമാണു് ഈ പുസ്തകം. ഇതിനെ മഹാ ജനങ്ങൾ സദയം സ്വീകരിക്കുന്നതായാൽ എന്റെ ഉദ്ദിഷ്ടം ഏതാണ്ടു സഫലീകരിക്കുമെന്നു് ആശിക്കുന്നതിനും അടുത്ത ഭാഗങ്ങൾ കൂടി താമസം വിനാ പ്രസിദ്ധീകരിക്കുന്നതിനും സാധിക്കുമെന്നുള്ള ഉത്തമ വിശ്വാസത്തോടു കൂടി ഈ പുസ്തകം സജ്ജന സമക്ഷം സമൎപ്പിച്ചുകൊള്ളുന്നു.

ഇതിൽ സാഹിത്യ നിയമത്തെ അതിലംഘിച്ചു് ചില

പുനരുക്തികളും ക്ലിഷ്ട സന്ധികളും അപ്രസിദ്ധ പ്രയോഗങ്ങളും ചേർത്തിട്ടുള്ളതു ക്ഷന്തവ്യമെന്നു വിശ്വസിക്കുന്നു.

എന്റെ അപേക്ഷപ്രകാരം ഈ പുസ്തകത്തെ, താൻ വിവിധകാർയ്യവ്യഗ്രാകുലനായിരുന്നിട്ടും സശ്രദ്ധം വായിച്ച് അത്യാവശ്യം വേണ്ട സ്ഥലത്തു് അല്പാല്പമായ ഭേദഗതികൾ വരുത്തി പരിശോധിച്ചതിനും പുറമെ സാരസവും സാരഗർഭവുമായ ഒരു അവതാരികയും കൂടി എഴുതിത്തന്ന് പ്രോത്സാഹിപ്പിച്ച മൂവാററുപുഴ മുൻസിഫ് കോട്ടു വക്കീൽ ശ്രീമാൻ കൊടാട്ടിൽ കേശവമേനോൻ അവർകളോടും, പരിഭാഷപ്പെടുത്തി ഒരു കയ്യെഴുത്തു പുസ്തകമാക്കുന്നതിലും മററു പല വിധ സാരമായ സഹകരണങ്ങൾ ചെയ്തു തരുന്നതിലും ഹൃദയംഗമമായി പ്രയത്നിച്ച സ്നേഹിതൻ മ. രാ. രാ കൊട്ടാരത്തിൽ രാമവാര്യർ അവർകളോടും, അച്ചടിക്കുന്നതിന് വേണ്ടതായ ധനത്തെ താല്ക്കാലികമായി വ്യയം ചെയ്തു് എന്റെ ഉദ്യമത്തെ പൂർത്തീകരിക്കുന്നതിന് മനഃപൂർവ്വം സഹായിച്ച ഹുണ്ടിയൽ വ്യാപാരം ബ്രഹ്മശ്രീ ശേഷയ്യർ അവർകളോടും, ഈ പുസ്തകത്തെ കഴിയുന്ന വേഗത്തിൽ അച്ചടിപ്പിച്ചു തരുന്നതിൽ പ്രത്യേകം താല്പർയ്യങ്ങൾ ചെയ്ത പ്രസ്സ് ഉടമസ്ഥൻ റവറണ്ടു ജോസഫ് ജോൺ അവർകളോടും എന്റെ സർവ്വാത്മികമായ കൃതജ്ഞതയെ പ്രദർശിപ്പിച്ചുകൊണ്ടു ഈ ചെറിയ മുഖവുരയെ സമാപിച്ചു കൊള്ളുന്നു.

നാരായണൻ നായർ.

# ശ്രീമഹാദേവ്യൈനമഃ

# ജാതകദർപ്പണം

## ഒന്നാമദ്ധ്യായം.

ബ്രഹ്മാവും,മിഹിരൻ,വസിഷ്ഠൻ,പുലിശൻ,
ഗർഗ്ഗൻ,മയൻ,ലോമശൻ,
ശ്രീപത്യാൎയ്യഭടൻ,വരാഹമിഹിരൻ,
ലല്ലൻ,സമുജ്ജ്വാലകർ;
ഗോവിന്ദൻ,പരമേശ്വരൻ,ഗുരുവരൻ-
രാമൻ,തഥാകൃഷ്ണനും,
ഗോളജ്ഞാനികളായമാധവമുഖ-
ന്മാരുംതുണച്ചിടണം

അമ്പത്തൊന്നക്ഷരംചേൎന്നാകിയതനുവായ്-
ദേഹമദ്ധ്യത്തിൽനിന്നി-
ട്ടുനാഭിൽസ്തംഭാകന്നഖെശിരസിതലയുമാ-
യുള്ളിലൊരാണ് ജന്മോട്ടും;

വാവിൽപൊങ്ങും സുഷുമ്നസ്സൂക്ഷ്മതിലുളവാം
പത്മമാറിങ്കലു ചേ-
ന്നമ്പത്തൊന്നൊത്തുവാഴുംദളമതിലക്ഷരാംബ
വിദ്യാചാതുര്യം തരേണം.

ജ്യോതിശ്ശാസ്ത്രസുധാസമുദ്രമതിൽനി-
ന്നുൽഭൂതനായ് വാച്ചെഴും
ശ്രീമൽപാരശവാന്വയത്തിനഴകാ-
ന്നാമോദസന്മോദവാൻ
രാമൻസംസ്കൃതപൂർണ്ണശാരദകലാ-
നാഥൻസുശിഷ്യാന്വിതൻ
സീമാതീതഗുണൻ ഗുരുവിലസവാൻ
വാഴ്കെന്നുമെന്മാനസേ.

ചൊല്ലാന്താപസവരനവരംകൊടുത്തി
ട്ടെല്ലാജനത്തിനുമഭീഷ്ടമതേകുവാനായ്
ഉല്ലാസമോടുഗിരിതന്നിലമർന്നിടുന്ന
വില്വാദ്രിനാഥനനിശംതുണചെയ്തിടേണം

"ഓ"മെന്നൊരക്ഷരമുരച്ചവനാരവൻതാ-
നീമന്നിലുള്ളഗുരു"തത്ത്വമസി"പ്രസന്നൻ
നാമെന്നുമഗ്ഗുരുവരന്റെ പദാരവിന്ദ-
മോമെന്നചേർത്തു മനതാരതിലോർത്തിടുന്നോൻ

ശർമ്മംസ്വശിഷ്യനിവഹന്നതിലുംപ്രമോദാൽ
നിർമ്മത്സരൻപരമകോവിദനഗ്രഗണ്യൻ
നിർമ്മായനമ്പലപുരത്തിലമർന്ന"കൃഷ്ണ-
ശർമ്മാ"നമുക്കുതുണയായ്വരികെന്നുമെന്നും

മൂന്നായമൂൎത്തികൾമഹജ്ജനരക്ഷചെയ്‌വാ
നൊന്നായപോലെമമസന്നിധിവന്നുമൂന്നാം
മൂന്നക്ഷരംകനിവിനോടുപറഞ്ഞവിദ്യ-
യ്ക്കൂന്നായിട്ടു ഗുരുവരൻതുണചെയ്യിടേണം

ചൊല്ലാൎന്നഗീൎവ്വാണമതിൽകിടന്ന
വല്ലാത്തകാഠിന്യമിയന്നശാസ്ത്രം
എല്ലാവരുംകണ്ടുഗ്രഹിച്ചുകൊൾവാൻ
ചൊല്ലീടുവൻകേരളഭാഷയായി.

ചരചക്രവിജ്ഞാനം

മേഷംവൃഷഭവുംപിന്നമിഥുനംകൎക്കടകം
ചിങ്ങവുംകന്നിയുംപിന്നെത്തുലാംവൃശ്ചികവുംധനു
വുംമകരംകുംഭംമീനമിങ്ങനെരാശികൾ
പന്തിരണ്ടിവകൂട്ടുമ്പോളൊരുവൃത്തമതായ്വരും
ജ്യോതിശ്ചക്രമതെന്നാകിലിതിനെപ്പറയുന്നതു
ചക്രമെന്നുപറഞ്ഞാലുമിതാണുചരചക്രവും
നവഗ്രഹങ്ങളുമെല്ലാംനക്ഷത്രങ്ങളശേഷവും
അൎദ്ധപ്രഹരൻ,കാലൻതാൻ,ഗുളികൻ,ധൂമ്രക്രമം
യമകണ്ടകനിത്യാദിഗ്രഹാംശോപഗ്രഹങ്ങളും.
ഇന്ദ്രചാപംവ്യതീപാതംധൂമഞ്ചപരിവേഷവും
കേതുരിങ്ങനെയൊമ്പതുമപ്രകാശഗ്രഹമാണിവ
ഇവയെല്ലാവരുംജ്യോതിശ്ചക്രത്തിങ്കൽചരിപ്പവർ
ജ്യോതിശ്ചക്രംപടിഞ്ഞാട്ടുംകിഴക്കോട്ടിവരൊക്കയും
എല്ലായ്പ്പോഴുംചലിക്കുന്നകാരണംസ്പഷ്ടമോതിടാം
സമഭൂമിയിൽനിന്നിട്ടുപന്തിരണ്ടുമയോജന
മുകളിൽസഞ്ചരിക്കുന്നപ്രവഹൻവായുവെപ്പോഴും

സാവൃത്തമതായുള്ളഭൂമിതൻഗോളമെപ്പോഴും
നാനാത്രപത്തിലൊന്നുള്ളജന്തുവൎഗ്ഗത്തെയൊക്കയും
വഹിച്ചുകൊണ്ടുനില്ക്കുന്നിതാകാശത്തിൽസ്വയംവഹം
ജ്യോതിശ്ചക്രമഹാഗോളംനക്ഷത്രങ്ങൾഗ്രഹങ്ങളും
ഭൂമിയെച്ചുററിടുന്നേരമുള്ളുദയാസ്തമനങ്ങളും
ദിനരാത്രികളുംഭൂമൌപിന്നെയുംപിന്നെയുംവരും
ആരംഭകാലമെന്നാണങ്ങവസംഭവിച്ചതെന്നിതു് .
എന്നുള്ളസൂക്ഷ്മവൃത്താന്തമറിഞ്ഞാലവ,നീശ്വരൻ
എത്രഭാഗംവിലഗ്നത്തിൽമേല്പോട്ടേയ്ക്കുദിച്ചുവോ
അത്രഭാഗംപടിഞ്ഞാറുകീഴ്പ്പോട്ടായസ്തമിച്ചിടും
വിനാഡിയെത്രലഗ്നത്തിൽപൂൎവ്വഭാഗത്തുദിച്ചുവോ
അത്രയേഴിൽപടിഞ്ഞാറുകീഴ്പ്പോട്ടായസ്തമിച്ചിടും
ഗ്രഹങ്ങൾനിന്നിടുംരാശിയുദിക്കുംനേരമാസ്പദം
ഗ്രഹോദയമുദിവണ്ണമപ്പോഴാണസ്തമിപ്പതു്
അപ്പോഴതിലിരിക്കുന്നഗ്രഹമങ്ങസ്തമിച്ചിടും
സപ്തവിംശതിനക്ഷത്രംചരിക്കുംരാശിയൊക്കയും
ഉദിക്കുമ്പോളതിൽക്കൂടെനക്ഷത്രങ്ങളുദിച്ചിടും
രാശിചെന്നസ്തമിക്കുമ്പോൾനക്ഷത്രങ്ങൾമറഞ്ഞിടും
രാഹുകേതുക്കൾചക്രത്തിൽവിപരീതംനടന്നിടും
ഉപഗ്രഹങ്ങളെല്ലാരുമതിൽപാതാദ്യുപഗ്രഹങ്ങളും
ക്രമമില്ലാതെ [illegible] വന്നിടും
ചരചക്രവിഭാഗത്തിലല്പം [illegible]പ്പറഞ്ഞതു്.

കാലഭേദം.

ലഘുവായിട്ടിരിക്കുന്നോരക്ഷരങ്ങളിലൊന്നിനെ
ഉച്ചരിക്കുന്നകാലത്തിനൊരുമാത്രയതെന്നുപേർ

നിമേഷമെന്നു ചൊല്ലീടും നിമേഷം പതിനെട്ടിന്ന
കാഷ്ഠയെന്നാണു ചൊല്ലുന്നു കാഷ്ഠ മുപ്പതു കൂടുകിൽ
കലയെന്നാണു ചൊല്ലുന്നു കല മുപ്പതു കൂടുകിൽ
ക്ഷണമെന്നു ചൊല്ലുന്നു ക്ഷണം പന്ത്രണ്ടു കൂടുകിൽ
മുഹൂൎത്തമെന്നു ചൊല്ലുന്നു മുഹൂൎത്തം മുപ്പതായിടിൽ
അഹോരാത്രമതൊന്നാകുമതു മുപ്പതു കൂടുകിൽ
മാസമൊന്നറികഞ്ഞീടുമതു പന്ത്രണ്ടു കൂടുകിൽ
വൎഷമൊന്നായ് വന്നീടും പത്തു ലക്ഷമതോടുടൻ
എണ്ണൂറായിരവും ചേൎന്നാൽ യുഗമൊന്നെന്നു നിശ്ചയം
ഈവണ്ണം നാലു കൂടുമ്പോൾ ചതുൎയ്യുഗമതായ് വരും
ചൊല്ലുമെഴുപത്തൊന്നാം ചതുൎയ്യുഗമതാകിൽ
ഒരു മന്വന്തരം ചൊല്ലും പതിനാലതു കൂടുകിൽ
കല്പമൊന്നതു ബ്രഹ്മാവിൻ പകലൊന്നു കഴിഞ്ഞിടും
പത്മ, ബ്രഹ്മ, വരാഹങ്ങളിങ്ങിനെ മൂന്നു കല്പമാം
മൂന്നു കല്പങ്ങളും ചെല്ലുമ്പോളിങ്ങിനെ പകലൊന്നായ് വരും
വരാഹകല്പമാണിപ്പോൾ മനുവാറും കഴിഞ്ഞിതു
ഏഴാം മന്വന്തരത്തിങ്കൽ സപ്തവിംശച്ചതുൎയ്യുഗം
കഴിഞ്ഞു കൃതവും, ത്രേതാ, ദ്വാപരം മൂന്നുമായിതു
ഇരുപത്തെട്ടാമതായ കലിതൻ യുഗമാണിതു്
ഇതെല്ലാം സൂൎയ്യമാനത്താലെന്നു നിശ്ചയിച്ചിട്ടുവന്നിടും.

സൂൎയ്യഗതി.

ഒരു രാശിയിലാദിത്യ സഞ്ചാരമൊരു മാസമാം
ഒന്നിൽനിന്നു ക്രമമായ് മറ്റൊന്നിൽ കടക്കുന്നതു സംക്രമം
രാശി പന്ത്രണ്ടിലും ചെന്നാൽ മാസം പന്ത്രണ്ടുമായ് വരും
ആദിത്യൻ നിന്ന രാശിക്കു സപ്തമം പോട്ടു രാശിയാം

ഒരു നാഴിക ചെല്ലുമ്പോൾ കലയൊന്നു നടന്നിട്ടും
ദിനമൊന്നു കഴിഞ്ഞീടിൽ കലഷഷ്ടി തികഞ്ഞിട്ടും

സൂൎയ്യന്റെ പിൻവശം രാശി രാത്രികാലത്തിലായിട്ടും
സൂൎയ്യന്റെ മുൻവശം രാശി പകലായിട്ടുവന്നിട്ടും

ഉദയാൽ പൂൎവ്വമാം പിമ്പു നില്ക്കുന്ന കലയൊക്കയും
ഉദയാൽ പരമാകുന്നു മുന്നിൽ നില്ക്കുന്നതൊക്കയും

ഈ വണ്ണം പാട്ടുരാശിക്കും വ്യത്യാസം സ്വല്പമുണ്ടിതിൽ
ചെന്നഭാഗങ്ങളൊക്കെയും പകലായിട്ടുവന്നിട്ടും

ചെല്ലാനുള്ള കലാഭാഗം രാത്രികാലത്തിലായിട്ടും
പാട്ടുരാശി കുറഞ്ഞൊന്നു പകലായിട്ടുവന്നിട്ടും

ഉദിക്കും രാശിയന്നേരം രാത്രികാലത്തിലായിട്ടും
സൂൎയ്യൻ നില്ക്കുന്ന രാശിക്കു പറഞ്ഞുള്ള വിനാഴിക,

മുപ്പതംശത്തൊക്കിടിലൊരംശം ദിനമൊന്നിനു
രാത്രിയാമുദയം രാശി പാട്ടുരാശി വിനാഴിക
മുപ്പതംശിച്ചതൊരൊന്നു പകലായിട്ടുവന്നിട്ടും.

ലഗ്നം.

ഷഷ്ടിനാഴികവൃത്തത്തെ പന്തിരണ്ടംശമാക്കിയാൽ
അഞ്ചുനാഴികയോരോന്നിന്നോരോ രാശികളായിട്ടും

അഞ്ചുനാഴികയൊത്തിട്ടങ്ങൊരു രാശിയുമില്ലിതിൽ
അഞ്ചിൽ കുറഞ്ഞും കൂടീട്ടും നില്ക്കുന്ന രാശിയൊക്കെയും

ഇങ്ങിനെ ഭിന്നമാകുമ്പോൾ യുക്തിയാണത്ര വേണ്ടതു
യുക്തിയില്ലാതൊരേടത്തും ഫലം സിദ്ധിക്കയില്ലിതിൽ

ഷഷ്ടിനാഴികവൃത്തത്തെ ഷഷ്ടികൊണ്ടു പെരുക്കിയാൽ
മൂവായിരത്തറുനൂറെന്ന സംഖ്യത കണ്ടിടും

അഹോരാത്രത്തിലുണ്ടാകും വിനാഴികകളാണത്തു
ഇതുപന്ത്രണ്ടു ഭാഗിച്ചാലോരോരോ രാശികളായിടും

രാശിയോരോന്നിലുണ്ടാകും വിനാഴിക പറഞ്ഞിടാം
ഇരുനൂററൻപതും പത്തും പത്താമേഷത്തിലൊത്തിടും

ഇടവത്തിൽ തികഞ്ഞീടും മൂന്നൂറഞ്ചു വിനാഴിക
മൂന്നൂറിരുപതും പിന്നൊരൊൻപതും മിഥുനത്തിലാം

മൂന്നൂററിരുപതും മൂന്നും കർക്കടത്തിൽ തികഞ്ഞിടും
മൂന്നൂറഞ്ചഥ ചിങ്ങത്തിൽ ചെന്നുനില്ക്കും വിനാഴിക

ഇരുനൂറോടു തൊണ്ണൂറുമെട്ടും കന്നിയിലൊത്തിടും
തുലാംരാശിയിലൊത്തിടും മൂന്നൂറും പതിനൊന്നുമാം

മൂന്നൂറിരുപതോടെട്ടും വൃശ്ചികത്തിൽ തികഞ്ഞിടും
മൂന്നൂറിരുപതും നാലു ധനുരാശിയിലൊത്തിടും

ഇരുനൂറോടു തൊണ്ണൂറും രണ്ടും മകരരാശിയിൽ
ഇരുനൂററൻപതും പത്തും മൂന്നും കുംഭത്തിലൊത്തിടും

ഇരുനൂററൻപതും രണ്ടും മീനത്തിൽ ചെന്നുനിന്നിടും
മൂവ്വായിരത്തിയറുനൂറെല്ലാം കൂടി തികഞ്ഞിടും

## കല.

ഇരുപത്തൊരായിരത്തോടറുനൂറെന്ന സംഖ്യയെ
മൂവ്വായിരത്തറുനൂറെന്നതുകൊണ്ടു ഹരിക്കുക

ഫലമാറു ലഭിച്ചിട്ടും ശേഷമില്ലിതിലൊട്ടുമേ
വിനാഴികയൊന്നിരണ്ടാകും കലയാണെന്നു നിശ്ചയം

സാധാരണത്തിലാറു കലയോരോ വിനാഴിക
ഇതിൽ കുറച്ചും കൂട്ടീട്ടും ചെയ്യേണം ലഗ്നമാകവാൻ

## രാശിസ്വരൂപം

ആടിന്നാകൃതിയാംമേടമിടവംവൃഷഭാകൃതി
വീണയുംഗദയുംകൈകളിലെടുത്തൊന്നിച്ചുനിന്നിടും
നാരിനരന്മാർമിഥുനം ഞണ്ടിന്നാകൃതി കർക്കടം
സിംഹസ്വരൂപമാംചിങ്ങംതേളിന്നാകൃതിവൃശ്ചികം
തീയുംനെല്ലുമെടുത്തിട്ടുചൂട്ടുംകൊണ്ടൊരുതോണിയിൽ
വെള്ളത്തിലൂടെപോകുന്നനാരിയെപ്പോലെകന്യക
തുലാസ്സുകയ്യിലേന്തീട്ടുനല്ലപണ്ടകശാലയിൽ
കൊണ്ടുംകൊടുത്തുംനില്ക്കുന്നകച്ചോടക്കാരനാംതുലാം
വില്ലുകയ്യിലെടുത്തിട്ടുപാതികീഴ്ശ്വരൂപമായ്
പാതിമേൽനരനായ്നില്ക്കുന്നശ്വമാവെപ്പോഴും
മാനിന്റെമുഖവുംശേഷംമുതലയ്ക്കുള്ളദേഹവും
ഇങ്ങിനെരണ്ടുമൊന്നിച്ചുമകരംരാശിയിപ്പത്തു
ഉള്ളിലൊന്നുമിടാതേറ്റംവലുതായകുടത്തിനെ
ചുമലിൽവെച്ചുനില്ക്കുന്നനരനെപ്പോലെകുംഭമാം
അന്യോന്യംതലയുംവാലുംചേർത്തുവട്ടത്തിൽനിന്നിടും
രണ്ടുമത്സ്യങ്ങളെപ്പോലെമീനരാശിവസിപ്പതു്.

## രാശിനാമങ്ങൾ

ക്രിയഛാഗമജംമേഷംമേഷരാശിക്കുപേർവരും
ഉക്ഷംവൃഷംകാളയെന്നുമിടവത്തിനുപേർവരും
മിഥുനംദമ്പതിവീണാനൃയുഗ്മംമിഥുനത്തിനു
കുളീരംകർക്കടംകർക്കിഞണ്ടെന്നാംകർക്കടത്തിനു
മൃഗേന്ദ്രംസിംഹവുംചിങ്ങംചിങ്ങരാശിക്കിതൊക്കെയും
യുവതികന്യകാകന്നികന്നിരാശിക്കുപേർവരും
തുലാധരംതുലാജൂകംതുലാരാശിക്കുപേർവരും
അളിയുംകീടവുംതേളുംവൃശ്ചികത്തിന്റെപേരുകൾ

ഹയാംഗംഹയവുംചാപംധനുരാശിക്കിതൊക്കെയും
മകരംമൃഗവുംനക്രംമകരത്തിന്നുപേർവരും
ഘടംകുടംകുംഭമെന്നുംകുംഭരാശിക്കുപേർവരും
മത്സ്യംഝഷംമീനമെന്നുംമീനരാശിക്കുപേർവരും

രാശിനിറങ്ങൾ

ചുമന്നനിറമാംമേടംവെളുപ്പാണിടവത്തിനു
മിഥുനത്തിൻനിറംപച്ചക്കിളിതൻനിറമായ്വരും
പാതിരിപ്പൂവിന്നേപോലെനിറംകൎക്കടകത്തിനു
പാച്ചോററിപ്പൂനിറംചിങ്ങംകന്യകാപലതാംനിറം
കറുത്തനിറമാംജൂകംവൃശ്ചികത്തിനുപൊൻനിറം
മഞ്ഞളിന്റെനിറംചാപംവെൺചുവപ്പുമൃഗത്തിനു
കീരിതന്റെനിറംകുംഭംമീനംമീൻനിറമായ്വരും
ഇതുകൊണ്ടുള്ളകാൎയ്യങ്ങൾഫലഭാഗത്തിലോതിടാം

അംഗവിഭാഗം

മേഷരാശിശിരസ്സാകുമിടവംമുഖമായ്വരും
മാറിടംമിഥുനംരാശിഹൃദയംകൎക്കടംതഥാ
ഉദരംസിംഹമാംരാശികടിസ്ഥാനന്തുകന്യകം
വസ്തിയല്ലോതുലാംരാശിവൃഷലിംഗങ്ങൾവൃശ്ചികം
ഊരുരണ്ടുംചാപരാശിമകരംമുട്ടുരണ്ടുമാം
ജംഘരണ്ടുംകുംഭരാശിപാദയുഗ്മന്തുമീനമാം
ലഗ്നംമുതല്ക്കുമീവണ്ണംഭാഗിക്കാംഭേദമില്ലിതിൽ
ഇതുകൊണ്ടുശരീരത്തിൻലക്ഷണങ്ങൾപറഞ്ഞിടാം

രാശിസ്വഭാവം

മേഷംമിഥുനസിംഹങ്ങൾതുലാധനുഘടങ്ങളും

ഓജരാശികളാകുന്നു ക്രൂരരാശികളെന്നുമാം
പുംരാശിയെന്നും ചൊല്ലീടും നാമധേയങ്ങളിങ്ങിനെ
വൃഷ കൎക്കടകന്യാളിമൃഗമീനങ്ങളൊക്കെയും
യുഗ്മരാശികളാകുന്നു സൌമ്യരാശികളെന്നുമാം
സ്ത്രീരാശിയെന്നും ചൊല്ലീടും നാമധേയങ്ങളിങ്ങിനെ
മേഷം കൎക്കടകം തുലാം മകരം നാലുരാശികൾ
ചരരാശികളാകുന്നു ധാതുരാശികളെന്നുമാം
ഇടവം സിംഹവൃശ്ചികം കുംഭമീ നാലുരാശികൾ
സ്ഥിരരാശികളാകുന്നു മൂലരാശികളെന്നുമാം
മിഥുനം കന്നിയും ചാപമീനമീ നാലുരാശികൾ
ഉഭയരാശികളാകുന്നു ജീവരാശികളെന്നുമാം
കൎക്കടം വൃശ്ചികം മീനം ചക്രസന്ധികളായിട്ടും
ഇതുകൊണ്ടുള്ള കാൎയ്യങ്ങൾ ഫലഭാഗത്തിലോതിടാം

ജാതിഭേദം.

കന്യകാമിഥുനം കുംഭം തുലാം ചാപാപരാൎദ്ധവും
മനുഷ്യരാശിയെന്നല്ലോ പേരിതിന്നറിയേണ്ടതു്
കൎക്കടം, വൃശ്ചികം, മീനം സരീസൃപവുമായ്‌വരും
മേഷം, വൃഷഭവും, സിംഹം, ധനുവിന്നാദിപാതിയും,
മൃഗത്തിൻ പാതിയും നല്പനാല്ക്കാലികളതായ്‌വരും
കൎക്കടം, വൃശ്ചികം, മീനം, മകരം ജലരാശികൾ
കാള, കന്നി, തുലാം, കുംഭം ജലത്തോടൊട്ടൊത്തവ
വനരാശികളാകുന്നു മേഷവും സിംഹവും സദാ

ദിവാരാത്രിഭേദം.

മേഷം, വൃഷഭവും, കൎക്കി, മിഥുനം, മകരം, ധനു
രാത്രിരാശികളാകുന്നു, പൃഷ്ഠോദയവുമായ്‌വരും

പൃഷ്ഠോദയംഗണിക്കുമ്പോൾമിഥുനത്തെത്യജിക്കണം
സിംഹ,കന്നി,തുലാ,കീട,കുംഭ,മീനങ്ങളെട്ടുമെന്നും
പകൽരാശികളാകുന്നു,ശീർഷോദയവൃശ്ചാഖ്യകം
ശീർഷോദയംഗണിക്കുമ്പോൾമീനരാശിത്യജിക്കണം
ഉഭയോദയമാംമീനം,മിഥുനംശിരസോദയം
ഇപ്പൊകൊണ്ടുള്ളകാര്യങ്ങൾമറ്റൊന്നോടൊത്തുചൊല്ലിടാം

ദിഗ്വിഭാഗം.

മേഷവും,ചിങ്ങവും,ചാപം,കിഴക്കേദിക്കിലായ്‌വരും
ഇടവം,മകരം,കന്നി,തെക്കേദിക്കെന്നുചൊല്ലുവൻ
മിഥുനം,തുലവും,കുംഭം,പടിഞ്ഞാറെന്നുചൊല്ലിടും
കർക്കി,വൃശ്ചികം,മീനങ്ങൾവടക്കേദിക്കിലായ്‌വരും
ത്രികോണമെന്നുചൊല്ലുന്നു,തുല്യനാമങ്ങൾചേരുകിൽ
മേഷം,വൃഷഭമിരണ്ടുംകിഴക്കേദിക്കിലായിടും
അഗ്നികോണിലിരിക്കുന്നു,മിഥുനംരാശിസർവദാ
കർക്കടം,ചിങ്ങവുംതെക്ക്;കന്യാനിരൃതികോണിലാം
തുലാം,വൃശ്ചികമിരണ്ടുംപടിഞ്ഞാറേതിലായ്‌വരും
ധനുരാശിവസിക്കുന്നുവായുകോണിങ്കലെപ്പോഴും
മകരം,കുംഭമിരണ്ടുംവടക്കേദിക്കിലായ്‌വരും
മീനരാശിവസിക്കുന്നതീശകോണിങ്കലെപ്പൊഴും
സ്ഥിരചക്രവിഭാഗത്തിലിങ്ങനെകണ്ടുകൊള്ളുക
ഇങ്ങിനെരണ്ടുപക്ഷങ്ങൾ;വേറെയൊന്നുപറഞ്ഞിടാം
മേഷം,കർക്കടകം,കുംഭം,വൃശ്ചികം,മെത്തുലാധരം
ഇങ്ങിനെയഞ്ചുരാശികളുംകിഴക്കെദിക്കുചൊല്ലിടാം
മിഥുനം,കന്നിയും,ചാപം,മീനമീനാലുരാശികൾ
പ്രശ്നജാതകഭാഗത്തിൽ,വടക്കെദിക്കിലായ്‌വരും
മകരം,ചിങ്ങവുംതെക്കു;പടിഞ്ഞാറിടവംവരും

ചരചക്രത്തിലീവണ്ണംകണ്ടുകൊള്ളുകദിക്കുകൾ

## ലഗ്നാദിസംജ്ഞകൾ

ഹോരാ,വിലഗ്നം,പ്രാഗ്ലഗ്നം,ലഗ്നം,കല്പം,തനു,സ്വധാ
ശരീരം,മൂർത്തിയും,കായ,മിതെല്ലാംലഗ്നനാമമാം
വാക്കും,കുടുംബം,ധനവും,ദ്വിതീയത്തിനുപേർവരും
സഹോദരം,സഹായ,ഞ്ചൈവഹോരത്ഥം,മൂന്നിൽവന്നിടും
മാതാ,ബന്ധു,ഗൃഹം,സൌഖ്യം,സപത്നം,പാതാളം,വാഹ
(നം
നാലാമേടം,കൃഷിസ്ഥാനമിതെല്ലാംനാലിൽവന്നിടും
ത്രികോണം,പഞ്ചമസ്ഥാനം,സന്താനം,പൂർവജന്മവും
മന്ത്രസ്ഥാനം,ധീസ്ഥാനമിതെല്ലാംപഞ്ചമത്തിന്
കള്ളൻ,ശത്രു,വ്രണം,രോഗം,ശാപം,ഭീതാ,പമൃത്യുവും
വിഘ്നം,ഷഷ്ഠമിതെല്ലാംആറാംഭാവത്തിനുള്ളപേർ
സപ്തമം,ഭാര്യയും,ഭർത്താ,ചിത്തോത്ഥം,കാമം,മൈഥുനം
നഷ്ടംവന്നപദാർത്ഥങ്ങളിതെല്ലാംസപ്തമത്തിന്
ആയുസ്സും,മരണം,രന്ധ്രം,അഷ്ടമത്തിനുപേർവരും
തപസ്സും,ധർമ്മവും,ഭാഗ്യം,ഗുരുവുംനവമത്തിന്
ആസ്പദം,ദശമം,മാനം,കർമ്മം,പത്താമടത്തിന്
ആയം,സുകൃത,ലാഭഞ്ചപതിനൊന്നിനുപേർവരും
വ്യയവും,ദ്വാദശം,രിഷ്ഫം,പതനം,പന്തിരണ്ടിന്
അന്യങ്ങളുമായനാമങ്ങൾയുക്തികൊണ്ടുഗ്രഹിച്ചിടാം

## സപ്തവർഗ്ഗങ്ങൾ.

ഇരുപത്തൊരായിരത്തോടറുനൂറാംശവുമായതിൽ
പന്ത്രണ്ടുഖണ്ഡവുംചേർന്നവൃത്തമായനിശ്ചയിക്കുക
ഓരോരോഖണ്ഡത്തിലുണ്ടാകുംശതമെണ്ണൂറായിരമ

ഓരോരോഖണ്ഡങ്ങൾപ്രത്യേകമോരോരാശികളായ്‌വരും
ഓരോരംശങ്ങൾപ്രത്യേകമോരോകലകളായിട്ടും
അംശഷഷ്ടിതികഞ്ഞിടിലൊരുതീയതിയായിട്ടും
തീയതിമുപ്പതാകുമ്പോൾരാശിയൊന്നുതികഞ്ഞിടും;
ആലയം,ഭവനം,ക്ഷേത്രം,ഗൃഹം,രാശികൾ,മന്ദിരം
ഇങ്ങിനെനാമധേയങ്ങൾരാശികൾക്കുപറഞ്ഞിടും
അംശം,കലാ,ഭാഗമെന്നുംഇലിയെന്നുംകലയ്ക്കുപേർ

ക്ഷേത്രം.

ഒരുരാശിയ്ക്കുമുഴുവൻക്ഷേത്രമെന്നുള്ളപേർവരും
ക്ഷേത്രമെന്നുള്ളപേരിന്ന്കലയെണ്ണൂറുമായിരം
രാശിരണ്ടായ്‌വിഭാഗിച്ചാൽഹോരയെന്നുള്ളപേർവരും
ഹോരയെന്നുള്ളപേരിന്ന്കലതൊള്ളായിരംവരും
രാശിയെമൂന്നുകൂറിട്ടാലതുദ്രേക്കാണമായ്‌വരും
ദ്രേക്കാണമെന്നുചൊല്ലുമ്പോളറുന്നൂറിലിയാണത്
രാശിയെയൊമ്പതുഭാഗിച്ചാലപ്പോളുണ്ടാം,നവാംശകം
നവാംശമെന്നുചൊല്ലുമ്പോളിരുനൂറിലിയാണത്
രാശിപന്ത്രണ്ടുഭാഗിച്ചാൽ,ദ്വാദശാംശകമായിടും
ദ്വാദശാംശകഭാഗത്തിൽകലനൂറ്റമ്പതായിടും
രാശിയഞ്ചായ്‌വിഭാഗിച്ചാൽത്രിംശാംശകമതായിടും
ത്രിംശാംശകത്തിലല്പാല്പംഭേദമുണ്ടതുചൊല്ലിടാം
ആദ്യഭാഗത്തിലും,പിന്നെരണ്ടാംഭാഗത്തിലും,കല
മുന്നൂറുവീതംചെന്നിടും,നാനൂറ്റെണ്പത്മൂന്നിലും
നാലാംഭാഗത്തിലെഭാഗം,നാനൂറിരുപതായിടും
അഞ്ചാംഭാഗത്തിലെഭാഗംകലമുന്നൂറുചെന്നിടും
രാശിയേഴായ്‌വിഭാഗിച്ചാലതുസപ്താംശമായിടും
ഇരുനൂറ്റമ്പതോടേഴിലൊന്നുംവരുംകല

അധിപന്മാർ, ക്ഷേത്രം.

ചിങ്ങംരാശിയർക്കന്ന്, കർക്കടംരാശിചന്ദ്രന്ന്
കുജന്ന് വൃശ്ചികം, മേടം; ഭൃഗുവിന്നിടവം, തുലാം;
ബുധന്ന് മിഥുനം, കന്നി; ജീവന്ന് ധനുമീനവും;
മന്ദന്ന് മകരംകുംഭം; സ്വക്ഷേത്രങ്ങളിവക്കിവ

മൂലത്രികോണം.

സിംഹംത്രികോണംസൂര്യന്ന്; ചന്ദ്രന്നിടവമായ് വരും;
കുജന്നു മേഷമായിട്ടും; കന്യകാബുധനായിട്ടും
ജീവന്ന് ധനുവായിട്ടും; തുലാംഭൃഗുവിനായിട്ടും;
ശനിക്കുകുംഭമെന്നും ചൊല്ലുംമൂലത്രികോണവും

മൂലത്രികോണതിയതികൾ.

ചിങ്ങംരാശിയിലാദി തൊട്ടിരുപതാം
സൂര്യന്ന്; മൂന്നിന്നുമേ-
ലെല്ലാംചന്ദ്രനുകാളരാശി; കുസുത-
ന്നീരാറുമേഷാദിയിൽ;
സൌമ്യന്നഞ്ചുനിജോച്ചതിന്നു തികഴി-
ഞ്ഞീഞ്ചു ചാപേഗുരോഃ
ശുക്രന്നഞ്ചുതുലാം; ശനിക്കിരുപതും
ചേരുന്നുകുംഭാദിയിൽ

ഉച്ചങ്ങൾ.

ആദിത്യനുച്ചമാംമേട, മിടവംചന്ദ്രനുച്ചമാം
കർക്കടംഗുരുവിന്നുച്ചമുച്ചംസൌമ്യനുകന്യക
തുലാംരാശിശനിക്കുച്ചം, മകരംകുജനുച്ചമാം;
ശുക്രനുമീനമാണുച്ചം, മത്യുച്ചങ്ങൾപറഞ്ഞിടും

## അത്യുച്ചങ്ങൾ.

മേഷരാശിയിലാദിത്യൻപത്താംതീയതിനില്ക്കിൽ
പരമോച്ചത്തിൽനില്ക്കുന്നുബലഷഷ്ടികഞ്ഞിട്ടും
ഇടവത്തിൽകലാനാഥൻമൂന്നാംതീയതിനില്ക്കിൽ
ചന്ദ്രൻപരമതുംഗത്തിൽനില്ക്കുന്നു;ശുഭമാണത്രെ
ഭൂമിജന്നിരുപത്തെട്ടാംതീയതിമൃഗരാശിയിൽ,
അത്യുച്ചഭാഗമാകുന്നുബലഷഷ്ടികഞ്ഞിട്ടും
ബുധന്നുകന്നിയിൽചേൎന്നപതിനഞ്ചാംതീയതി,
അത്യുച്ചഭാഗമാകുന്നിതവനുംബലവാനതിൽ
കൎക്കിരരാശിയിൽജീവനഞ്ചാംതീയതിനില്ക്കിൽ,
അത്യുച്ചഭാഗമാകുന്നു,വിശേഷഗുണമാണത്രെ
ഭൃഗുവിന്നിരുപത്തേഴാംതീയതിമീനരാശിയിൽ,
അത്യുച്ചഭാഗമാകുന്നിതവനുംബലവാനതിൽ
മന്ദന്നിരുപതായിട്ടുംതീയതിതുലാരാശിയിൽ,
അത്യുച്ചഭാഗമാകുന്നുബലഷഷ്ടികഞ്ഞിട്ടും.

## നീചം.

രവിക്കുള്ളതുലാംനീചം,കീടംചന്ദ്രന്നുനീചമാം;
ചൊവ്വയ്ക്കുകക്കടംനീചം,മീനംബുധന്നുനീചമാം
ജീവന്നുമകരംനീചം,നീചംശുക്രന്നുകന്യകം;
ശനിക്കുമേടമാംനീചം,ഇതിനീചങ്ങൾചൊല്ലിടാം

## അതിനീചം.

പത്താംതീയതിതുലാത്തിലതിനീചംദിനേശന്ന്;
മൂന്നാംതീയതികീടത്തിലതിനീചംശശാങ്കന്ന്
കുജന്നുകൎക്കടത്തിങ്കലിരുപത്തെട്ടാംതീയതി,

അതിനീചമതാമേററംബലഹാനിഭവിച്ചിട്ടം
മീനരാശിയതിൽചെല്ലുംപതിനഞ്ചായതിയതി,
അതിനീചം ചന്ദ്രപുത്രന്നുപാരംബലക്ഷയം
ജീവന്നുമകരംതന്നിലഞ്ചാംതീയ്യതിമേററവും
ബലഹാനിഭവിച്ചീട്ടമധികംനീചമാമത്ര
ശുക്രന്നുകന്നിയിൽചേരുമിരുപത്തേഴ്തീയ്യതി
അതിനീചമതാകുന്നുഭാഗ്യവാൻബലഹീനനാം
ശനിക്കിരുപതാംഭാഗംമേഷരാശിയിലേററവും
ബലഹാനിഭവിച്ചീട്ടമധികംനീചമാമത്ര
സപ്തഗ്രഹങ്ങളെല്ലാരുംസഞ്ചരിക്കുംപുടങ്ങളെ
ദൃക്കുകൊണ്ടുഗണിച്ചിട്ടുവേണമിങ്ങിനെനോക്കുവാൻ

ഹോര.

ഓജരാശികളാറിന്നുമാദ്യഹോരാധിപൻരവി
രണ്ടാംഹോരാധിപൻചന്ദ്രനിങ്ങിനെകണ്ടുകൊള്ളുക
ആദ്യഹോരാധിപൻചന്ദ്രൻയുഗ്മരാശികളാറിലും
രണ്ടാംഹോരാധിപൻസൂൎയ്യൻശേഷംപേൎക്കില്ലഹോര
(കൾ

ദ്രേക്കാണം.

അതാതുരാശിനാഥന്മാൎക്കാദിദ്രേക്കാണമായിട്ടും
അഞ്ചാംരാശിയുടെനാഥൻരണ്ടാംദ്രേക്കാണനാഥനാം
ഒൻപതാംരാശിനാഥൻതാൻമൂന്നാംദ്രേക്കാണനാഥനാം
ഇങ്ങിനെകണ്ടുകൊള്ളേണംദ്രേക്കാണംപന്തിരണ്ടിലും
രാശിപന്ത്രണ്ടിലുംകൂടിമുപ്പത്താറതികഞ്ഞിട്ടും
ജാതിസ്വരൂപവുംമററുംമററൊരേടത്തുചൊല്ലിടാം

## നവാംശം.

ചരവുംസ്ഥിരവുംദ്വന്ദ്വമിങ്ങിനെമൂന്നുരാശികൾ
ത്രികോണമെന്നുചൊല്ലുന്നുവിശേഷംസ്വല്പമുണ്ടതിൽ
ചരംതൊട്ടുഗണിക്കുമ്പോൾസ്ഥിരമഞ്ചായിവന്നിടും
സ്ഥിരംതൊട്ടുഗണിക്കുമ്പോൾദ്വന്ദ്വമഞ്ചായിവന്നിടും
ദ്വന്ദ്വംതൊട്ടുഗണിക്കുമ്പോൾചരമഞ്ചായിവന്നിടും
ചരംതൊട്ടുഗണിക്കുമ്പോളൊൻപതാംരാശിദ്വന്ദ്വമാം
ത്രികോണത്തിൽഗ്രഹംനില്ക്കിൽചരംതൊട്ടുനവാംശകം
തുടങ്ങീട്ടൊൻപതായിട്ടുമുറയത്തിൽകഴിഞ്ഞിടും
മേഷവുംചിങ്ങവുംചാപമിങ്ങിനെമൂന്നുരാശിയിൽ
നില്ക്കുംഗ്രഹനവാംശങ്ങൾതുടങ്ങുംമേഷമാദിയായ്
ഇടവംമകരംകന്നിയിങ്ങിനെമൂന്നുരാശിയിൽ
നില്ക്കുംഗ്രഹനവാംശങ്ങൾതുടങ്ങുംമകരാദിയായ്
മിഥുനംതുലവുംകുംഭമിങ്ങിനെമൂന്നുരാശിയിൽ
നില്ക്കുംഗ്രഹനവാംശങ്ങൾതുടങ്ങുംതുലമാദിയായ്
കർക്കടംവൃശ്ചികംമീനമിങ്ങിനെമൂന്നുരാശിയിൽ
നില്ക്കുംഗ്രഹനവാംശങ്ങൾകർക്കടത്തിൽതുടങ്ങിടും
തുടങ്ങുംരാശിമുമ്പായിട്ടൊൻപതിൽചെന്നുതീർന്നിടും
ഏതുരാശിയിൽനില്ക്കുന്നുനവാംശം,ദ്വാദശാംശകം
അതിന്നധിപന്മാരെന്നാലവൻതാനംശകാധിപൻ
ഏഴുവർഗ്ഗങ്ങളിൽവച്ചുപ്രാധാന്യമിതിനേറിടും

## ദ്വാദശാംശകം.

നില്ക്കുംരാശിതുടങ്ങീട്ടുദ്വാദശാംശംതുടങ്ങിടും
ഓരോരാശിയിലോരോന്നായംശകങ്ങൾകഴിഞ്ഞിടും
ഗ്രഹംമേടത്തിൽനില്ക്കുമ്പോളംശകംമേഷമാദിയായ്
ഓരോരാശിയിലോരോന്നായ്മീനത്തിൽചെന്നുനിന്നി

## ത്രിംശാംശകം.

ആദ്യംശംകുജനായിട്ടും, ദ്വിതീയംമന്ദനായ് വരും,
തൃതീയംഗുരുവായിട്ടും, ചതുൎത്ഥംസൌമ്യനായ് വരും
പഞ്ചമംശുക്രനായിട്ടുമോജരാശികളാറിനും
ആദ്യാംശംശുക്രനായിട്ടും, ദ്വിതീയംസൌമ്യനായ് വരും
തൃതീയംഗുരുവായിട്ടും, ചതുൎത്ഥംമന്ദനായ് വരും
പഞ്ചമംകുജനായിട്ടുയുഗ്മരാശികളാറിനും

## സപ്താംശകം.

നില്ക്കുംരാശിതുടങ്ങീട്ടുസപ്താംശങ്ങൾതുടങ്ങീട്ടും
ഏഴാംരാശിയിലെത്തുമ്പോളംശകങ്ങൾകഴിഞ്ഞിട്ടും
ഓജരാശികളാറിനുമിങ്ങിനെകണ്ടുകൊള്ളുക
ഏഴാംരാശിതുടങ്ങീട്ടുസപ്താംശങ്ങൾതുടങ്ങീട്ടും
നില്ക്കുന്നരാശിയിൽചെന്നാലംശകങ്ങൾകഴിഞ്ഞിട്ടും
യുഗ്മരാശികളാറിനുമിങ്ങിനെകണ്ടുകൊള്ളുക
ക്ഷേത്രം, ഹോരാ, ദ്രേക്കാണം, നവാംശം, ദ്വാദശാംശ (കം,
ത്രിംശാംശകം, ഇച്ചസപ്താംശംസപ്തവൎഗ്ഗങ്ങളിങ്ങിനെ

---

## അദ്ധ്യായം ൫

## ഷോഡശഭാവങ്ങൾ.

### ലഗ്നം.

ശരീരഗുണദോഷങ്ങൾ, ജയവും, കീൎത്തിയും, സുഖം,
ഓജസ്സും, ശക്തി, സൌന്ദൎയ്യംലഗ്നംകൊണ്ടുപറഞ്ഞിടാം

രണ്ടാംഭാവം.

കുഡുംബം,ധനവും,വാക്കും,വലത്തെക്കണ്ണു,വിദ്യകൾ,
പണ്ടുപണ്ടുള്ളധനവും,പത്താഴപെട്ടിചെല്ലവും
പാത്രങ്ങളഖിലം,തന്നാൽഭരിക്കപ്പെട്ടതൊക്കയും,
നിധി,നിക്ഷേപവസ്തുക്കൾ,രണ്ടാംഭാവത്തിലായ്‌വരും

മൂന്നാംഭാവം.

വീൎയ്യശൌൎയ്യങ്ങൾ,ധൈൎയ്യങ്ങൾ,ദുൎബ്ബുദ്ധി,കുടിലതാപവും
സഹോദരന്മാർ,സാഹായ്യംമൂന്നാംഭാവത്തിലായ്‌വരും

നാലാംഭാവം.

മാതാവും,ബന്ധുവൎഗ്ഗങ്ങ,ളമ്മാവൻ,മരുമക്കളും
കൃഷിയും,വെള്ളവും,വീടും,വാഹനം,നാലിൽവന്നിടും

അഞ്ചാംഭാവം.

മനസ്സും,ബുദ്ധിയും,ജ്ഞാനം,സന്താനം,പൂൎവ്വപുണ്യവും,
മന്ത്രങ്ങളു,മമാത്യന്മാ,രിതെല്ലാമഞ്ചിൽവന്നിടും

ആറാംഭാവം.

കള്ളന്മാ,രാധിയും,വ്യാധി,വ്രണം,ശത്രുക്ക,ളായുധം,
ശാപാ,ഭിചാര,വിഘ്നങ്ങളാറാംഭാവത്തിലായ്‌വരും

ഏഴാംഭാവം.

കല്യാണം,ഭാൎയ്യയും,ഭൎത്താ,കിടപ്പിൽവട്ടമൊക്കയും
നഷ്ടംവിനപദാൎത്ഥങ്ങൾ,സപ്തമംകൊണ്ടുചൊല്ലിടാം

അഷ്ടമഭാവം.

സൎവ്വനാശങ്ങ,ളാപത്തും,ഭൃത്യരും,മാനഹാനിയും,
മരണത്തിന്റെവൃത്താന്ത,മഷ്ടമംകൊണ്ടുചൊല്ലിടാം

നവമഭാവം.

അച്ഛനും,ഭാഗ്യവും,പുണ്യം,തപസ്സും,ധൎമ്മവും,ദയാ,
മക്കൾതന്മക്കളും,ദാനംനവമംകൊണ്ടുചൊല്ലിടാം

പത്താംഭാവം.

ദേവാലയങ്ങൾ,വഴിയും,വഴിയമ്പലമൊക്കയും,
നഗരം,സഭയും,ദാസ്യം,പത്താംഭാവത്തിലായ്വരും

പതിനൊന്നാംഭാവം.

ജ്യേഷ്ഠനാ,രിഷ്ടസാദ്ധ്യങ്ങൾ,വളൎന്നിട്ടുള്ളമക്കളും,
ഏകാദശത്തിൽചൊല്ലിടാമിടത്തുള്ളോരുകൎണ്ണവും

പന്ത്രണ്ടാംഭാവം.

പാപവും,നാശവും,വീഴ്ച,നരകത്തിൽകിടപ്പതും
സ്ഥലംവിട്ടുള്ളഗമനം,കുറയുന്നവയൊക്കയും,
പന്ത്രണ്ടാംഭാവമാകുന്നിതിടത്തുള്ളോരുനേത്രവും,
അന്യങ്ങളായകൎമ്മങ്ങൾയുക്തിപോലെപറഞ്ഞിടാം

ഗ്രഹങ്ങൾ.

രവിയും,കുജനും,മന്ദൻ,ഗുളികൻ,രാഹു,കേതുവും,
ക്ഷീണിച്ചചന്ദ്രനും,പാപൻ,പാപനൊന്നിച്ചസൌമ്യ
(നും

പാപഗ്രഹങ്ങളെന്നല്ലോപ്രായേണപറയുന്നതു
ഏതിലുംചിലവ്യത്യാസമുണ്ടെല്ലാംസമമല്ലിവർ
ഗുരുവും,ബുധനും,ശുക്രൻ,ശുഭനോടൊത്തസൌമ്യനും
ശുഭഗ്രഹങ്ങളാകുന്നുശുഭനാം,പൂൎണ്ണചന്ദ്രനും

ഗ്രഹസ്വരൂപങ്ങൾ.

സൂൎയ്യൻ.

ഉഷ്ണംപാരമിയന്നുള്ളോനാസ്ഥിയിൽബലമുള്ളവൻ

ചുകന്നമിഴിയുള്ളോൻ, കറുത്തനിറമുള്ളവൻ
മുടിപാരം കറുത്തുള്ളോൻ, തേൻനിറം കണ്ണിലാന്നവൻ,
കൌസുംഭകുസുമംപോലെയുള്ളവസ്ത്രമുടുത്തവൻ,
ചതുരശ്രശരീരൻതാൻ ശൌര്യം പാരമിയന്നവൻ.
അതികോപമിയന്നുള്ളോൻ കൈകളേറ്റം തടിച്ചവൻ.
ഗാംഭീര്യഭാവമാന്നുള്ളോനിതെല്ലാം സൂര്യലക്ഷണം.

ചന്ദ്രൻ.

കട്ടിയുള്ളശരീരത്തിൽ രക്തമേറ്റം കൊഴുത്തവൻ
യൌവനം വിട്ടുപോകാത്തോനിളക്കം ചേർന്നിടാത്തവൻ
കറുത്തിരുസ്സം ചേർന്നമുടിധാരാളമുള്ളവൻ
കൺകളിൽ ഭംഗി ചേരുന്നോൻ വെള്ളവസ്ത്രമുടുത്തവൻ.
വാക്കിന്നു മൃദുവായുള്ള ഗുണമേറ്റമണഞ്ഞവൻ
കഫപ്രകൃതിയായുള്ളോൻ, വാതപ്രകൃതിയായവൻ
മൃദുദേഹസ്വഭാവത്തോടൊത്തവൻ ചന്ദ്രനിങ്ങിനെ.

കുജൻ.

അരവണ്ണം കുറഞ്ഞുള്ളോൻ കണ്ണുപാരം പരന്നവൻ
അല്പം ചെമ്പുനിറം ചേർന്ന ചുരുണ്ടമുടിയുള്ളവൻ
പിത്തപ്രകൃതിയായുള്ളോൻ ക്രൂരത്വം കണ്ണിലാന്നവൻ
അത്യുഗ്രബുദ്ധിയായുള്ളോൻ രക്തവസ്ത്രമുടുത്തവൻ
കോപം കൊണ്ടു ജ്വലിച്ചുള്ളോൻ ദേഹമേറ്റം ചുകന്നവൻ
യൌവനം വന്നു ദേഹത്തിൽ തികഞ്ഞിട്ടു പുളച്ചവൻ
ശൌര്യം പാരമാന്നുള്ളോൻ മജ്ജയേറ്റം തടിച്ചവൻ
പൊക്കമല്പം കുറഞ്ഞുള്ളോനിതെല്ലാം കുജലക്ഷണം.

ബുധൻ.

കറുകപ്പുൽനിറം പോലെ ശരീരനിറമുള്ളവൻ

വാതപിത്തകഫംമൂന്നുംസമമായിട്ടിരിപ്പവൻ
ഞരമ്പുതമ്മിൽചേൎന്നുപ്പുറംചുരുണ്ടുമൃഗയുള്ളവൻ
ചുകന്നുഭംഗിയായേററംദീൎഘനേത്രങ്ങളുള്ളവൻ
യുക്തിയായ്വ്യക്തമായേററംസരസംചൊല്ലുന്നവൻ
തൊലിക്കുമ്പച്ചയേറുന്നോൻപച്ചവസ്ത്രമുടുത്തവൻ
ഹാസ്യപ്രധാനിയായുള്ളോൻദേഹസൌന്ദൎയ്യമുള്ളവൻ
എല്ലാററിനുംയുക്തിയുള്ളോനിതെല്ലാംബുധലക്ഷണം.

## ഗുരു.

മഞ്ഞളിൻനിറമായുള്ളോൻകണ്കളല്പംചുകന്നവൻ
തടിച്ചദേഹമായുള്ളോൻചെമ്പിച്ചമുടിയുള്ളവൻ
കഫപ്രകൃതിയായുള്ളോൻഇടമൂണ്ടുംതടിച്ചവൻ
പുഴവിൻതുല്യകൊണ്ടുള്ളനല്ലവസ്ത്രമുടുത്തവൻ.
ലോകപ്രധാനിയായുള്ളോൻ,ശ്രേഷ്ഠബുദ്ധിയണഞ്ഞവൻ
മേഘസിംഹങ്ങൾശബ്ദിക്കുംപോലെശബ്ദമിയന്നവൻ
നിധിഭണ്ഡാരമാന്നുള്ളോനിതെല്ലാംഗുരുലക്ഷണം.

## ശുക്രൻ.

കഫവാതങ്ങൾചേൎന്നുള്ളോൻദേഹമല്പംതടിച്ചവൻ
നിറംപലതുമായുള്ളനല്ലവസ്ത്രമുടുത്തവൻ
കായാവിൻപൂവിനേപ്പോലെശരീരനിറമായവൻ
കറുത്തുമിനുസംചേൎന്നമുടിധാരാളമുള്ളവൻ
ശൃംഗാരരസമാന്നുള്ളദീൎഘനേത്രങ്ങളുള്ളവൻ
ശുക്ലമേററംകൊഴുത്തുള്ളോനിങ്ങിനെശുക്രലക്ഷണം

## മന്ദൻ.

വണ്ണമേററംകുറഞ്ഞുള്ളോൻദേഹദീൎഘംപെരുത്തവൻ

എല്ലായ്പോഴുംമനസ്സേററമിളകികൊണ്ടിരിപ്പവൻ
ഞരമ്പുകൾപിണങ്ങീട്ടുംചുരുണ്ടുംമുഴയായവൻ
കറുത്തവസ്ത്രമായുള്ളോൻകുന്നുകുണ്ടിലൊളിച്ചവൻ
കറുത്തനിറമായുള്ളോൻവാതകോപമിയന്നവൻ
പറയുംകാൎയ്യമൊക്കെയുംവ്യക്തമാക്കാതെചൊൽവവൻ
ദയപാരംകുറഞ്ഞുള്ളോൻ, ഞരമ്പിൽശക്തിയുള്ളവൻ
മൂൎഖസ്വഭാവമാൎന്നുള്ളോൻ രോമംപെരുപെരുത്തവൻ
അംഗമാൎദ്ദവമില്ലാത്തോൻവൃത്തിയില്ലാതെയുള്ളവൻ
നഖദന്തങ്ങൾരോമങ്ങൾവളൎന്നുവലുതായവൻ
അജ്ഞാനശീലമാൎന്നുള്ളോൻരൗദ്രകൎമ്മങ്ങൾചെയ്വവൻ
ക്രോധംപാരമണഞ്ഞുള്ളോൻജരാനരകൾചേൎന്നവൻ
മന്ദംമന്ദംഗമിക്കുന്നോനിതെല്ലാംമന്ദലക്ഷണം

രാഹു.

നീലത്തിൻനിറമാൎന്നുള്ളോൻദേഹദീൎഘംപെരുത്തവൻ
പാരംകുത്സിതമായുള്ളോൻചൊറിയേററംപിടിച്ചവൻ
പാഷണ്ഡാകൃതിയായുള്ളോൻപാരമെക്കിളിയെന്നവൻ
സത്യമില്ലാത്തവൻകുഷ്ഠരോഗംവന്നുപിടിച്ചവൻ
അന്യന്മാരെസൎവ്വകാലംപരിഹാസമിയന്നവൻ
ജീൎണ്ണവസ്ത്രമുടുത്തുള്ളോനിതെല്ലാംരാഹുലക്ഷണം

കേതു.

രക്തത്തിൻനിറമായുള്ളോനുഗ്രനേത്രങ്ങളുള്ളവൻ
ഉയൎന്നദേഹമായുള്ളോൻവാക്കെല്ലാംവിഷമാനവൻ
ജാതിഭ്രഷ്ടുഭവിച്ചുള്ളോനായുധങ്ങൾധരിച്ചവൻ
നീലരക്തനിറംചേൎന്നോനെല്ലായ്പോഴുംപുകഞ്ഞവൻ
വൎണ്ണമേററംകുറഞ്ഞുള്ളോൻവ്രണംതലയിലുള്ളവൻ

ജന്തുഹിംസകൾചെയ്യുന്നോൻമൺപാത്രംകയ്യിലുള്ളവൻ
പലവൎണ്ണങ്ങൾചിത്രങ്ങൾചേൎന്നവസ്ത്രമുടുത്തവൻ
ഇങ്ങിനേയുള്ളതൊക്കേയുംകേതുലക്ഷണമായിട്ടും

മാന്ദി.

അഞ്ജനത്തിൻനിറംപോലെശരീരനിറമായവൻ
ശനിതൻപുത്രനായുള്ളോനേററവുംബലനായവൻ
സൎപ്പസ്വരൂപമായുള്ളോനേററംപാപിഷ്ഠനായവൻ
അത്യുഗ്രശീലമായുള്ളോൻലോകമെല്ലാംമുടിപ്പവൻ
ക്രൂരകൎമ്മങ്ങൾചെയ്യുന്നോൻനില്ലുന്നേടംമുടിപ്പവൻ
സൎവാംഗംവിഷമായുള്ളോൻമഷിമെയ്യിലണിഞ്ഞവൻ
കറുത്തുചെറുതായുള്ളജീൎണ്ണവസ്ത്രമുടുത്തവൻ
മൃത്യുനിത്യംവരുത്തുന്നോനിതെല്ലാംമാന്ദിലക്ഷണം

ഗ്രഹകാരകത്വം.

രവിയുംകുജനുംവ്യാഴംപുമാന്മാരെന്നുചൊല്ലിട്ടും
സ്ത്രീകളാംശശിശുക്രന്മാർ,ബുധൻമന്ദൻനപുംസകം
ഗുരുസൂൎയ്യശശാങ്കന്മാർസാത്വികംഗുണമുള്ളവർ
ബുധനുംശുക്രനുംനിത്യംരാജസംഗുണമുള്ളവർ
കുജനുംമന്ദനുംരാഹുതാമസംഗുണമാൎന്നവർ
ഗുണഭേദങ്ങളിവൎണ്ണംഗ്രഹങ്ങൾക്കുഭേവിച്ചിട്ടും
മനഃകാരകനാംചന്ദ്ര,നാത്മകാരകനാംരവി
ബലത്തിൻകാരകൻഭൌമൻ,വിദ്യാകാരകനാംബുധൻ
ജ്ഞാനകാരകനാംജീവനവൻതാൻപുത്രകാരകൻ
ഭാൎയ്യാകാരകനാംശുക്രൻ,മൃത്യുകാരകനാംശനി
രാജകാരകനാംസൂൎയ്യൻ,രാജ്ഞീകാരകനാംശശി
സൈന്യാധിപതിയാംഭൌമൻ,യുവരാജൻശശാങ്കജൻ

ക്രീഡാസചിവനാംശുക്രൻ,മന്ത്രിയാംദേവപൂജിതൻ
ദിനേശനന്ദനൻനിത്യംദാസഭൃത്യാദികാരകൻ
ആദിത്യന്നസ്ഥിയായീട്ടും,ശശാങ്കൻരക്തമായീട്ടും
കുജന്നുമജ്ജയാംധാതു,ത്വക്കെല്ലാംബുധനായ്‌വരും
ഗുരുവിന്നുവസാധാതു,ശുക്ലംശുക്രന്നുചേൎന്നിട്ടും
മേദസ്സുമന്ദനായീട്ടുംഞരമ്പുമവനായ്‌വരും
സപ്തഗ്രഹങ്ങൾക്കീവണ്ണംസപ്തധാതുക്കളായ്‌വരും
അദ്ധ്യാത്മകാരകൻസൂൎയ്യൻ,ചന്ദ്രൻപ്രകൃതികാരകൻ
കുജനഗ്നി,ബുധൻഭൂമി,വ്യാഴമാകാശമായിട്ടും
ശുക്രന്നുവെള്ളമായീട്ടും,കാറെറല്ലാംമന്ദനായിട്ടും
ആത്മപ്രകൃതിഭൂതങ്ങളിവരെക്കൊണ്ടുചൊല്ലിടാം
"അ"കാരംബുധനായീട്ടും,"ഇ"കാരംശുക്രനായ്‌വരും
"ഉ"കാരംകുജനായീട്ടും,"ഏ"കാരംമന്ദനായിട്ടും
"ഓ"കാരംഗുരുവായീട്ടും,ത്രികോണംചന്ദ്രനായിട്ടും
വൃത്തമാദിത്യനായീട്ടും,മൂൎത്തിഭേദങ്ങളിങ്ങിനെ
ആദിത്യനാറുമാസങ്ങൾ,ക്ഷണകാലംശശാങ്കന്
കുജന്നൊരുദിനം,രണ്ടുമാസംബുധന്നുചേൎന്നിട്ടും
മാസമൊന്നഥജീവന്നു്,ഭൃഗുവിന്നൎദ്ധമാസമാം
വൎഷമൊന്നുശനിക്കോൎക്കുക,കാലഭേദങ്ങളിങ്ങിനെ
ഒരഭിപ്രായമീവണ്ണംവേറെയൊന്നുപറഞ്ഞിടാം
വൎഷമൻപത്തുസൂൎയ്യന്നു്,ചന്ദ്രന്നിരുപതായ്‌വരും
അഞ്ചുകൊല്ലംകുജന്നോൎക്കും,ചന്ദ്രജന്നെട്ടുവത്സരം
മുപ്പതാണ്ടുസുരേഡ്യന്നു്,പതിനാറഥശുക്രന്നു്
നൂറാണ്ടുമന്ദനൊത്തിട്ടും,രാഹുവിന്നുംതഥൈവച
കൃഷ്ണാചാൎയ്യന്റഭിപ്രായമാണിതേററംപ്രധാനമാം
ചെങ്കറുപ്പുകൾസൂൎയ്യന്നു്,വെളുപ്പാണ്‌ശശാങ്കന്
ചെമ്മഞ്ഞവൎണ്ണംകുജന്നു്,പച്ചവൎണ്ണങ്ങൾസൌമ്യന്നു്

മഞ്ഞളിൻനിറമാൎക്കന്ന്,നീലംശുക്രന്നുചേൎന്നിടും
കറുത്തനിറമാംമന്ദൻ,രാഹുവിന്നുംതഥൈവ ച
നിറഭേദങ്ങളീവണ്ണം ഗ്രഹങ്ങൾക്കുപറഞ്ഞിടാം
വസന്തകാലംശുക്രന്ന്,കുജസൂൎയ്യൎക്കുഗ്രീഷ്മമാം
വൎഷമെല്ലാംശശാങ്കന്ന്,ശരൽക്കാലങ്ങൾസൌമ്യന്ന്
ഹേമന്തകാലംജീവന്ന്ശിശിരംമന്ദനായിടും
ഋതുഭേദങ്ങളീവണ്ണംഗ്രഹങ്ങൾക്കുഭേദിച്ചിടും
ബുധൻഗന്ധം,കുജൻരൂപം,സ്പൎശമെന്ദർ,രസംഭൃഗു
ശബ്ദംഗുരു,വിതൊക്കെയുംഅറിയുംശക്തിയാംശശി
മാണിക്യരത്നംസൂൎയ്യന്ന്,മുത്തുരത്നംശശാങ്കന്ന്
കുജന്നുവിദ്രുമംരത്നം,പച്ചക്കല്ലുകൾസൌമ്യന്ന്
പുഷ്യരാഗങ്ങൾജീവന്ന്,വജ്രരത്നങ്ങൾശുക്രന്ന്
നീലരത്നങ്ങൾമന്ദന്ന്,ഗോമേദകമഹിക്കുമാം
വൈഡൂൎയ്യംകേതുവിൻരത്നം,മോൎപതിന്നൊൻപതി
(ങ്ങിനെ
കൌസുംഭവസ്ത്രംസൂൎയ്യന്ന്,വെള്ളവസ്ത്രംശശാങ്കന്ന്
ചുവന്നവസ്ത്രംചൊവ്വക്ക്,പച്ചപ്പട്ടുകൾസൌമ്യന്ന്
പീതവസ്ത്രംസുരേഡ്യന്ന്,ചിത്രവസ്ത്രങ്ങൾശുക്രന്ന്
കറുത്തവസ്ത്രംമന്ദന്ന്,രാഹുവിന്നതുതന്നെയാം
സൂൎയ്യന്നുതാമ്രമായിടു,മോട്ടെല്ലാംചന്ദ്രനായിടും
കാവിമണ്ണാദിയായുള്ളധാതുദ്രവ്യങ്ങളൊക്കെയും
ചുവന്നനിറമായുള്ളലോഹവുംകുജനായിടും
ശംഖും,മുത്തുവിളങ്ങിടുംശുക്തിയുംബുധനായ്‌വരും
വ്യാഴത്തിന്നുസുവൎണ്ണംതാൻ,ഭൃഗുപുത്രന്ന്വെള്ളിയാം
കാരിരിമ്പുകൾമന്ദന്ന്,രാഹുവിന്നീയമായ്‌വരും
എരിവുള്ളതുസൂൎയ്യന്ന്,ലവണംചന്ദ്രനൊത്തിടും
കയ്പുചേൎന്നവചൊവ്വക്ക്,മിശ്രമായതുസൌമ്യന്ന്

മധുരംദേവപൂജ്യന്ന്,പുളിയുള്ളവശുക്രന്
ചവൎപ്പുള്ളവമന്ദന്ന്,മത്സ്യമാംസാദിരാഹുവാം

## സൂൎയ്യൻ.

അനുഷ്ഠാനം,ദേവനം,രാജാ,വാത്മാവും,പ്രാണ,നസ്ഥിയും,
വൈദ്യ,ജ്യോതി,ദ്ദിവാ,ധൈൎയ്യം,പ്രതാപം,രാജസേവയും
താമ്രം,സുവൎണ്ണം,വിജയം,ഹോമകാൎയ്യങ്ങൾ,പൎവ്വതം
ശിവകാൎയ്യം,വനം,ശൌൎയ്യ,മുത്സാഹം,ദേവതാഗൃഹം
നഖവും.ദന്തവും,ചൎമ്മ,മോജസ്സും,നേത്ര,മുന്നതി,
ഗായത്രിമന്ത്രവും,ശൈവതന്ത്രവും,ശിവലിംഗവും
താപസന്മാർ,തപസ്ഥാനമിതെല്ലാംസൂൎയ്യനൊത്തിടും

## ചന്ദ്രൻ.

മനസ്സും,രാജ്ഞിയും,നാരി,രക്തം,സുഖവുമമ്മയും,
കൃഷിയും,വെള്ളവും,നെല്ലും,കുളിയും,രാത്രികാലവും
വെൺചാമരങ്ങൾ,വെൺകൊററക്കുടയും,താലവൃന്ദവും,
കായും,കനികളും,പൂവും,മൃദുലദ്രവ്യമൊക്കെയും,
സസ്യങ്ങളഖിലം,മുത്തും,ഓട്ടുപാത്രങ്ങൾ,കീൎത്തിയും
സ്ത്രീഭോഗം.വെള്ളിയും,ശംഖം,മധുരദ്രവ്യമൊക്കയും,
ക്ഷീരവും,തയിരും,നെയ്യും,ശാല്യന്നം,സുഖഭോജനം
ദേഹസൌന്ദൎയ്യവും,സ്ത്രീകൾക്കുള്ളോരാഭരണങ്ങളും,
കൎപ്പൂരം,ചന്ദനം,ചാന്തും,ഗോരോചനകൾ,കുങ്കുമം,
അഷ്ടമംഗല്യവസ്തുക്കൾ,കസ്തൂരി,പനിനീരുകൾ
വെള്ളവസ്ത്രങ്ങൾ,കണ്ണാടി,ശുഭ്രമദ്യങ്ങളൊക്കയും,
സുഗന്ധമുള്ളവസ്തുക്കൾ,പുഴുകെന്നിവയൊക്കയും,
സുഗന്ധതൈലം,താംബൂലം,പാനകം,പായസങ്ങളും,
ശൃംഗാരഗുണമാൎന്നുള്ളമററുവസ്തുക്കളൊക്കയും,

ഉഗ്ഗ്രാഭഗവതി,മായ,ക്ഷുദ്രമന്ത്രം,ക്ഷുദ്രാണ്ണവം,
മായാവിലാസകാൎയ്യങ്ങ,ളിതെല്ലാംചന്ദ്രനൊത്തിട്ടും

കുജൻ.

ബലം,സഹോദരം,യുദ്ധം,സാഹായം,ക്രൂരകൎമ്മവും,
വിദ്വേഷം,മണ്ണിയും,സ്വൎണ്ണം,മൃത്സാഹം,പാചകാലയം.
വീൎയ്യം,ശത്രുക്കൾ,കള്ളന്മാർ,ധനുൎവ്വേദാസ്ത്രമൊക്കയും.
അസത്യവചനം,കോപം,മന്ന്യഭാൎയ്യയിലാഗ്രഹം
ഇടിയും,വെടിയും,കുത്തും,തൊഴിയും,വെട്ടു,തല്ലുകൾ,
മേദസ്സും,പ്രഹരം,മനകോപമായുള്ളവൃത്തിയും,
വാളു,കുന്തങ്ങൾ,ശൂലങ്ങൾ,മഴു,വെണ്മഴു,കത്തികൾ,
ഇരിമ്പുലക്ക,കൈക്കോട്ടു,കരിങ്കല്ലു,ചുരുക്കകൾ
ഇടിവെട്ടു,മിടിത്തീയ്യ്,വെടിയ്ക്കുള്ളമരുന്നുകൾ,
ബ്രഹ്മനാരായണാസ്ത്രങ്ങൾ,പടക്കോപ്പുകളൊക്കയും,
മഹാരഥന്മാർ,സൈന്യങ്ങൾ,തിയ്യെട്ടു,വെടിയുണ്ടകൾ,
പാഷാണ,രസ,ഗന്ധാദിരസവാദങ്ങളൊക്കയും,
കുമാരൻ,ഭൈരവൻ വീരഭദ്രനും,ഭദ്രകാളിയും,
രക്തേശ്വരി,കൊടുങ്കാളി,രക്തവാരാഹിയെന്നിവർ
ആവിയന്ത്രങ്ങൾ,ധൂമങ്ങളിതെല്ലാംകുജനൊത്തിട്ടും

ബുധൻ.

എഴുത്തും,ഗണിതം,വാക്കും,കുശലിയും,കൌശലങ്ങളും.
ജ്ഞാനം,ബന്ധുകളും,തച്ചകൾ,മമ്മാവൻ,മരുമക്കളും
അന്ന്യോന്ന്യവാദജയവും,യുക്തിയായ്പറയുന്നതും
ചാതുൎയ്യം,സത്യവും,യുക്തി,വിദ്യാഭ്യാസഗൃഹങ്ങളും
യാഗം,വൈഷ്ണവതന്ത്രങ്ങൾ,കവിതാ,ശാസ്ത്രവിദ്യയും,
മന്ത്രോപവാസതന്ത്രങ്ങൾ,വിദ്യയായുള്ളതൊക്കയും

ഫണ്ടാതിമാതൃ,മന്ന്യോന്ന്യംവിദ്യാഭ്യാസപ്രവാസവും
കണക്കെഴുത്തും,കാൎയ്യസ്ഥതൊഴിൽവേണ്ടുന്നതൊക്കയും
കൌമാരകാലവും,തത്രവിദ്യാഭ്യാസസ്വഭാവവും
അദ്ധ്യാപകന്മാർ,ശിഷ്യന്മാ,രതിൽവേണ്ടുന്നതൊക്കയും
തൎക്ക,വേദാന്തമീമാംസകാവ്യശാസ്ത്രങ്ങളൊക്കയും
അനേകഭാഷാവിജ്ഞാനം,കലാവിദ്യകളൊക്കയും,
ഗോപാലമൂൎത്തിശ്രീകൃഷ്ണൻശ്രീരാമാദികളൊക്കയും
വിദ്യാ,മനസ്സുഖം,ജ്ഞാനമിതെല്ലാംബുധനെന്നറിഞ്ഞിടു

വ്യാഴം.

അറിവും,ദയവും,പുണ്യം,മക്കളും,ബുദ്ധിയും,ഗുണം
തപസ്സും,മന്ത്രവും,കാൎയ്യം,കുലാചാരങ്ങൾ,നിഷ്ഠയും
ഗുരുസന്മാനഞ്ചമാഹാത്മ്യം,ധാരണാശക്തി,മോക്ഷവും
വേദശാസ്ത്രപുരാണങ്ങൾ,ദേവബ്രാഹ്മണഭക്തിയും
ഐശ്വൎയ്യം,രാജസമ്മാനം.പാരമ്പൎയ്യക്രമങ്ങളും
യാഗവുംശ്രദ്ധയും,നിത്യംശുചിയായുള്ളവൃത്തിയും
നിധിഭണ്ഡാരമുള്ളിടം,വിദ്യകൊണ്ടുപ്രസിദ്ധിയും
യോഗാഭ്യാസഞ്ചസന്ന്യാസം,ജ്ഞാനമിന്ദ്രിയനിഗ്രഹം
ആത്മപൂജാദിതന്ത്രങ്ങൾ,വേദവേദാംഗമുദ്രയും
ബ്രഹ്മചൎയ്യം,ഗൃഹസ്ഥത്വം,സന്ന്യാസം,വനവാസവും
വ്രതങ്ങൾ,കൎമ്മകാണ്ഡങ്ങൾ,നിയമങ്ങൾ,പ്രതിഗ്രഹം
ജപങ്ങൾ,പഞ്ചയജ്ഞങ്ങൾ,സ്വാദ്ധ്യായംനിത്യകൎമ്മവും
ഏകപത്നീവ്രതംപുംസാം,സതീധൎമ്മസ്തുയോഷിതാം
പഞ്ചവാദ്യധ്വനി,വേദധ്വനിയുംശംഖനാദവും
കുശാസനാഗ്നികൎമ്മങ്ങ,ളഗ്നിഹോത്രങ്ങളൊക്കയും
സോമയാജികൾ,സന്ന്യാസി,ദീക്ഷിതൻ,ഗൃഹമേധികൾ
ഉപാസകന്മാർസചിവർമന്ത്രവാദികൾമാസ്തരം

വിഷ്ണുലിംഗങ്ങൾ, ബിംബങ്ങൾ, സാളഗ്രാമങ്ങളൊക്കയും
അഷ്ടദശപുരാണങ്ങൾ, പ്രായശ്ചിത്തങ്ങളൊക്കയും
ചൈതന്യംസവ്വദേവാനാ, മിതെല്ലാംഗുരുവായിട്ടും

ശുക്രൻ.

നിധിദ്രവ്യങ്ങൾ, സൌഖ്യങ്ങൾ, സമ്പത്തും, വാഹനങ്ങളും
തളയും, വളയും, മാല, തക്ക, മൂക്കുത്തി, തോളുകൾ
അശ്വവൃത്തങ്ങൾ, ചിത്രങ്ങൾ, കല്ലുവച്ചുള്ളതൊക്കയും
കുപ്പായം, തൊപ്പിയുംമുണ്ടുംതലപ്പാവുകളൊക്കയും
മഞ്ഞപ്പട്ടുകൾ, വെൺപട്ടും, കസവിട്ടുള്ളപട്ടുകൾ
കരയുംകറിയുംചേന്നമുറി, മുണ്ടുകളൊക്കയും
പതക്കം, കടകം, താലി, കട്ടക്കൻ, മോതിരങ്ങളും
അതാതുജാതിഭേദത്തിന്നുള്ളൊരാഭരണങ്ങളും
പലജാതികൾപ്രത്യേകംധരിക്കംവസ്ത്രമൊക്കയും
നൃത്തഗീതങ്ങൾ, വാദ്യങ്ങൾ, ദാസിയാട്ടങ്ങൾ, ദാസിമാർ
വീണ, തംബുരുതൊട്ടുള്ളഗാനയന്ത്രങ്ങളൊക്കയും
മൃദംഗം, മദ്ദളം, താളം, ചേർങ്ങല, കുഴിതാളവും
തകിലുംമുരളി, കാളം, കാഹളം, കുഴൽ, കൊമ്പുകൾ,
ഉടുക്കം, ചെണ്ടയുംനല്ലപെരുമ്പറ, കടുത്തുടി,
എടയ്ക്ക്, തിമിലായെന്നീപലവാദ്യങ്ങളൊക്കയും
മാളികാ, സൌധ, മഞ്ചങ്ങൾ, നൃപമിറം, മണിമാളികാ
ശയ്യാഗൃഹങ്ങൾ, പയ്യംകം, ചാകചാസു, പുതപ്പുകൾ
ഹംസതൂലാദിവസ്ത്രങ്ങൾ, തലേണ്ണ, കിടക്കകൾ,
കാമിനി, കാമുകന്മാരും, കാമതന്ത്രങ്ങളൊക്കയും
പത്മിനീ, ചിത്രിണീമുമ്പാംലക്ഷണസ്ത്രീകളൊക്കയും
ചുംബനാദികളായുള്ളകാമലീലകളൊക്കയും
നടന്മാർ, നടിമാർ, നാട്യം, കവിതാ, നാടകങ്ങളും

ലതാഗൃഹങ്ങൾ,പൂങ്കാവുംപുഷ്പംനാടകശാലയും
ശൃംഗാരഗുണമാനുള്ളമററവസ്തുക്കളൊക്കയും
വാമ,ദക്ഷിണതന്ത്രങ്ങൾ,ശ്രീവിദ്യാ,പരദേവതാ
അന്നപൂൎണ്ണേശ്വരീ,ലക്ഷ്മീ,യക്ഷിയെന്നിവശുക്രനാം

മന്ദൻ.

ആയുസ്സും,മരണം,ഭീതി,ജാതിഭ്രഷ്ട,വമാനവും
ദുഃഖവുംപലരോഗങ്ങൾ,ദാരിദ്ര്യം,ദാസഭൃത്യരും
ശവസംസ്കാരകാൎയ്യങ്ങൾ,ബലിപിണ്ഡങ്ങളൊക്കയും
നീചന്മാർ,നീചകൎമ്മങ്ങൾ,മടിയുംനീചസേവയും
ഒട്ടകം,കഴുതാ,പോത്തു,വൃദ്ധന്മാർ,വൃദ്ധനാരികൾ
കടം,കാരാഗൃഹം,കാട്ടു,ബന്ധനം,ചങ്ങലക്കളും
കൃഷിസാധനമെല്ലേതും,വട്ടി,കൊട്ടകൾ,മുല്യകൾ,
അലസതാ,മനോദുഃഖം,ലജ്ജവിട്ടുള്ളകൎമ്മവും
ഒററലുംവലയുംചൂണ്ട,ലിവകൊണ്ടുള്ളകാൎയ്യവും
ഇരിമ്പുംപീലിയുംപുല്ലുംബലിപുഷ്പങ്ങ,ളെള്ളുകൾ,
ഉലക്ക,യുരൽ,കന്താണി,നെല്ലുകുത്തുംപ്രദേശവും,
ഉമിയുംതവിടുംകല്ലുംകരിക്കട്ടകൾ,ചാരവും
ചക്ക,പിണ്ണാക്ക,വസ്ത്രാല്യ്,ചക്കനില്ക്കുംപ്രദേശവും
ഉച്ഛിഷ്ട,മല,മൂത്രങ്ങൾകളയുന്നപ്രദേശവും
ചക്കാന്മാർ,വാണിയന്മാരുംശിതികൻ,പുലയുള്ളവർ;
ഇരിമ്പുകൊല്ലൻ,ദീക്ഷക്കാർ,ജാതിഭ്രഷ്ടുഭവിച്ചവർ,
മണ്ണാൻ,പുലയർ,വേടന്മാർ,പറയൻ,കള്ളെടുപ്പവൻ
കള്ളസ്സന്യാസിവേഷക്കാർ,ക്ഷുദ്രംവെച്ചുതെടുപ്പവർ,
വേട്ടക്കരുമകൻ,ശാസ്താ,ചാത്തന്മാർ,മലബാധകൾ,
ഭൂത,പ്രേത,പിശാചുക്കളിതെല്ലാംമന്ദനാത്തിട്ടം.

കാരമുള്ളുകരിങ്കാട്ടുക്ഷുദ്രതന്ത്രങ്ങൾപാവകൾ
ക്ഷുദ്രപ്പൊടികൾഭസ്മങ്ങൾക്ഷുദ്രലേഖനങ്ങളും
മാംസരക്തങ്ങൾമദ്യങ്ങളാഭിചാരപ്രവൃത്തികൾ
ഉച്ചാടനാദിതന്ത്രങ്ങൾദുർമ്മൂർത്തിബലിപൂജകൾ
ക്ഷുദ്രസ്ഥാപനയന്ത്രങ്ങൾക്ഷുദ്രകർമ്മങ്ങളാകെയും
ഗൃഹച്ഛിദ്രംഗൃഹാലസ്യമായുധാഗ്നിഭയങ്ങളും
വെടിവെട്ടുകൾകല്ലേറുതല്ലുകുത്തുകളേല്ക്കുക
പറയർകള്ളുകാച്ചുന്നോർവധകൃത്യങ്ങൾചെയ്യുവോർ
വീരഭദ്രർകൊടുംഭൂതമഗ്നിഭൈരവനാദികൾ
അഗ്നികുക്ഷികൾക്രൂരങ്ങളഗ്നിജ്വാലവമിപ്പവർ
ക്രൂരമാരണകൃത്യങ്ങളിതെല്ലാംകേതുവാസ്പദം

## ഗുളികൻ

പുള്ളുംകറുകയുംപുല്ലുംവിറകുംകോടിവസ്ത്രവും
തീയ്യുംചെറുമയുംതൈരുംപ്രേതാലംകൃതമൊക്കെയും
മരിച്ചുവേണ്ടുംകർമ്മത്തിനുള്ളസാധനമൊക്കെയും
ക്ഷുദ്രമാരണകൃത്യങ്ങൾക്ഷുദ്രയന്ത്രങ്ങൾമന്ത്രവും
പാമ്പിന്റെതലയുംപൂച്ചത്തലയുംതലയോടുകൾ
നീചപ്രേതങ്ങൾഭൂതങ്ങൾനീചവാസസ്ഥലങ്ങളും
എച്ചിലുംമലമൂത്രങ്ങൾമുള്ളുവള്ളികൾസർവ്വവും
അടിച്ചുകൂട്ടുംസ്ഥാനങ്ങളോവുകപ്പുകളെന്നിവ
എലിചേരപെരിച്ചാഴിയന്ത്യയോനിജന്തുക്കൾ
പൊട്ടക്കുളങ്ങൾകൂപങ്ങളിടിഞ്ഞിട്ടുള്ളവീടുകൾ
ദുർഗ്ഗന്ധപുഷ്പവൃക്ഷങ്ങൾമദ്യവുംമത്സ്യമാംസവും
പ്രേതമന്ത്രങ്ങൾതന്ത്രങ്ങൾപ്രേതബിംബങ്ങളൊക്കെയും
ശവങ്ങൾശവഗന്ധങ്ങൾശവനിർമ്മാല്യമൊക്കെയും
ശവംവറുത്തചൂർണ്ണങ്ങൾശവഭസ്മങ്ങളസ്ഥികൾ

ശവഭൂതപിശാചുക്കളിതെല്ലാംമാന്ദിവാസ്പദം

## ഗ്രഹസ്ഥാനങ്ങൾ

ശിവക്ഷേത്രങ്ങളുംചൂതുപാരമുള്ളപ്രദേശവും
വെളിവുള്ളപ്രദേശങ്ങൾകിഴക്കുംസൂര്യനാസ്പദം
ദുർഗ്ഗാഭഗവതിക്ഷേത്രംനാരീവാസസ്ഥലങ്ങളും
ജലമുള്ളപ്രദേശങ്ങൾമരുന്നുണ്ടാംപ്രദേശവും
മധുമദ്യങ്ങളുള്ളേടംവായുകോണുംശശാങ്കനു
കള്ളന്മാരുള്ളദേശങ്ങൾമ്ലേച്ഛന്മാരുടെവാസവും
അഗ്നിയുള്ളപ്രദേശങ്ങൾയുദ്ധംചെയ്യുംസ്ഥലങ്ങളും
വള്ളിയുള്ളൊരുകള്ളേടംതെക്കുംകുജനുവന്നിടും
വിദ്വാന്മാരുടെവാസങ്ങൾവിഷ്ണുക്ഷേത്രങ്ങളൊക്കെയും
കണക്കെഴുത്തുംകാര്യസ്ഥരിരിക്കുംസ്ഥലമൊക്കെയും
കളികൗശലമുള്ളേടംവിദ്യാഭ്യാസസ്ഥലങ്ങളും
വടക്കുദിക്കുമിച്ചൊന്നതൊക്കെയുംബുധനാസ്പദം
നിധിഭണ്ഡാരമുള്ളേടംദേവബ്രാഹ്മണഭൂമിയും
യാഗഹോമാദിഗേഹങ്ങൾഗുരുവിന്നീശകോണുമാം
ഭാര്യാഭർത്താക്കളൊന്നിച്ചുവസിക്കുംമന്ദിരങ്ങളും
നൃത്തഗീതങ്ങൾവാദ്യങ്ങളഭ്യസിക്കുംസ്ഥലങ്ങളും
ദാസിമാരുടെഗേഹങ്ങൾസുന്ദരീഭവനങ്ങളും
ശയ്യാഗൃഹങ്ങളുംവഹ്നികോണുംശുക്രനുവന്നിടും
നീചന്മാർവാണിടുംദിക്കുംശുചിയില്ലാത്തദിക്കുകൾ
ശാസ്താകാളികൾമുമ്പാംദേവതാലയമൊക്കെയും
ചുടലക്കളവുംകാടുംപടിഞ്ഞാറിവമന്ദനു
സർപ്പക്കാവുകളുള്ളവള്ളിനില്ക്കുന്നദിക്കുകൾ
പുലിപാമ്പുചെരിച്ചാഴിയിവററിന്നുള്ളപോടുകൾ
അഗ്നിയുള്ളപ്രദേശങ്ങൾമ്ലേച്ഛാവാസസ്ഥലങ്ങളും

ഇങ്ങിനെയുള്ളദേശങ്ങൾരാഹുകേതുക്കളുടേയുള്ളതും
ഇതെല്ലാംപ്രശ്നഭാഗത്തിലത്യാവശ്യകമായുള്ളതും

## ബന്ധുശത്രുവിഭാഗം

സൂൎയ്യന്നുശുക്രമന്ദന്മാർശത്രുക്കൾ;സമനാംബുധൻ
ഗുരുഭൌമശശാങ്കന്മാർസൂൎയ്യബന്ധുക്കളായുള്ളതും
ബുധനുംസൂൎയ്യനുംനിത്യംചന്ദ്രബന്ധുക്കളായുള്ളതും
വക്രേഡ്യശുക്രമന്ദന്മാർസമന്മാരെന്നുചൊല്ലിടും
ഗുരുസൂൎയ്യശശാങ്കന്മാർകുജബന്ധുക്കളായുള്ളതും
സമന്മാർശുക്രമന്ദന്മാർ;ശത്രുവാംബുധനെപ്പൊഴും
രവിയുംശുക്രനുംനിത്യംബുധബന്ധുതയാൎന്നിടും
കുജനുംമന്ദനുംവ്യാഴംസമന്മാർ;ശത്രുവാംശശി
സൂൎയ്യഭൌമശശാങ്കന്മാർജീവബന്ധുക്കളായുള്ളതും
ശത്രുക്കൾബുധശുക്രന്മാർ;സമനാംമന്ദനെപ്പൊഴും
ബുധനും മന്ദനുംനിത്യംശുക്രബന്ധുക്കളായുള്ളതും
ശത്രുക്കൾചന്ദ്രസൂൎയ്യന്മാർ;സമന്മാർകുജനുംഗുരു
ബുധനുംശുക്രനുംനിത്യംമന്ദബന്ധുക്കളായുള്ളതും
സൂൎയ്യഭൌമശശാങ്കന്മാർശത്രുക്കൾ;സമനാംഗുരു
നിസൎഗ്ഗബന്ധുശത്രുക്കൾസമന്മാരിങ്ങിനെവരും
സമബന്ധുക്കളല്ലാതെശത്രുവില്ലശശാങ്കനു

## തല്ക്കാലബന്ധുശത്രുവിഭാഗം.

ഒരുരാശിയിൽനില്ക്കുന്നഗ്രഹത്തിൽരണ്ടുഭേദവും
മുമ്മൂന്നുരാശിയിൽചേരുന്നവർബന്ധുക്കളായുള്ളതും
തന്റെതുംഗത്തിൽനില്ക്കുന്നോനവനുംബന്ധുതന്നെയാം
അന്യരാശികളിൽചേരുന്നവർശത്രുക്കളാകണം
ഉച്ചംനില്ക്കുന്നഭാവത്തിൽരണ്ടിലുംപന്തിരണ്ടിലും

മൂന്നിലും നാലിലും പിന്നെ പത്തിലും പതിനൊന്നിലും
നില്ക്കും ഗ്രഹങ്ങൾ ബന്ധുക്കൾ മദ്ധ്യേ നില്ക്കും ഗ്രഹത്തിന്
നവമാഷ്ടമസപ്തക്കു പഞ്ചഷഷ്ഠങ്ങളിങ്ങിനേ
അഞ്ചു രാശിയിൽ നില്ക്കുന്നോരിവൻറെ ശത്രുവായ്വരും
അങ്ങോട്ടിങ്ങോട്ടുമീവണ്ണം ബന്ധുശത്രുക്കളായ്വരും
തല്ക്കാലബന്ധുശത്രുക്കൾ നോക്കേണം സർവ്വദിക്കിലും
നിസർഗ്ഗബന്ധുവായുള്ളോൻ തല്ക്കാലം ബന്ധുവാകിലോ
അതിബന്ധുവവൻ പിന്നെ; നിസർഗ്ഗശത്രുവായവൻ
തല്ക്കാലശത്രുവായെന്നാലവനത്യന്തശത്രുവാം
നിസർഗ്ഗസമനായുള്ളോൻ തല്ക്കാലം ബന്ധുവാകിലോ
ബന്ധുതന്നെയവൻ; പിന്നെ നിസർഗ്ഗസമനായവൻ
തല്ക്കാലം ശത്രുവായെന്നാലവനും ശത്രുവാണഹോ
ഇതുകൊണ്ടുള്ള വിസ്താരം ബലപിണ്ഡത്തിലോതിടാം

ദൃഷ്ടി.

സൂര്യചന്ദ്രജ്ഞശുക്രന്മാർ നോക്കുന്നു സപ്തമം സദാ
അവർ നില്ക്കുന്ന ഭാവത്തിൽ നിന്നു സപ്തമമായ്വരും
എട്ടിലും നാലിലും ഭൌമൻ നോക്കുന്നു സപ്തമത്തെയും
അഞ്ചിലൊന്നാമേഴിലും വ്യാഴം നോക്കുന്നു നവമത്തെയും
പത്തിലും മൂന്നിലും മന്ദൻ നോക്കുന്നു സപ്തമത്തെയും
അര, മുക്കാലു, കാലെന്ന ഭാഗഭേദങ്ങളൊക്കെയും
ദൃഷ്ടിക്കേന്ദ്രത്തിലാണെല്ലാമായുർദ്ദായത്തിൽ വന്നിടും
ദൃഷ്ടിഷാഷ്ട്യംശകേന്ദ്രങ്ങളിവിടെ കാര്യമില്ലത്രേ.

ലഗ്നാദിസംജ്ഞകൾ.

ലഗ്നം നാലേഴുപത്തിന്നു "കേന്ദ്ര"മെന്നു പറഞ്ഞിടും
"ത്രികോണ"മെന്നു ചൊല്ലുന്നു നവമം ലഗ്നപഞ്ചമം

ദ്വിതീയം പഞ്ചമം പിന്നെയഷ്ടമേകാദശം തഥാ
ഇങ്ങിനെ നാലു ഭാവങ്ങൾ ചൊല്ലും “പണഫരാ”ഹ്വയം
തൃതീയം ഷഷ്ഠവും പിന്നെ നവമം ദ്വാദശം തഥാ
“ആപോക്ലിമ”ങ്ങളാകുന്നു നാലു ഭാവങ്ങളിങ്ങിനെ.
എട്ടിനും നാലിനും കൂടി “ചതുരശ്രാ”ഹ്വയം വരും
തൃതീയം ഷഷ്ഠവും പിന്നെ ദശമേകാദശം തഥാ
ഇങ്ങിനെ നാലു ഭാവങ്ങൾ ചൊല്ലും “ഉപചയാ”ഹ്വയം

## ലഗ്നഫലം.

### മേടം.

വെള്ളത്തിൽ ഭയമുണ്ടാകും കൺകൾ ദീർഘം കറഞ്ഞിടും
മുട്ടുകൾക്കു ബലം തന്നെ കുറയുമൈശ്വര്യമാർന്നിടും
അല്പമല്പം ഭുജിച്ചീടും സ്ത്രീകളിൽ ഭ്രമമേറിടും
സഞ്ചാരശീലനാമെന്നുമല്പം കൊണ്ടു തെളിഞ്ഞിടും
ശിരസ്സിൽ വ്രണമുണ്ടായിട്ടടയാളം ഭവിച്ചിടും
അസത്യം പറയും പാരമിളകിക്കൊണ്ടിരുന്നിടും
അന്യരേ സേവ ചെയ്വാനായതിസാമർത്ഥ്യമാർന്നിടും
മേഷരാശിയിൽ ജനിച്ചീടിലിങ്ങിനെ ഫലമായ്‌വരും

### ഇടവം.

മുഖം തടിച്ചിടും പാരം കൃഷികാര്യങ്ങളെ ചെയ്തിടും
വാർദ്ധക്യയൌവ്വനത്തിങ്കലധികം സുഖമായ്‌വരും
സ്ത്രീകളിൽ ഭ്രമമുണ്ടാകും ഉടരണ്ടു തേടിച്ചിടും
ദാനധർമ്മങ്ങളും ചെയ്യും ധൈര്യവും വന്നു ചേർന്നിടും
ക്ലേശമെന്തു ഭവിച്ചാലും കുസലില്ലൊരു ലേശവും
പശുക്കാളകൾ വർദ്ധിക്കും കീർത്തിയേറം തടിച്ചിടും
പൃഷ്ഠഭാഗം മുഖം പാർശ്വമിവററിലടയാളമാം

കഫപ്രകൃതമായിട്ടുമിടവത്തിൽജനിക്കുകിൽ

## മിഥുനം

കറുത്തുമംഗിയാംനേത്രംഭ്രമംസ്ത്രീകളിലേററമാം
കറുത്തേററംചുരുണ്ടുള്ളമുടിധാരാളമുള്ളവൻ
അന്യന്റെഹൃദയത്തിങ്കലുള്ളകാൎയ്യമറിഞ്ഞിടും
ബുദ്ധിക്കുശക്തിയുണ്ടാകുംകാമതന്ത്രംഗ്രഹിച്ചിടും
ഗീതനൎത്തനശാസ്ത്രങ്ങളിവററിൽപ്രിയനായ്വരും
കളികൌശലകാൎയ്യത്തിലതിസാമൎത്ഥ്യമായ്വരും
ഇഷ്ടവാക്കുപറഞ്ഞീടുംദേഹസൌന്ദൎയ്യമാൎന്നിടും
മൂക്കുസ്വല്പമുയൎന്നീടുംമിഥുനത്തിൽജനിക്കുകിൽ

## കൎക്കടകം

കഴുത്തേററംതടിച്ചീടുംസ്ത്രീകളോടുലയിച്ചിടും
ബന്ധുക്കളാംപലരുണ്ടാകുംഗൃഹവുംപലതായ്വരും
ധനംധാരാളമുണ്ടാകുംമരയല്പമുയൎന്നിടും
പൊക്കംകുറഞ്ഞിടുംസ്വല്പംവെള്ളത്തിൽപ്രീതിയുംവരും
അല്പസന്താനമായീടുംബുദ്ധിശക്തിപെരുത്തിടും
വലത്തിടത്തുംമാറീടുംവേഗംവേഗംനടന്നിടും
വൎദ്ധിച്ചീടുംക്ഷയിച്ചീടുംശരീരംകാൎയ്യമൊക്കെയും
ഉദ്യാനത്തിൽസുഖംകൂടുംകൎക്കടത്തിൽജനിക്കുകിൽ

## ചിങ്ങം.

മുഖംവിസ്തീൎണ്ണമാമേററംകൺകളല്പംചുവന്നിടും
കഴുത്തുംകവിളുംചേരുന്നേടംവണ്ണിച്ചിരുന്നിടും
അഭിമാനംപെരുത്തീടുംപരാക്രമമണഞ്ഞിടും
വെറുതേകോപമുണ്ടാകുംബുദ്ധിയിൽസ്ഥൈൎയ്യമാൎന്നിടും

ഗംഭീരമഖയുംകാടുമിഷ്ടമായിട്ടുവന്നിടും
അല്പസന്താനമായീടുംസ്ത്രീകളിൽദ്വേഷമാൎന്നവും
വിശപ്പുംദാഹവുംപാരംസഹിക്കുംഖേദമില്ലതിൽ
അമ്മയിൽഭക്തിവൎദ്ധിക്കുംസിംഹരാശിജനിക്കുകിൽ

കന്നി.

തോൾരണ്ടുംകൈകളുംതാണിട്ടിരിക്കുംസത്യമേറിടും
അന്യന്റെധനവുംവീടുമെന്നുമെന്നുംലഭിച്ചിടും
ഇഷ്ടവാക്കുപറഞ്ഞീടുമെല്ലാൎക്കുംസ്നേഹമായ്വരും
ലജ്ജകൊണ്ടല്പമിളകീട്ടിരിക്കുംനേത്രമെപ്പൊഴും
രതികൎമ്മങ്ങൾചെയ്വാനായതിമോഹമുദിച്ചിടും
ശാസ്ത്രാൎത്ഥങ്ങൾഗ്രഹിച്ചീടുംപുത്രന്മാരല്പമായിടും
പെൺകുട്ടികൾജനിച്ചീടുംധൎമ്മബുദ്ധിയണഞ്ഞിടും
മൃദുസ്വഭാവമാമോൎക്കന്നിരാശിജനിക്കുകിൽ

തുലാം.

കൃശമായല്പബലമായിരിക്കുംദേഹമെപ്പൊഴും
അല്പ സന്താനമായീടും ഭക്തിയേറ്റമുദിച്ചിടും
ദൈവവിശ്വാസമുണ്ടാകുംസജ്ജനപ്രിയനായ്വരും
പൊക്കംധാരാളമുണ്ടാകുംധൈൎയ്യംപാരമണഞ്ഞിടും
ക്രയവിക്രയകാൎയ്യത്തിൽനല്ലസാമൎത്ഥ്യമാൎന്നിടും
സുഖദുഃഖങ്ങളൊത്തിടുംതുലാരാശിജനിക്കുകിൽ

വൃശ്ചികം.

തുടരണ്ടുംജംഘരണ്ടുംമുട്ടുരണ്ടുംതടിച്ചിടും
തടിക്കുംമാറിടംപാരംനേത്രവുംവൃത്തമായ്വരും
രോഗംകൊണ്ടേറെബാല്യത്തിൽനല്ലവൎണ്ണംലഭിച്ചിടും

ക്രൂരകൎമ്മങ്ങൾചെയ്തീടുംനൃപന്മാർസമ്മതിച്ചീടും
ഓഷരസംഗ്രഹവുംവേർപെട്ടിരിപ്പാനിടയായിടും
മത്സ്യവജ്രങ്ങൾപോലുള്ളരേഖകയ്യിൽതെളിഞ്ഞിടും
ബലംധാരാളമുണ്ടാകുംവെൺചുമപ്പുനിറംവരും
പാപമെല്ലാംമറഞ്ഞീടുംവൃശ്ചികത്തിൽജനിക്കുകിൽ

ധനു.

കഴുത്തുംമുഖമല്പാല്പംദീൎഘമായിട്ടിരുന്നിടും
മൂക്കുംചെവികളുംസ്വല്പംവലുതായിട്ടുവന്നിടും
ഉത്സാഹമേറ്റമുണ്ടാകുമകത്തേക്കുവളഞ്ഞിടും
യോഗ്യന്മാർപലരുംപിന്നെനൃപനുംസമ്മതിച്ചിടും
ദാനധൎമ്മങ്ങളുംചെയ്യുംശത്രുവെല്ലാംക്ഷയിച്ചിടും
നല്ലവാക്കുപറഞ്ഞീടിലെല്ലാൎക്കുംവശനായ്വരും
ശാസ്ത്രാൎത്ഥങ്ങൾഗ്രഹിച്ചീടുംമഹാകാവ്യംചമച്ചിടും
ഓജസ്സുംബലവുംകൂടുംധനുരാശിജനിക്കുകിൽ

മകരം

അരയിൽനിന്നുകീഴ്പോട്ടുവണ്ണമല്പംകുറഞ്ഞിടും
ബലംധാരാളമുണ്ടാകുംകാൎയ്യമെല്ലാമറിഞ്ഞിടും
മനസ്സിളകുമെപ്പോഴുംഗമിക്കുംനീചനാരിയെ
വൃദ്ധനാരികളിലെപ്പോഴുംരതിമോഹംവളൎന്നിടും
സഞ്ചാരശീലമാമെന്നുംഭാഗ്യവുംവന്നുചേൎന്നിടും
ധൎമ്മാധൎമ്മങ്ങളറിയുംമൃഗരാശിജനിക്കുകിൽ

കുംഭം.

പാപമെല്ലാംമറഞ്ഞീടുംദേഹദീൎഘംപെരുത്തിടും
ക്ഷിപ്രകൌശലകാൎയ്യത്തിലതിസാമൎത്ഥ്യമാൎന്നിടും

അല്പവിത്തമണഞ്ഞീടും വഴിയേറെ നടന്നിടും
അതിലുബ്ധു ഭവിച്ചീടും പരദ്രവ്യം ലഭിച്ചീടും
വൎദ്ധിച്ചിട്ടും ക്ഷയിച്ചിട്ടുമിരിക്കും ധനമെപ്പോഴും
ഞരമ്പുതമ്മിൽ ചേൎന്നുള്ളം ചുകന്നുമുഴയായുള്ളതും
സുഗന്ധപുഷ്പവസ്ത്രങ്ങളിവററിൽ പ്രിയമായുള്ളോൻ
കുംഭരാശിജനിച്ചീടിലിതിങ്ങനെ ഫലമായുള്ളതാം

മീനം

വെള്ളമേററം കുടിച്ചീടും സമസന്തുഷ്ടനായിടും
ജലസംബന്ധമായുള്ള ധനം കൊണ്ടു കഴിഞ്ഞിടും
വിദ്യയെല്ലാമറിഞ്ഞീടും ഗമിക്കും പുത്രരോടുള്ള
ഉപകാരങ്ങളേറെ ചെയ്തിരിക്കും ഗുണമേറെയും
കണ്ണിനു ഭംഗിയുണ്ടാകും മെയ്ക്കു ശൃംഗാരമായിടും
ശത്രുക്കളെ ജയിച്ചീടും മീനരാശി ജനിക്കുകിൽ
അതാതു രാശിജന്തുക്കൾ കുളശീലങ്ങൾ ചേഷ്ടകൾ
ആഹാരങ്ങൾ വിഹാരങ്ങൾ ഗമനങ്ങൾ കിടപ്പുകൾ
അതാതു രാശിലഗ്നത്തിലുത്ഭവിക്കും ജനത്തിനു
സൂക്ഷ്മമായ്തന്നെ ചേൎന്നിടും സൂക്ഷിച്ചാലറിയാമല്ലോ
ലഗ്നരാശിഫലം പോലെ ചന്ദ്രരാശിക്കുമായ്വരും
ലഗ്നവും ചന്ദ്രനും തമ്മിൽ ഭേദമില്ലൊന്നു പോലെയാം
ചന്ദ്രൻ വെളുത്തപക്ഷത്തിൽ പൂൎണ്ണനായിട്ടിരിക്കുകിൽ
ചന്ദ്രരാശിഫലം സൎവ്വം പൂൎണ്ണമായ് സംഭവിച്ചിടും
ചന്ദ്രൻ കറുത്തപക്ഷത്തിൽ ക്ഷീണനായിട്ടിരിക്കുകിൽ
ചന്ദ്രരാശിഫലം സ്വല്പം സ്വല്പമായ് സംഭവിച്ചിടും
ലഗ്നേശൻ ബലവാനായി ലഗ്നഭാവത്തിൽ നില്ക്കിലും
ലഗ്നത്തിൽ ദൃഷ്ടി ചെയ്യുകിലും ലഗ്നത്തിൻ ഫലമൊക്കെയും
പൂൎണ്ണമായ് സംഭവിച്ചീടും പ്രധാനം ബലമാണിതിൽ

ബലംചിന്തിച്ചിട്ടുംവാക്കുംമറെറാരോടേതുമെചൊല്ലിടാ.

## അദ്ധ്യായം ൩.

### ലഗ്നഫലം.

ശാസ്ത്രത്തെവിശ്വസിപ്പാനുംകേൾക്കുന്നോർക്കത്ഭുതത്തി
സമയംനിന്നുജനിപ്പാനല്പംലക്ഷണമോതിടാം [നും.
സൂര്യൻദശമഭാവത്തിൽനിന്നുതാഴ്ത്തുനില്ക്കിലും
ശശാങ്കൻലഗ്നഭാവത്തിൽദൃഷ്ടിചെയ്യാതിരിക്കയും
എന്നാൽജനിച്ചിട്ടുംവീട്ടിലച്ഛനില്ലെന്നുനിശ്ചയം
സൂര്യനിങ്ങിനെനില്ക്കുമ്പോൾശനിലഗ്നത്തിൽനില്ക്കിലും
എന്നാലുംജന്മകാലത്തുപിതാവില്ലത്രനിശ്ചയം
സൂര്യനിങ്ങിനെനില്ക്കുമ്പോൾകുജനേഴിലിരിക്കയും
എന്നാലുംജന്മകാലത്തുപിതാവില്ലത്രനിശ്ചയം
ശുക്രന്റെയുംബുധന്റെയുംമദ്ധ്യത്തിൽശശിനില്ക്കിലും
സൂര്യൻദശമഭാവത്തിൽനിന്നുതാഴ്ത്തുനില്ക്കിലും
എന്നാലുംജന്മകാലത്തുപിതാവില്ലത്രനിശ്ചയം
സൂര്യൻചരത്തിൽനില്ക്കുമ്പോളന്യദേശത്തിലായ്വരും
സ്ഥിരരാശിയിൽനില്ക്കുമ്പോൾസ്വദേശത്തുവസിച്ചിടും.
ഉഭയരാശിയിൽനില്ക്കുമ്പോൾമദ്ധ്യദേശത്തിലായ്വരും.

### സർപ്പവേഷ്ടിതജനനം.

മേഷത്തിലാദിദ്രേക്കാണംകർക്കടത്തിൽദ്വിതീയവും
പ്രഥമംവൃശ്ചികത്തിങ്കൽദ്വിതീയംധനുരാശിയിൽ
മീനത്തിൽമൂന്നാംദ്രേക്കാണംതൃതീയംസിംഹരാശിയിൽ
ഇവയെന്നാറുദ്രേക്കാണംഭുജദ്രേക്കാണമായ്വരും

ഇതിലൊന്നിൽകലാനാഥൻനില്ക്കുമ്പോൾപതിനൊന്നി
രണ്ടിലുംകൂടിനില്ക്കേണംശുഭരാമവരൊക്കെയും [ലും
ഇങ്ങിനെയുള്ളനേരത്തുജനിച്ചാൽസൎപ്പമായിട്ടും
കുജക്ഷേത്രത്തിലാദ്യത്തെദ്രേക്കാണംലഗ്നമാകയും
ശുഭന്മാരൊക്കെനില്ക്കേണംദ്വിതീയേകാദശങ്ങളിൽ
അപ്പോൾജനിക്കുകിൽദേഹംപാമ്പിനെക്കൊണ്ടുചുററി
കല്യാണവൎമ്മാവിവണ്ണംഗൎഗ്ഗനുംപറയുന്നിതു [ടും
ഇങ്ങിനെതന്നെയാകുന്നുവരാഹമിഹിരന്മതം
വേറെയുണ്ടൊരഭിപ്രായമതുകൂടിപറഞ്ഞിടാം
ഭൌമദ്രേക്കാണവുംപാപക്ഷേത്രവുംരാത്രിനാഥനും
ലഗ്നവുംതമ്മിലൊന്നിച്ചിട്ടിതിന്റെപതിനൊന്നിലും
രണ്ടിലുംകൂടിനില്ക്കേണംശുഭരാമവരൊക്കെയും
ഇങ്ങിനെചിലർചൊല്ലുന്നുതോന്നുന്നില്ലിതുനല്ലതായ്
മനുഷ്യനാരീഗൎഭത്തിൽസൎപ്പംവന്നുജനിക്കുമോ
രക്തശുക്ലങ്ങളൊന്നിച്ചാൽസൎപ്പമാകുന്നതെങ്ങിനെ
സംഭവിക്കാത്തകാൎയ്യങ്ങൾമഹാന്മാരുരചെയ്യുമോ
രണ്ടിനുംദോഷമില്ലാതെചിന്തിച്ചാൽകാൎയ്യമുണ്ടിതിൽ
ഈവണ്ണമെല്ലാമുണ്ടാകുംദുഷ്ടയോഗംജനിച്ചവർ
ക്രൂരബുദ്ധികളായീട്ടുംപരപീഡകൾചെയ്തിട്ടും
വിഷനാശനമായുള്ളമന്ത്രയന്ത്രൌഷധങ്ങളാൽ
സൎപ്പങ്ങളെപിടിച്ചിട്ടുചുററുംദേഹത്തിലൊക്കെയും

### മൂടൽപ്രസവം

നാല്ക്കാലിരാശിയിൽസൂൎയ്യൻനില്ക്കയുംശേഷമുള്ളവർ
ബലമെല്ലാംതികഞ്ഞിട്ടുഭയങ്ങളിൽനില്ക്കയും
എന്നാൽശിശുക്കൾരണ്ടുണ്ടാംമൂടലോടെപിറന്നിടും
കുട്ടിയൊന്നെന്നുമായേക്കാംബല പോലതുചൊല്ലുക

### നാളവേഷ്ടിതജനനം.

മേഷമോവൃഷമോസിംഹരാശിയോലഗ്നമാകയും
നില്ക്കയുംശനിലഗ്നത്തിൽ,കുജൻനില്ക്കകിലുംമതി
ഞരമ്പുകൊണ്ടുചുററീട്ടുജനിക്കുംശിശുനിശ്ചയം
ഏതൊരംഗത്തിലാകുന്നചുററലെന്നതുചൊല്ലിടാം
ലഗ്നരാശിക്കുമുൻചൊന്നൊരംഗമായിട്ടുവന്നിട്ടും
ലഗ്നത്തിന്റനവാംശത്തിൽരാശിതന്നംഗവുംവരും

### പിതൃബന്ധനം.

പാപഗ്രഹത്തിൻക്ഷേത്രത്തിൽരണ്ടുപാപനിരിക്കിലും
ഈസ്ഥാനംദിനനാഥന്റെയേഴിലോപഞ്ചമത്തിലോ
നവമത്തിങ്കലോവന്നാലച്ഛന്നുണ്ടൊരുബന്ധനം
സൂൎയ്യൻചരത്തിൽനില്ക്കുമ്പോളന്യദേശത്തിലായ്വരും
സ്ഥിരരാശിയിൽനില്ക്കുമ്പോൾസ്വദേശബന്ധനംവരും
ദ്വന്ദ്വരാശിയിൽനില്ക്കുമ്പോൾവഴിയിൽബന്ധനംവരും

### തോണിയിൽപ്രസവം.

പൂൎണ്ണചന്ദ്രൻകുളിരത്തിൽനില്ക്കയുംലഗ്നരാശിയിൽ
ബുധൻനില്ക്കുകയുംനാലിൽശുക്രനൊന്നുവസിക്കയും
ഇങ്ങിനെയുള്ളയോഗത്തിൽതോണിയിൽപ്രസവിച്ചിടും
ചന്ദ്രനേഴിലിരിക്കേണംജലരാശിവിലഗ്നവും
എന്നാലുംതോണിയിൽതന്നെപ്രസവിക്കുന്നുനിശ്ചയം

### വെള്ളത്തിൽപ്രസവം.

ജലരാശ്യുദയംചന്ദ്രൻജലരാശിയിൽനില്ക്കയും
എന്നാൽജലത്തിൽപ്രസവംസമീപത്തിലുമായ്വരും
ജലരാശ്യുദയൻചന്ദ്രൻപൂൎണ്ണനായേഴിൽനില്ക്കയും

എന്നാലുംസലിലത്തിന്റെസമീപത്തൊജലത്തിലൊ
ജലരാശ്യുദയംചന്ദ്രൻപൂൎണ്ണനാസ്തത്തിൽനില്ക്കയോ,
ലഗ്നത്തിൽനില്ക്കയോ,നാലാംരാശിതന്നിലിരിക്കയോ
എന്നാൽജലസമീപത്തുപ്രസവിക്കുന്നുനിശ്ചയം

### ബന്ധനത്തിൽജനനം.

ചന്ദ്രലഗ്നങ്ങളൊന്നിച്ചുദ്വാദശശനിനില്ക്കയും
പാപന്റെദൃഷ്ടിയുംവന്നാൽജന്മംകാരാഗ്രഹത്തിലാം

### കുഴിയിൽപ്രസവം.

കൎക്കടംവൃശ്ചികംലഗ്നമവിടെശനിനില്ക്കയും,
ചന്ദ്രന്റെദൃഷ്ടിയുംവന്നാൽകുഴിയിൽപ്രസവിച്ചിടും

### പലവക സ്ഥാനങ്ങൾ.

വിലഗ്നംസലിലംരാശിയവിടെശനിനില്ക്കയും
ബുധന്റെദൃഷ്ടിയുംവന്നാൽജന്മംക്രീഡാലയത്തിലാം
വിലഗ്നംസലിലംരാശിയവിടെശനിനില്ക്കയും
സൂൎയ്യന്റെദൃഷ്ടിയുംവന്നാലമ്പലത്തിൽജനിച്ചിടും
വിലഗ്നംസലിലംരാശിയവിടെശനിനില്ക്കയും
ചന്ദ്രന്റെദൃഷ്ടിയുംവന്നാൽചാളിയിൽപ്രസവിച്ചിടും
മനുഷ്യരാശിലഗ്നത്തിൽസൂൎയ്യപുത്രൻവസിക്കയും
കുജന്റെദൃഷ്ടിയുംവന്നാൽശ്മശാനത്തിൽജനിച്ചിടും
മനുഷ്യരാശിലഗ്നത്തിൽനില്ക്കുമാദിത്യപുത്രനെ
ശശാങ്കശുക്രന്മാർനോക്കിൽപ്രസവംരമ്യഭൂമിയിൽ
മനുഷ്യരാശിലഗ്നത്തിൽനില്ക്കുമാദിത്യപുത്രനെ
ദേവേന്ദ്രപൂജ്യൻനോക്കീടിൽപ്രസവംയാഗശാലയിൽ
മനുഷ്യരാശിലഗ്നത്തിൽനില്ക്കുംമന്ദനെഭാസ്കരൻ

നോക്കുന്നേരത്തു കൊട്ടാരം ഗോശാലാ ദേവതാലയം
ഇവറ്റിലൊന്നിൽ പ്രസവം നിശ്ചയിച്ചു പറഞ്ഞിടാം
മനുഷ്യരാശി ലഗ്നത്തിൽ നിന്നിട്ടു സൂര്യപുത്രന്നു
ബുധന്റെ ദൃഷ്ടിയുണ്ടായാൽ ശില്പിഗേഹത്തിലായ്വരും
ഈവണ്ണമുള്ളയോഗങ്ങളൊന്നുമില്ലാതിരിക്കുകിൽ
ലഗ്നരാശിക്കു സമമായുള്ള ഭൂമിയിലായ്വരും
ലഗ്നത്തിന്റെ നവാംശത്തിൻ രാശിഭൂമിയിലും വരും
അതാതു രാശിജന്തുക്കൾ സഞ്ചരിക്കും സ്ഥലങ്ങളും
ഇവക്കുചിതമായുള്ള വാസസ്ഥാനങ്ങളൊക്കെയും
അതാതു രാശി ലഗ്നത്തിൽ യുക്തിപോലെ പറഞ്ഞിടാം
ലഗ്നാംശ രാശിയേക്കാളും ബലമേറുന്നതിന്നേകിൽ
ലഗ്നരാശിക്കു സമമായുള്ള ഭൂമിയിലായ്വരും
ലഗ്നത്തേക്കാൾ മഹാവീര്യമംശരാശിക്കുണ്ടുകിൽ
അംശരാശിക്കു സമമായുള്ള ഭൂമിയിലായ്വരും
രണ്ടിന്നും ബലമൊത്തീടിൽ രണ്ടിന്റെ ലക്ഷണങ്ങളും
ചേർന്ന ഭൂമിയിലാണെന്നു നിശ്ചയിച്ചു പറഞ്ഞിടാം
രാശിയിൽ ഗ്രഹവും നിന്നു യോഗമില്ലാതിരിക്കിലോ
ഗ്രഹത്തിന്നു പറഞ്ഞുള്ള ലക്ഷണം ചേർത്തു ചൊല്ലുക
സൂതികാഭവനസ്ഥാനം പറവാൻ മാത്രമല്ലിതു
നഷ്ടപ്രശ്നത്തിനും കൊള്ളാം വാസ്തുപ്രശ്നത്തിനും തഥാ
ദേവപ്രശ്നത്തിനും കൊള്ളാം ജലപ്രശ്നത്തിനും തഥാ
ഇതു കൊണ്ടു ഗ്രഹിച്ചീടാം ഭൂതവാസസ്ഥലങ്ങളും
വിശേഷാൽ പുരവാക്കുന്ന ഭൂമിയേയും പറഞ്ഞിടാം

ബാലത്യജനം.

കുജനും ശനിയും നില്ക്കും രാശിതൻ പഞ്ചമത്തിലോ
നവമത്തിങ്കലോ നില്പു സൂര്യനും ശീതരശ്മിയും

അന്നേരംപ്രസവിച്ചീടിൽതൽക്ഷണംതന്റെകുട്ടിയെ
കാട്ടിൽകളഞ്ഞുപോയീടുംക്ലേശമില്ലാതെകണ്ടവൾ.
വ്യാഴത്തിൻദൎശനംസൂൎയ്യചന്ദ്രന്മാൎക്കുഭവിച്ചിടിൽ
കളഞ്ഞകുട്ടിയെവേറെയൊരുവൻകണ്ടെടുത്തിടും
അവൻവളൎത്തീട്ടാബാലൻയോഗ്യനായ്സുഖിയായിടും
ബഹുമാനമിയന്നേററംദീൎഘായുസ്സായിരുന്നിടും
ശനിനോക്കുംനിശാനാഥൻലഗ്നത്തിൽ;കുജനേഴിലും
അന്നേരംപ്രസവിച്ചാലുംകളയുംകുട്ടിയെയവൾ
അന്യരാരുംഗ്രഹിക്കാതെശിശുവേഗംമരിച്ചുപോം
ലഗ്നേശശാങ്കൻനില്ക്കുമ്പോൾസൂൎയ്യനേഴിലിരിക്കയും
കുജനുംമന്ദനുംകൂടിപതിനൊന്നിലിരിക്കയും
അന്നേരംപ്രസവിച്ചാലുംകളയുംകുട്ടിയെയവൾ
സൌമ്യന്മാർകൂടെനോക്കീടിലന്യന്മാർകണ്ടെടുത്തിടും
നോക്കുംശുഭഗ്രഹത്തിന്റെജാതിപോലുള്ളജാതികൾ
കണ്ടെടുത്തുവളൎത്തീടുമതിൻഭേദംപറഞ്ഞിടാം
ബലവനായിരിക്കുന്നബുധൻലഗ്നത്തെനോക്കുകിൽ
ശൂദ്രന്മാർകണ്ടെടുത്തീടുംരാജഭൃത്യരെടുത്തിടും
ഭാൎഗ്ഗവൻബലവാനായിട്ടിതിങ്കൽദൃഷ്ടിചെയ്യുകിൽ.
ബ്രാഹ്മണന്മാർഗ്രഹിച്ചീടുംഗ്രഹിക്കുംമണ്ഡലാധിപർ
ബലവാൻഗുരുനോക്കുമ്പോഴാഢ്യബ്രാഹ്മണനെത്തിടും
ബലംകുറഞ്ഞസൌമ്യന്മാർനീചജാതികളായ്വരും
നീചന്മാർകണ്ടെടുത്തീടിൽജീവിക്കില്ലമരിച്ചിടും
പ്രശ്നത്തിലുമിതൊക്കെയുംയുക്തിപോലെപറഞ്ഞിടാം

## സൂതികാലയലക്ഷണം.

സൂൎയ്യനുംമന്ദനുംവീൎയ്യാധികംചേൎന്നുനില്ക്കുകിൽ
അച്ഛന്റെഭവനത്തിങ്കൽജാതനായെന്നുചൊല്ലുക

പിതൃജ്യേഷ്ഠകനിഷ്ഠന്മാർക്കുള്ളഗേഹത്തിലുംവരും
ചന്ദ്രനുംശുക്രനുംവീൎയ്യമധികംചേൎന്നുനില്ക്കുകിൽ
മാതാവിൻവീട്ടിലോമാതൃബന്ധമുള്ളഗൃഹത്തിലോ
ശുഭഗ്രഹങ്ങളെല്ലാരുമതിനീചത്തിൽനില്ക്കുകിൽ
മതിലിൻചോട്ടിലോവല്ലവൃക്ഷത്തിന്നടെകീഴിലൊ;
കൂപത്തിന്റെസമീപത്തോ,കുളത്തിന്റെസമീപമോ
മലഞ്ചെരുവിലോ,വല്ലകാട്ടിലോ,പ്രസവിച്ചിടും
ചന്ദ്രലഗ്നങ്ങളൊന്നിച്ചിട്ടാരുംനോക്കാതിരിക്കയും
ശേഷഃഗ്രഹങ്ങളെല്ലാരുമൊരുരാശിയിൽനില്ക്കയും
എന്നാൽ,സഹായമില്ലാതെജനസഞ്ചാരശൂന്യമായ്
ഭയങ്കരപ്രദേശത്തിൽ,പ്രസവിച്ചെന്നുചൊല്ലുക
ലഗ്നത്തിൽനില്ക്കുംശശിയെനോക്കണംശേഷമുള്ളവർ
നാനാജാതിനിറഞ്ഞുള്ളനഗരത്തിൽജനിച്ചിടും
ശനിക്ഷേത്രത്തിലോ, ചന്ദ്രൻശനിതന്നംശകത്തിലോ
ജലരാശിയിലോ,മന്ദദൃഷ്ടിയിൽസ്ഥിതിചെയ്കിലോ
ജലരാശിയിലംശിച്ചോ,മന്ദനൊന്നിച്ചുനില്ക്കയോ,
നാലാംഭാവത്തിലോനില്ക്കുകിങ്ങിനെയേഴുയോഗമാം
ഇങ്ങിനെയുള്ളയോഗങ്ങൾരണ്ടോമൂന്നോഭവിക്കുകിൽ
സൂതികാലയഭാഗത്തിലിരുട്ടാണെന്നുചൊല്ലുക
ചന്ദ്രനിങ്ങിനെനില്ക്കുമ്പോൾസൂൎയ്യൻനോക്കുന്നുവെങ്കിലോ
വെളിച്ചമുണ്ടുതട്ടികലിലിരുട്ടില്ലെന്നുചൊല്ലുക
നീചത്തിൽനില്ക്കയുംചന്ദ്രനീചസ്ഥാനംലഗ്നമാകയും
പുല്ലുംകല്ലുംപരന്നുള്ളഭൂമിയിൽപ്രസവിച്ചിടും
നീചത്തിൽനാലിൽശീതാംശുനിന്നാലുമ്മുൻപറഞ്ഞതാം
ഗ്രഹങ്ങൾമൂന്നിലധികമതിനീചത്തിൽനില്ക്കുക
എന്നാലുംഭൂമിയിൽതന്നെപ്രസവിക്കുന്നുനിശ്ചയം

## ഗൎഭമോക്ഷലക്ഷണം.

ലഗ്നശീൎഷോദയംവന്നാൽമലൎന്നിട്ടുജനിച്ചിടും
പൃഷ്ഠോദയമുദിക്കുമ്പോൾകമഴ്ന്നുപ്രസവിച്ചിടും
ഉഭയോദയമാകുമ്പോൾചെരിഞ്ഞുപ്രസവിച്ചിടും
പൃഷ്ഠോദയാദിഭേദങ്ങൾമുമ്പുതന്നെപറഞ്ഞിതു
ലഗ്നത്തിൻനാഥനോ,ലഗ്നനവാംശത്തിന്റെനാഥനോ,
ലഗ്നത്തിൽനില്ക്കുംഗ്രഹമോ,വക്രചാരത്തിൽനില്ക്കുകിൽ
വിലങ്ങുംശിശുവപ്പോൾപ്രസവിക്കാതെവന്നിടും
മീനരാശിയുദിച്ചിട്ടുപാപന്മാർദൃഷ്ടിചെയ്യുകിൽ
അന്നേരത്തുംവിലങ്ങീടുംപ്രസവിക്കാതെയുംവരും
ചന്ദ്രന്റെനാലിലോ,പാപൻഏഴിലോനില്ക്കിലേററവും
ക്ലേശംമാതാവിനുണ്ടാകും;ലഗ്നാലുംചൊല്ലുന്നിങ്ങിനെ
ലഗ്നത്തിന്നാശശാങ്കനോപാപദൃഷ്ടിഭവിക്കുകിൽ
പ്രസവത്തിങ്കലല്പാല്പംക്ലേശമുണ്ടെന്നുചൊല്ലുക
ചന്ദ്രലഗ്നങ്ങളേസൌമ്യഗ്രഹങ്ങൾദൃഷ്ടിചെയ്യുകിൽ
ക്ഷണത്തിൽപ്രസവിച്ചീടുമൊരുദോഷവുമില്ലിതിൽ

## ദീപതൈലാദിലക്ഷണം.

പ്രാഗ്ലഗ്നംകൊണ്ടുതിരിയുംസൂൎയ്യനെക്കൊണ്ടുദീപവും
തൈലംശശാങ്കനെക്കൊണ്ടുമിങ്ങിനെനിശ്ചയിക്കുക.
ലഗ്നരാശിനിറംപോലെതിരിതൻനിറമായ്‌വരും
അംശമെത്രകഴിഞ്ഞെന്നാലത്രസംഖ്യപറഞ്ഞിടാം
സ്വക്ഷേത്രാംശമിരട്ടിക്കമുച്ചാംശാംമൂന്നിലേററിടാം
തിരിനീളംകഴിപ്പാനായ്‌വേറെയുണ്ടായകൌശലം
ആകെതിരിയുടേനീളമൊമ്പതായ്‌വിഭജിക്കുക
ഓരോരംശംകഴിഞ്ഞീടിലോരോഭാഗംജ്വലിച്ചിടും

ആദ്യാംശംപോയാകുമ്പോൾതിരിയിൽതീപിടിച്ചിതു
രണ്ടാംനവാംശമാകുമ്പോൾരണ്ടുഭാഗംജ്വലിച്ചിതു
അഞ്ചാംനവാംശമാകുമ്പോൾപാതിഭാഗംജ്വലിച്ചിതു
നവാംശമെല്ലാംതീരുമ്പോൾതിരികത്തിക്കഴിഞ്ഞിതു
രാശിതന്നാദിയിൽ ചന്ദ്രൻനില്ക്കുമ്പോൾതൈലമല്പമാം
നിറച്ചുണ്ടെന്നു,ശീതാംശുരാശിമദ്ധ്യത്തിൽനില്ക്കുകിൽ
ശശാങ്കനന്ത്യേനില്ക്കുമ്പോൾതൈലമെല്ലാം കഴിഞ്ഞിതു
ഒരഭിപ്രായമിവണ്ണംവേറെയെന്നുപറഞ്ഞിടാം
ചന്ദ്രൻവെളുത്തപക്ഷത്തിൽപൂർണ്ണനായിട്ടുനില്ക്കുകിൽ
നിറച്ചുണ്ടെന്നുദീപത്തിൽ;ചന്ദ്രൻക്ഷീണിച്ചിരിക്കിലോ
തൈലത്തിന്നുംക്ഷയംകാണുംമറ്റെല്ലാംയുക്തിപോലവേ।
[യാം

## തൈലവ്യത്യാസം

ചന്ദ്രൻതനിച്ചുനില്ക്കുമ്പോൾശുചിയായുള്ളതൈലമാ
ണ്ണെന്നെള്ളുവെളിച്ചെണ്ണശുഭതൈലങ്ങളോർക്കയും
സഹചാരയിൽശശാങ്കന്നുനെയ്വിളക്കെന്നുചൊല്ലിടാം
പലതൈലംപറഞ്ഞിടാംചന്ദ്രനാദിത്യയോഗത്തിൽ
ഇവിടെപാപിനിന്നീടിലിച്ചപാറയെരണ്ടുകൾ
വീണചളുകളഞ്ഞിട്ടുദുർഗ്ഗന്ധംചേർന്നതായ്വരും

## ദീപസ്ഥാനം.

ചതിരണ്ടായ്വിഭാഗിച്ചുസൂതികാശയനാലയം
സഹിതചക്രപ്രകാരത്തിൽ,സൂര്യൻനില്ക്കുന്നരാശിതൻ
ഭാഗത്തിൽദീപമുണ്ടെന്നുമതുസൂര്യനതുല്യമാം
സൂര്യനുച്ചത്തിൽനില്ക്കുമ്പോൾപൊക്കമുള്ളൊരുദീപമാം
നീചരാശിയിൽനില്ക്കുമ്പോൾതാഴെയായുള്ളതായ്വരും

ചരരാശിയിലംശിച്ചോ, ചരത്തിൽസ്ഥിതിചെയ്കയോ
ചെയ്യാൽകയ്യിലെടുത്തിട്ടുനടക്കൊന്നുള്ളതായ്വരും
സ്ഥിരരാശിയിലംശിച്ചോ, സ്ഥിരത്തിൽസ്ഥിതിചെയ്ക
[യോ
ചെയ്യാൽദീപമൊരേടത്തുസ്ഥിരമായ്‌വച്ചതായ്വരും
ഉഭയരാശിയിലംശിച്ചോ, ഉഭയത്തിൽസ്ഥിതിചെയ്കയോ
ചെയ്യാൽദീപമൊരേടത്തുവക്കാനംഗമനത്തിനും
ഉപയോഗിപ്പതിന്നേററംസൌകൎയ്യംചേൎന്നതായ്വരും

## സൂതികാലയദ്വാരങ്ങൾ.

കേന്ദ്രേനില്ക്കുംഗ്രഹത്തിൻെറദിക്കിൽദ്വാരംപറഞ്ഞിടാം
ദ്വാരംകിഴക്കുസൂൎയ്യന്നു; വായുകോണിൽശശാങ്കന്നു,
തെക്കോട്ടുകതകുണ്ടാകുംഭൌമൻകേന്ദ്രത്തിൽനില്ക്കുകിൽ
ദ്വാരംവടക്കുബുധനുവ്യാഴത്തിന്നീശകോണുമാം
ഭാൎഗ്ഗവൻബലവാനായിലഗ്നകേന്ദ്രത്തിൽനില്ക്കുകിൽ
അഗ്നികോണുസമീപത്തുദ്വാരമുണ്ടുഗ്രഹത്തിനു
കതകുണ്ടുപടിഞ്ഞാറമന്ദൻകേന്ദ്രത്തിൽനില്ക്കുകിൽ
ബലമുള്ളഗ്രഹത്തിൻെറദിക്കിലുണ്ടെന്നുനിശ്ചയം
രണ്ടുമൂന്നുഗ്രഹങ്ങൾക്കുബലസാമ്യംവരുന്നനാൾ
രണ്ടുമൂന്നുഗ്രഹദ്വാരംയുക്തിപോലെപറഞ്ഞിടാം
സാധാരണഗ്രഹങ്ങൾക്കുകോണിൽദ്വാരമസംഭവം
കോണിൻെറരണ്ടുഭാഗത്തുസമീപത്തിലുമായ്വരും

## വേനലക്ഷണം

അൎക്കജൻബലവാനായിലഗ്നകേന്ദ്രത്തിൽനില്ക്കുകിൽ
ജീൎണ്ണംഭേദിച്ചുവേനംപുത്തനായ്‌പണിചെയ്തതാം
അഗ്നിബാധിച്ചുവേനംലഗ്നകേന്ദ്രത്തിൽഭൌമനു

പുത്രനായുള്ളഭവനംകേന്ദ്രേനില്ക്കുംശശാങ്കനു
അനേകശില്പിമാർകൂടിചമച്ചുള്ളതുസൌമ്യനു
ചിത്രവേലകൾകൊണ്ടേറ്റംരമ്യമായ്പുത്തനാംഗൃഹം
ചൊല്ലിടാംബലവാനായിശുക്രൻകേന്ദ്രത്തിൽനില്ക്കുകി
മരങ്ങളധികംചേൎത്തുമുറപ്പില്ലാത്തമന്ദിരം [ൽ
പറയാംലഗ്നകേന്ദ്രത്തിൽബലവാൻരവിനില്ക്കുകിൽ
ഭംഗിയല്പംകുറഞ്ഞേറ്റമുറപ്പുള്ളോരുമന്ദിരം
പറയാംലഗ്നകേന്ദ്രത്തിൽബലവാൻഗുരുനില്ക്കുകിൽ
രണ്ടുമൂന്നുഗ്രഹങ്ങൾക്കുബലസാമ്യംഭവിക്കുകിൽ
രണ്ടുമൂന്നുഗ്രഹത്തിന്റെലക്ഷണംചേൎന്നതായ്വരും
സൂതികാലയമീവണ്ണംനിശ്ചയിച്ചുഗ്രഹത്തിനു
ച്യാരംനില്ക്കുന്നഗേഹങ്ങളിതുപോലെപറഞ്ഞിടാം
ഓരോദിക്കുകൾപ്രത്യേകംഗ്രഹങ്ങൾക്കതിലൊക്കെയും
അതാതുലക്ഷണംചേൎന്നഭവനങ്ങൾപറഞ്ഞിടാം
ആദിത്യനുകിഴക്കേദിക്കഗ്നികോണിൽശുക്രനു
തെക്കുദിക്കല്ലൊചൊവ്വാക്കു,രാഹുവിന്നുദിക്കുനൈരൃതി
ഭാസ്കരിക്കുപടിഞ്ഞാറു,വായുകോണംശശാങ്കനു
വടക്കുദിക്കുബുധനുവ്യാഴത്തിന്നീശകോണമാം
ഗ്രഹമെട്ടിനുമീവണ്ണമെട്ടുദിക്കുപറഞ്ഞിടാം
സൂതികാഭവനത്തിന്റെകാരകൻനിന്നരാശിയിൽ.
നിന്നുകേന്ദ്രത്തിൽനില്ക്കുന്നഗ്രഹത്തിൻദിക്കിലൊക്കെയും
ഓരോപുരകൾപ്രത്യേകംയുക്തിപോലെപറഞ്ഞിടാം
സൂതികാലയവൃത്താന്തംപറവാൻമാത്രമല്ലിതു
വീട്ടിന്റെഗുണദോഷങ്ങളിതുകൊണ്ടുപറഞ്ഞിടാം
ഉയൎന്നഗേഹമുച്ചത്തിൽനീചത്തിൽതാണതായ്വരും
മദ്ധ്യത്തിൽനില്ക്കുംകാലത്തുയുക്തിപോലെപറഞ്ഞിടാം
മാളികാസൌധമഞ്ചങ്ങൾക്ക്ചാമിറ. മണിമാളിക

നൃത്തഗീതങ്ങൾ വാദ്യങ്ങളഭ്യസിക്കുന്നശാലകൾ
ദാസിമാരുടെഗേഹങ്ങൾ സുന്ദരീഭവനങ്ങളും
യാഗഹോമാദിഗേഹങ്ങൾ ദേവഭൂദേവശാലകൾ
ആനപ്പന്തികളശ്വത്തിൻതൊഴുത്തും പടവീടുകൾ
കൊട്ടാരം നഗരം ഗ്രാമമിങ്ങിനെയുള്ളതൊക്കെയും
അതാതുകാരകന്മാരെക്കൊണ്ടു ചിന്തിച്ചുചൊല്ലുക

## ശയനസ്ഥാനം.

സൂതികാഭവനത്തിന്റയകത്തേതൊരുദിക്കിലായ്
പ്രസവിച്ചതതിൻഭാഗം ലഗ്നംകൊണ്ടുപറഞ്ഞിടാം
കിഴക്കുഭാഗമാകുന്നു വൃഷമേഷമുദിക്കുകിൽ
മിഥുനം ലഗ്നമാകുമ്പോളഗ്നികോൺസമീപമാം
തെക്കുഭാഗം കിടക്കുന്നു കർക്കിസിംഹമുദിക്കുകിൽ
നിരൃത്യാം ശയനസ്ഥാനം കന്യകാലഗ്നമാകിലോ
പടിഞ്ഞാറു ശയിക്കുന്നു തുലാകീടമുദിക്കുകിൽ
വിലഗ്നം ചാപമാകുമ്പോൾ വായുകോണിൽ ശയിച്ചിടും
വടക്കുഭാഗം ശയനം മൃഗകുംഭമുദിക്കുകിൽ
വിലഗ്നം മീനമാകുമ്പോളീശകോണിൽ ശയിച്ചിടും
ലഗ്നത്രികോണരാശികളൊന്നിലിപ്രകാരവും
ത്രികോണം നോക്കണം സർവ്വദിക്കിലും സാരമാണിതു
സൂതികാഭവനത്തിങ്കൽ ചിലതിൽ കട്ടിൽ കണ്ടിടും
കട്ടിന്മേൽ പ്രസവിച്ചിടും ചിലദേശാന്തരങ്ങളിൽ
മൂന്നാമൊമ്പതു പന്ത്രണ്ടെന്നിങ്ങിനെ നാലു രാശികൾ
കട്ടിൽക്കാലുകൾനില്ക്കുന്നസ്ഥാനമായ് നിശ്ചയിക്കുക
ഇങ്ങിനെ നിശ്ചയിച്ചിട്ടു യുക്തിപോലെ പറഞ്ഞിടാം
ലഗ്നരാശിശിരസ്സെന്നു മുന്നമേ ഞാൻ പറഞ്ഞിതു

ഉപസൂതികാലക്ഷണം

ലഗ്നംമുതല്ക്കുശീതാംശുനിന്നിടുന്നേതുരാശിയിൽ
ഗ്രഹങ്ങളെത്രനില്ക്കുന്നുണ്ടതിനുള്ളിലതത്രയും
പ്രസവത്തിൽസഹായിപ്പാൻവന്നനാരികളായിടും
ശുഭന്മാർതത്രനിന്നീടിൽസുമംഗല്യാധരിച്ചവർ
വസ്ത്രാഭരണസൌന്ദര്യമദവിഭ്രമമുള്ളവർ
പാപന്മാർതത്രനിന്നീടിൽദുശ്ശീലംപാരവശ്യവും
ചേർന്നുസൌന്ദര്യമില്ലാതെയുള്ളനാരികളായ്വരും
ബാലചന്ദ്ര,നിശാനാഥനന്ദനന്മാർകുമാരികൾ
പ്രസവിച്ചവളാംവ്യാഴംവൃദ്ധനാരികൾമന്ദനും
ദാസികാരിന്യമേകനാഥിമാർഭൂമിപുത്രന
ഹാസ്യശൃംഗാരസൌന്ദര്യമുള്ളനാരികൾശുക്രന
നിറഭേദങ്ങൾവസ്ത്രങ്ങൾവയോഭൂഷണമെന്നിവ
പൂർവ്വംപറഞ്ഞതിവിടേയുക്തിയായ്ചേർത്തുകൊള്ളുക
എത്രതിയ്യതിയുമെത്രകലയുംലഗ്നരാശിയിൽ
കഴിഞ്ഞതത്രയുംപിന്നെദ്വാദശേകാദശങ്ങളും
ലഗ്നത്തിൽചെന്നഭാഗത്തോടൊപ്പമേഴാമടത്തിലും
അഷ്ടമംനവമംപത്തുംദൃശ്യഭാഗങ്ങളായ്വരും
ദൃശ്യാർദ്ധമെന്നുചൊല്ലീടുംലഗ്നേചെല്ലേണ്ടതൊക്കെയും
ദ്വിതീയഞ്ചതൃതീയഞ്ചചതുർത്ഥംപഞ്ചഷഷ്ഠവും
ചെല്ലാനുള്ളകലാഭാഗമെത്ര!ലഗ്നത്തിലത്രയും
ഏഴാംഭാഗത്തിലൊക്കുമ്പോൾചേരദൃശ്യാർദ്ധമായ്വരും
ദൃശ്യമർദ്ധമദൃശ്യാർദ്ധമിങ്ങിനേരണ്ടുഭാഗമാം
ചക്രാർദ്ധമെന്നുചൊല്ലീടുമനേകംകാര്യമുണ്ടിതിൽ
ഗ്രഹങ്ങളെത്രനില്ക്കുന്നുദൃശ്യഭാഗത്തിലത്രയും
സൂതികാഭവനത്തിന്റെപുറത്തേസ്ത്രീകളായ്വരും
അദൃശ്യാർദ്ധത്തിൽനില്ക്കുന്നഗ്രഹങ്ങൾക്കസ്ഥാനമായ്

നാരിമാർസൂതിഗേഹത്തിനുള്ളിലുണ്ടെന്നുചൊല്ലുക
വേറെയുണ്ടൊരഭിപ്രായമതുകൂടിപ്പറഞ്ഞിടാം
ദൃശ്യഭാഗമകത്തെന്നുംപുറത്തായിട്ടദൃശ്യവും
ചൊല്ലീടുകെന്നുചൊല്ലുന്നുചിലഗ്രന്ഥാന്തരങ്ങളിൽ
ജീവശർമ്മന്റഭിപ്രായമിങ്ങിനേതന്നെയെങ്കിലും
വരാഹമിഹിരാചാര്യമതത്തോടൊത്തതല്ലിതു
യുക്തികൊണ്ടുവിചാരിച്ചാൽമുൻപറഞ്ഞതെടുക്കണം

### ദേഹസ്വഭാവം.

ലഗ്നത്തിന്റെനവാംശത്തിൽരാശിനാഥന്നുതുല്യമായി
ഇരുന്നിടുംശരീരത്തിൻലക്ഷണങ്ങളശേഷവും
ഗ്രഹങ്ങളിലുംവെച്ചിട്ടധികംബലമേവനോ
അവന്റെരൂപവുംകാണുംശീലപ്രകൃതിയുംവരും
ഗ്രഹംലഗ്നത്തിൽനില്ക്കുമ്പോൾവന്നീടുമതുപോലെയും
ബലംലഗ്നത്തിനുണ്ടെങ്കിൽവന്നീടുമതുപോലെയും
രണ്ടുമൂന്നുഗ്രഹങ്ങൾക്കുബലസാമ്യംഭവിക്കുകിൽ
രണ്ടുമൂന്നുവിധംകാണുംദേഹപ്രകൃതിയൊക്കെയും

### ദേഹനിറം.

ചന്ദ്രൻനില്ക്കുംനവാംശത്തിൻനാഥനോടുസമംനിറം
ചന്ദ്രൻനില്ക്കുന്നരാശിക്കുചൊന്നനിറവുംവരും
ലഗ്നഭാവംശിരസ്സാകുംദ്വിതീയംമുഖമായ്വരും
മൂന്നാംഭാവത്തിലാകുന്നുമാറിടംരണ്ടുകൈകളും
നാലാംഭാവത്തിലാകുന്നുഹൃദയസ്ഥാനമൊക്കെയും
അഞ്ചാംഭാവത്തിലായിട്ടുജഠരസ്ഥാനമൊക്കെയും
അരപ്രദേശമൊക്കെയുമാറാംഭാവത്തിലായ്വരും
ഏഴാംഭാവത്തിലാകുന്നുവസ്തിയുംതൽപ്രദേശവും

വൃഷലിംഗപ്രദേശങ്ങളെട്ടാം ഭാവത്തിലായ്വരും
ഊരുദ്വയപ്രദേശങ്ങളൊമ്പതാം ഭാവമായ്വരും
മുട്ടുരണ്ടും പത്തിലാകും ജംഘകൾ പതിനൊന്നിലാം
പാദദ്വയം പന്തിരണ്ടിലംഗഭേദങ്ങളിങ്ങനെ.
ഇങ്ങിനെ ഭാഗമാക്കീട്ടു ശരീരാവയവങ്ങളിൽ
നീളം കുറഞ്ഞതാകൂടീട്ടോ ഉണ്ടാകിലതു ചൊല്ലിടാം
രാശിപന്ത്രണ്ടിലും നീളം പലതാണൊപ്പമല്ലതിൽ
ദീർഘരാശിയിലുള്ളംഗമധികം നീളമായ്വരും
ഹ്രസ്വരാശിയിലുള്ളംഗം നീളമല്പം കുറഞ്ഞിടും
രാശിപന്ത്രണ്ടിലും ദീർഘവ്യത്യാസങ്ങൾ പറഞ്ഞിടാം
കന്നിമീനങ്ങളീരണ്ടും നാല്പതെന്നൊരു സംഖ്യയാം
സിംഹകുംഭങ്ങളീരണ്ടും മുപ്പത്താറതികഞ്ഞിടും
മൃഗകർക്കടമീരണ്ടും മുപ്പത്തു രണ്ടുമായ്വരും
മിഥുനം ചാപമീരണ്ടുമിരുപത്തെട്ടു ചേർന്നിടും
രണ്ടു പന്ത്രണ്ടു ചേർന്നിടും വൃഷവൃശ്ചികരാശികൾ
തുലാമേഷങ്ങളീരണ്ടും പത്തിരട്ടിച്ചതായ്വരും
പ്രശ്നത്തിലും പറഞ്ഞീടാമിതെല്ലാം യുക്തിപൂർവകം
ഹ്രസ്വദീർഘങ്ങളെന്നുള്ളതിതുകൊണ്ടു പറഞ്ഞിടാം

മറവു മുതലായവ.

കാക്കപ്പുള്ളിയരുമ്പാറമറവും നിറഭേദവും
ഉണ്ടായാലതു ചൊല്ലീടാമേതൊരംഗത്തിലെങ്കിലും
ജന്മകാലവിലഗ്നത്തിലദ്രേക്കാണമാകിലൊ
ലഗ്നരാശി ശിരസ്സാകും സപ്തമം വക്ത്രമായ്വരും
ദ്വിതീയദ്വാദശം രണ്ടുമോരോ കണ്ണുകളായ്വരും
തൃതീയൈകാദശം രണ്ടുമോരോ കർണ്ണങ്ങളായ്വരും

ചതുൎദ്ദശമം രണ്ടുമോരോമൂക്കുകളായ്വരും
നവപഞ്ചമഭാവങ്ങൾ കപോലം രണ്ടുമായ്വരും
ഷഷ്ഠാഷ്ടമങ്ങൾ പ്രത്യേകം ഹനുസ്ഥാനങ്ങളായ്വരും
ദ്വിതീയഞ്ച തൃതീയഞ്ച ചതുൎത്ഥം പഞ്ചഷഷ്ഠവും
വലത്തുഭാഗമാകുന്നിതഞ്ചുഭാവങ്ങളിങ്ങിനെ
ദ്വാദശൈകാദശം പിന്നെ ദശമം നവമാഷ്ടമം
ഇടത്തുഭാഗമാകുന്നിതഞ്ചുഭാവങ്ങളിങ്ങിനെ
ജന്മകാലവിലഗ്നത്തിൽ രണ്ടാം ദ്രേക്കാണമാകിലൊ
ലഗ്നരാശി കഴുത്താകും സപ്തമം നാഭിയായ്വരും
ദ്വിതീയദ്വാദശം രണ്ടുമൊരൊസ്കന്ധങ്ങളായ്വരും
തൃതീയൈകാദശം രണ്ടുമൊരൊബാഹുക്കളായ്വരും
ചതുൎദ്ദശമം രണ്ടുമൊരോപാൎശ്വങ്ങളായ്വരും
പഞ്ചമം നവമം രണ്ടും ഹൃദയസ്ഥാനമായ്വരും
ഷഷ്ഠാഷ്ടമങ്ങളീരണ്ടുമുദരസ്ഥാനമായ്വരും
രണ്ടാം ഭാവം മുതല്ക്കഞ്ചും വലത്തെഭാഗമായ്വരും
പന്ത്രണ്ടുമുതലേഴോളം ഇടത്തെഭാഗമായ്വരും
ജന്മകാലവിലഗ്നത്തിൽ മൂന്നാം ദ്രേക്കാണമാകിലൊ
വസ്തിയല്ലൊ ലഗ്നരാശി പാദയുഗ്മത്തു സപ്തമം
ദ്വിതീയദ്വാദശം രണ്ടും ലിംഗവും ഗുദവും വരും
ഭാവമോരോന്നു രണ്ടിന്നുമോരോരോ ഭാഗങ്ങളായ്വരും
തൃതീയൈകാദശം രണ്ടുമോരോ വൃഷണമായ്വരും
ചതുൎദ്ദശമം രണ്ടുമോരോതുടകളായ്വരും
നവപഞ്ചമഭാവങ്ങളോരോ മുട്ടുകളായ്വരും
ഷഷ്ഠാഷ്ടമങ്ങളീരണ്ടുമോരോ ജംഘകളായ്വരും
രണ്ടാം ഭാവം മുതല്ക്കഞ്ചും വലത്തെഭാഗമായ്വരും
പന്ത്രണ്ടുമുതലേഴോളമിടത്തെഭാഗമായ്വരും
ഇങ്ങിനെ നിശ്ചയിക്കേണം ദേഹം മൂന്നായ്വിഭാഗമായ്

പാപിനില്ക്കുന്നഭാവത്തിന്നംഗമേതെന്നറിഞ്ഞതിൽ
ഒടിവൊ ചതവൊ വല്ലവ്രണമൊ കലയൊ വരും
ശുഭൻനില്ക്കുന്നഭാവത്തിന്നംഗമേതെന്നറിഞ്ഞതിൽ
നിറഭേദങ്ങളൊ വല്ലമറവൊ സംഭവിച്ചിടും
സ്ഥിരരാശിയിലൊ തന്റെരാശിതന്നംശകത്തിലൊ
നില്ക്കുംഗ്രഹങ്ങളെക്കൊണ്ടുചൊല്ലുംലക്ഷണമൊക്കെയും
ജനിക്കുമ്പോൾ ശരീരത്തിൽ കാണാം സഹജമാണത്
ചരരാശിയിലൊ മറ്റുഗ്രഹരാശ്യംശകത്തിലൊ
നില്ക്കുംഗ്രഹങ്ങളെക്കൊണ്ടുചൊല്ലുംലക്ഷണമൊക്കെയും
ജനനത്തിന്നുപിന്നിട്ടുവന്നതാഗന്തുകങ്ങളാം
പാപഗ്രഹങ്ങൾക്കെല്ലാക്കും കാരണങ്ങൾ പറഞ്ഞിടാം
മന്ദനു കാറ്റുകൊണ്ടുണ്ടാം കല്ലുകൊണ്ടും വ്രണാദികൾ
കുജൻനില്ക്കുന്നഭാവത്തിന്നംഗമേതെന്നറിഞ്ഞതിൽ
അഗ്നികൊണ്ടൊ വിഷംകൊണ്ടൊ ശസ്ത്രംകൊണ്ടൊ വ്ര
[ണാദികൾ
ബുധൻനില്ക്കുന്നഭാഗത്തിൽ മണ്ണുകൊണ്ടു വ്രണാദികൾ
രവിനില്ക്കുന്നഭാഗത്തിൽ വ്രണാദികൾ ഭവിക്കുവാൻ
കാരണം നാലുകാലുള്ള ജന്തുവിൻ കുത്തുകൊണ്ടുമാം
ചവിട്ടുകൊണ്ടും വന്നീടും മരംകൊണ്ടും ഭവിച്ചിടും
വിറകിൻമുട്ടികൾകൊണ്ടും വടികൊണ്ടും ഭവിച്ചിടും
ഏതൊരംഗവിഭാഗത്തിൽ ക്ഷീണചന്ദ്രൻ വസിപ്പതു
അവിടം നക്രമത്സ്യാദിജന്തുക്കൾ കടിപെട്ടതാം
കൊമ്പുള്ളജന്തുകുത്തീട്ടും വ്രണാദികൾ ഭവിച്ചിടും
ശുഭഗ്രഹങ്ങൾക്കെല്ലാക്കും ഭംഗിയുള്ളടയാളമാം
പാപന്മാർ മൂവർ ബുധനും തമ്മിലൊന്നിച്ചു നാല്വരും
മുൻപറഞ്ഞംഗഭാഗത്തിലേതൊരംഗത്തിൽ നിന്നവൊ
അതിലവരിൽ വച്ചു ബലമാർന്നധികം വരും

അവനുമുൻപറഞ്ഞുള്ളകാരണേന വ്രണാദികൾ
നിശ്ചയംവന്നുചേൎന്നിടുംദശാന്തൎദ്ദശരണ്ടിലും
ക്ഷീണചന്ദ്രൻശിഖിരാഹുപാപവൎഗ്ഗത്തിലാണിവൻ
ശുഭന്മാർമൂവ്വർബുധനുംതമ്മിലൊന്നിച്ചുനാല്വരും
മുമ്പറഞ്ഞംശഭാഗത്തിലേതൊരംശത്തിൽവന്നുവൊ
അതിങ്കലവരിൽവച്ചുബലമാൎന്നധികംവരും
അവന്റെനിറമായുള്ളൊരടയാളംഭവിച്ചിടും
വിലഗ്നാൽഷഷ്ഠഭാവത്തിലൊരുപാപനിരിക്കുകിൽ
വ്രണംദേഹത്തിലുണ്ടാകുമതിൻഭാഗംപറഞ്ഞിടാം
മേഷാദ്യംശവിഭാഗത്തിലേതൊരംശത്തിൽവന്നിടും
പാപിനില്ക്കുന്നൊര ഷഷ്ഠമിതിങ്കൽതന്നെയായ്വരും
ശുഭന്റെദൃഷ്ടിവന്നീടിലാറിൽനില്ക്കുന്നപാപന്
കറുത്തപുള്ളിയുംനല്ലചുണങ്ങുംവന്നുചേൎന്നിടും
ശുഭന്റെയോഗമുണ്ടാകിലാറിൽനില്ക്കുന്നപാപന്
വിശേഷതരമായുള്ളൊരടയാളംഭവിച്ചിടും
മേഷാദ്യംശവിഭാഗത്തിലേതൊരംശത്തിൽവന്നിടും
ശശാങ്കസൂൎയ്യന്മാരൊന്നിച്ചവിടെയുംപറഞ്ഞിടാം

## അദ്ധ്യായം ൮.

മൂന്നല്ലൊജാതകത്തിൻസമയമിഹനൃണാം
മൂന്നമാധാനലഗ്നം
പിന്നെശ്ശീൎഷോദയംതൽഭൂവിപതനമതും
മൂന്നുലഗ്നങ്ങളേവം

മന്നിൽ ചേരുന്നലഗ്നഫലമതുപറവാൻ
സൂക്ഷ്മമല്ലാശിരസ്സു-
ന്നുദിക്കുംലഗ്നമെന്നാൽഫലമഖിലമതൊ-
ടൊത്തതാണെന്നതിധികം

പന്ത്രണ്ടാംവത്സരത്തിന്നവധിയെവിടെയാ-
ണത്രകാലംശിശുന്നാ-
മായുസ്സായംഗണിച്ചാലതുമിഫശരിയാ
യൊക്കുവാനുംപ്രയാസം
മാതാവിൻപാപകർമ്മംശിശുവിനുമരണത്തി-
ന്നുഹേതുക്കളെന്നാ-
ലച്ഛൻെറപാപവുംതൽഗ്രഹസുകൃതമതിൻ
നാശവുംനാശമാണു

നാലോളവുംജനനിതന്നുടെപാപകർമ്മം
ബാലന്നുനാശമതിനുള്ളൊരുഹേതുവാകും
നാലിന്നുശേഷമൊരുനാലുപിതാവിനുള്ള
ദോഷത്തിനാൽശിശുവിനെത്തുമതിവകഷ്ടം
അതിൻെറശേഷംപന്ത്രണ്ടുവത്സരംതികയുംവരെ
ബാലപീഡകൾചേർന്നിട്ടുംരോഗംകൊണ്ടുമരിച്ചിടും

സന്ധ്യാലക്ഷണം.

ആദിത്യഗോളബിംബത്തിൻപാതിഭാഗമുദിക്കയും
അതിൻെറശേഷംനക്ഷത്രംമറവാനെത്രകാലമൊ
ഉദിക്കുംസമയത്തിങ്കൽസന്ധ്യയാണത്രകാലവും
ആദിത്യഗോളബിംബത്തിൽപാതിഭാഗംമറഞ്ഞിട്ട
അപ്പോൾമുതല്ക്കുമേല്പോട്ടുനക്ഷത്രംതെളിയുംവരെ
ഉള്ളകാലത്തുസായാഹ്നസന്ധ്യയാകുന്നകാലമാം

## ഉല്പാതവിശേഷങ്ങൾ.

സന്ധ്യാകാലങ്ങൾ, ദിശാഹം, ഭൂമികമ്പാഗ്നി, വർഷവും
കൊള്ളിമീനും കൊടുങ്കാറ്റും ധൂമകേതൂദയങ്ങളും
ഇടിവെട്ടുകയും മിന്നൽ ഗ്രഹണം പരിവേഷവും
ഇങ്ങിനെയുള്ള കാലത്തിലല്പായുസ്സാം ജനിക്കുകിൽ
സന്ധ്യാകാലത്തു ജനനം ലഗ്നത്തിൽ ചന്ദ്രഹോരയും
രാശിതന്നവസാനത്തിൽ പാപന്മാരൊക്കെ നില്ക്കയും
വർഷമൊന്നിനകം മൃത്യു ശിശുവിന്നു ഭവിച്ചിടും
പാപന്മാർ ലഗ്നകേന്ദ്രങ്ങൾ നാലിലും നില്ക്ക ചന്ദ്രനും
വർഷമൊന്നിനകം മൃത്യു ശിശുവിന്നു ഭവിച്ചിടും

## പൂർവ്വാപരവിഭാഗം

കലയെത്ര വിലഗ്നത്തിൽ ജന്മകാലത്തുദിച്ചുവോ
അത്ര നാലിൽ തുടങ്ങീട്ടു നാലിലേ ബാക്കിയൊക്കെയും
പഞ്ചമം ഷഷ്ഠസപ്തങ്ങളഷ്ടമം നവമം തഥാ
ലഗ്നത്തിൽ ചെന്നഭാഗത്തോടൊപ്പം പത്താമിടത്തിലും
പന്ത്രണ്ടുരാശിയാകുന്ന വൃത്തത്തിൽ പാതിയാണതു.
ഈഭാഗം ചരചക്രത്തിൽ പടിഞ്ഞാറായിവന്നിടും
ലഗ്നേ ചെന്നകലയ്ക്കൊപ്പം നാലാം രാശിയിലാദിയും
മൂന്നുരണ്ടഥ ലഗ്നഞ്ച ദ്വാദശൈകാദശങ്ങളും
ലഗ്നേ ചെല്ലേണ്ട ഭാഗത്തോടൊപ്പം പത്തിലൊടുക്കവും
ആറുരാശികളീവണ്ണം കിഴക്കേഭാഗമായ്‌വരും
പന്ത്രണ്ടുരാശിവൃത്തത്തിൽ രണ്ടുഭാഗങ്ങളുള്ളതിൽ
കിഴക്കേഭാഗം പാപന്മാർ പടിഞ്ഞാറഥ സൌമ്യരും
വിലഗ്നം വൃശ്ചികം രാശി കർക്കടം രാശിയെങ്കിലും
വന്നാൽ ശിശു മരിച്ചീടും വർഷമൊന്നിന്നകത്തതിൽ

പാപഗ്രഹങ്ങൾനില്ക്കുന്നരണ്ടിലുംപന്തിരണ്ടിലും;
ഇങ്ങിനെപാപിനില്ക്കുന്നഷ്ടമത്തിലുമാറിലും
വഷമൊന്നിനകംമൃത്യുരണ്ടുയോഗംജനിക്കിലും
എട്ടിലുംരണ്ടിലുംപാപ;നാറിലുംപന്തിരണ്ടിലും
ഇങ്ങിനെരണ്ടുയോഗങ്ങളല്പായുസ്സുകളായ്വരും
പാപനൊന്നുവിലഗ്നത്തിലൊരുവൻസപ്തമത്തിലും
ചന്ദ്രൻറകൂടെയുംപാപൻശുഭൻനോക്കാതിരിക്കയും
അന്നേരത്തുജനിച്ചാലുമല്പായുസ്സാംകുമാരനു
അതിക്ഷീണംഭവിച്ചുള്ളചന്ദ്രൻപന്ത്രണ്ടിൽനില്ക്കയും
ഒരുപാപൻവിലഗ്നത്തിൽപാപനൊന്നഷ്ടമത്തിലും
ലഗ്നംനാലേഴുപത്തെന്നുകേന്ദ്രഭാവങ്ങളൊന്നിലും
ശുഭഗ്രഹങ്ങൾനില്ക്കായ്കിലല്പായുസ്സാംകുമാരനു
പന്ത്രണ്ടേഴെട്ടുലഗ്നങ്ങളിതിലൊന്നിൽകലാധരൻ
പാപനൊന്നിച്ചുനില്ക്കുന്നുശുഭൻനോക്കാതിരിക്കയും
കേന്ദ്രംവെടിഞ്ഞുസൌമ്യന്മാരന്യഭാവത്തിൽ നില്ക്കയും
അന്നേരത്തുജനിച്ചാലുമല്പായുസ്സാംകുമാരനു
പാപിനോക്കുംനിശാനാഥനഷ്ടമത്തിലുമാറിലും
നിന്നാൽശിശുമരിച്ചിടുംവഷമൊന്നിനകത്തതിൽ
ശുഭർനോക്കുംനിശാനാഥനഷ്ടമത്തിലുമാറിലും
നിന്നാലെട്ടുവയസ്സിങ്കൽകഷ്ടമാണില്ലസംശയം
പാപന്മാരുംശുഭന്മാരുംതമ്മിലൊന്നിച്ചുനോക്കുക
ആറെട്ടിൽനില്ക്കുംശശിയെ,നാലാംവഷേമരിച്ചിടും
ആദിത്യകുജമന്ദന്മാരിങ്ങിനെമൂന്നുപാപികൾ
ചന്ദ്രനേദൃഷ്ടിചെയ്യുമ്പോൾഫലവ്യത്യാസമുണ്ടിതിൽ
സൂൎയ്യൻചന്ദ്രനെനോക്കുമ്പോൾശുക്ലപക്ഷാവസാനമാം
ശുക്ലപക്ഷാവസാനത്തിൽശശാങ്കൻപൂൎണ്ണനായ്വരും
ചന്ദ്രൻവെളുത്തപക്ഷത്തിൽപൂൎണ്ണനായിട്ടുനില്ക്കുകിൽ

സത്രുഗുണമാണെന്നുകാണുന്നുപലദിക്കിലും
ആദിത്യദൃഷ്ടിചന്ദ്രനുദീൎഘായുൎയ്യോഗമായ്വരും
പൂൎണ്ണനായനിശാനാഥൻശിശുവേരക്ഷചെയ്തിടും
വെളുത്തപക്ഷമാകുമ്പോൾരാത്രികാലംജനിക്കയും
കറുത്തപക്ഷമാകുമ്പോൾജനനംപകലാകയും
എന്നാലരിഷ്ടയോഗങ്ങൾബാലനില്ലെന്നുനിശ്ചയം
വെളുത്തപക്ഷമാകുമ്പോൾരാത്രിരാശിജനിക്കയും
കറുത്തപക്ഷമാകുമ്പോൾപകൽരാശിജനിക്കയും
എന്നാലരിഷ്ടയോഗങ്ങൾബാലനില്ലെന്നുനിശ്ചയം
പകൽരാശികളേതെല്ലാമേതെല്ലാംരാത്രിരാശികൾ
എന്നുശങ്കജനിക്കേണ്ടമുമ്പുതന്നെപറഞ്ഞിതു
ഇങ്ങിനേനാലുയോഗങ്ങളിതിലുണ്ടാംകുമാരരേ
രക്ഷിക്കും ചന്ദ്രനെപ്പോഴുമച്ഛൻമകനെയെന്നപോൽ
മാണ്ഡവ്യമതമീവണ്ണംഗൎഗ്ഗൻറമതമോതിടാം
പകൽജനിക്കയുംസൂൎയ്യൻപതിനൊന്നിലിരിക്കയും;
ജനനംരാത്രികാലത്തുംശശാങ്കൻപതിനൊന്നിലും
ഇങ്ങിനെയുള്ളയോഗത്തിൽകോടിദോഷങ്ങളെങ്കിലും
തീൎന്നുപോംബാലകന്മാൎക്കില്ലദോഷങ്ങളൊന്നുമേ
ശുഭനാറിലിരിക്കേണമെട്ടാംരാശിയിലെങ്കിലും
ഇവനേവക്രചാരത്തിൽനില്ക്കുംപാപികൾനോക്കയും
മാസമൊന്നിനകംമൃത്യുശിശുവിന്നുഭവിച്ചിടും
ലഗ്നാധിപതിയാരെന്നാലവനുംമററപാപിയും
യുദ്ധംചെയ്യുകയുംതമ്മിൽലഗ്നാധിപതിതോല്ക്കയും
യുദ്ധത്തിൽതോററലഗ്നേശനേഴാംഭാവത്തിൽനില്ക്കയും
അന്നേരത്തുജനിച്ചാലുമല്ലായുസ്സാംകുമാരനു
യുദ്ധത്തിൻറസ്വഭാവംഞാനല്പമൊന്നുപറഞ്ഞിടാം
കുജനുംബുധനുംവ്യാഴംശുക്രനുംസൂൎയ്യപുത്രനും

ഓഞ്ചേപരിവേഷിൽവച്ചുരണ്ടുപേരൊത്തുകൂടുകിൽ
യുദ്ധംതങ്ങളിലുണ്ടാകുംജ്യോതിശ്ചക്രേഭയങ്കരം
തെക്കുംവടക്കുംനിന്നല്ലോയുദ്ധംചെയ്യുന്നരണ്ടുപേർ
തെക്കുനില്ക്കുന്നവൻതോല്ക്കുംവടക്കുള്ളോൻജയിച്ചിടും
ഭാർഗ്ഗവൻതെക്കുനിന്നാലുംജയിക്കുംതോല്ക്കയില്ലവൻ
തോററവൻറബലംസർവ്വംജയിച്ചോൻകൈക്കലാക്കിടും
വിറസ്സുംചെറുതായിട്ടുംപ്രഭയേററംകുറഞ്ഞിടും
ഇങ്ങിനെതെക്കുഭാഗത്തുകണ്ടവൻതോററുനില്പവൻ
ഗോളമേററംവളന്നീടുമധികംപ്രഭചേന്നിടും
ഇളക്കമൊട്ടുമില്ലാതെവടക്കായിട്ടുനിന്നിടും
ഈവണ്ണംലക്ഷണംകണ്ടാൽജയിച്ചോനെന്നുറച്ചിടാം
നക്ഷത്രരൂപമാണെല്ലാംകാണാംരാത്രിയിലിങ്ങിനെ
ക്ഷീണനായനിശാനാഥൻലഗ്നഭാവത്തിൽനില്ക്കയും
അഷ്ടമേപാപിനില്ക്കേണംകേന്ദ്രഭാവങ്ങൾമൂന്നിലും
അന്നേരത്തുജനിച്ചാലുമല്പായുസ്സാംകുമാരന്
ഏഴിലോനാലിലോചന്ദ്രൻ,എട്ടിലോനില്ക്കപാപികൾ
ചന്ദ്രന്റെരണ്ടുഭാഗത്തുംനില്ക്കിലായുസ്സുചുരുക്കമാം
ശശിലഗ്നത്തിലുംപാപഗ്രഹങ്ങൾരണ്ടുഭാഗവും
നില്ക്കതാനേഴിലോപിന്നെഎട്ടിലോപാപിനില്ക്കയും
ബലംതികഞ്ഞസൗമ്യന്മാർദൃഷ്ടിചെയ്യാതിരിക്കയും
എന്നാൽശിശുവിനുംമൃത്യുമാതാവിന്നുംഭവിച്ചിടും
രാശിതന്നവസാനത്തിൽശശാങ്കൻനില്ക്കപാപികൾ
ത്രികോണങ്ങളിലുംനില്ക്കനോക്കാശ്ശുഭരാരുമേ
അന്നേരത്തുജനിച്ചാലുമല്പായുസ്സാംകുമാരനു
ശശാങ്കൻലഗ്നഭാവത്തിൽനില്ക്കയും,പാപരേഴിലും
നില്ക്കയെന്നാകിലുംബാലനല്പായുസ്സുഭവിച്ചിടും
ചന്ദ്രഗ്രഹണമുണ്ടാകുംസമയത്തുജനിക്കയും

ഈചന്ദ്രൻശനിയോടൊത്തുലഗ്നഭാവത്തിൽനില്ക്കയും
അഷ്ടമേകുജനംനിന്നാലമ്മക്കുംമകനുംമൃതി
സൂൎയ്യഗ്രഹണമുണ്ടാകുംസമയത്തുജനിക്കയും
ഈസൂൎയ്യൻശനിയോടൊത്തുലഗ്നഭാവത്തിൽനില്ക്കയും
അഷ്ടമേകുജനംനിന്നാലായുധംകൊണ്ടുബാലനും
മാതാവുംമൃതരായീടുംസംശയംതെല്ലുമില്ലിതിൽ
സൂൎയ്യനോചന്ദ്രനോരണ്ടിലൊന്നുലഗ്നത്തിൽനില്ക്കയും
ത്രികോണങ്ങളിലുംപാപർനില്ക്കകയ്യുമരാശിയിൽ
ശുഭന്മാർബലവാന്മാരായ്ദൃഷ്ടിചെയ്യാതിരിക്കയും
ശുഭന്മാർലഗ്നഭാവത്തില്പാരംനില്ക്കാതിരിക്കയും
ആനേരത്തുജനിച്ചാലുമല്പായുസ്സാംകുമാരനു
ശനിപന്ത്രണ്ടിലുംനില്ക്കസൂൎയ്യനൊമ്പതിൽനില്ക്കയും
ശശിലഗ്നത്തിലുംഭൌമനഷ്ടമത്തിൽവസിക്കയും
ബലവാനായിരിക്കുന്നഗുരുനോക്കാതിരിക്കയും
വൎഷമൊന്നിനകംമൃത്യുശിശുവിന്നുഭവിച്ചിടും
ക്ഷീണനായനിശാനാഥനഞ്ചിലോനവമത്തിലോ
എട്ടിലോഏഴിലോപിന്നെപന്തിരണ്ടാമിടത്തിലോ
ലഗ്നഭാവത്തിലോനല്ലപാപിയോടൊത്തുനില്ക്കയും
ബുധദേവേജ്യശുക്രന്മാർദൃഷ്ടിചെയ്യാതിരിക്കയും
ചന്ദ്രലഗ്നങ്ങളിൽചേൎന്നിട്ടിവർനില്ക്കാതിരിക്കയും
വൎഷമൊന്നിനകംമൃത്യുശിശുവിന്നുഭവിച്ചിടും
സദ്യോരിഷ്ടങ്ങളായുള്ളയോഗങ്ങൾപലതിങ്ങിനെ
പറഞ്ഞതു,തിലുണ്ടാകുംകാലഭേദംപറഞ്ഞിടാം
ഗ്രഹങ്ങളെത്രചേൎന്നാലാണൊരുയോഗംവരുന്നതു
അതിങ്കലവരിൽവച്ചുബലമാൎക്കധികംവരും
അവൻനില്ക്കുന്നഭാവത്തിൽ ചന്ദ്രൻചെല്ലുന്നകാലവും
ലഗ്നത്തിലെത്തുംകാലത്തും,ശശാങ്കൻകേന്ദ്രത്തിലും

പൂൎണ്ണനാകുന്നകാലത്തും, പാപൻനോക്കുന്നകാലവും
ഇങ്ങിനെയുള്ളകാലങ്ങളെല്ലാംമരണകാലമാം
മൂന്നുയോഗങ്ങളൊന്നിച്ചാൽനിശ്ചയിച്ചുപറഞ്ഞിടാം
ഒരുദ്യകാല്യത്തിനാകുമാണിപ്പറഞ്ഞവയൊക്കയും
സദ്യോരിഷ്ടങ്ങളായുള്ളയോഗങ്ങളെട്ടുവത്സരം
കഴിയുംവരെയുംബാലരക്കാതപോലെഭവിച്ചിടാം
എന്നാണുപൂൎവശാസ്ത്രത്തിൽപ്രായേണപറയുന്നതു
ദോഷരിദ്രാപഹാരങ്ങളൊക്കെയുംഗ്രഹണാലെങ്കിലും
സദ്യോരിഷ്ടംബലപ്പെട്ടാൽബാലകന്മാർമരിച്ചുപോം
പന്ത്രണ്ടുവത്സരത്തോളംമരിക്കുംയോഗമൊക്കെയും
അരിഷ്ടയോഗമെന്നല്ലോപൂൎവശാസ്ത്രംകഥിപ്പതു
മാതാപിതാക്കന്മാർചെയ്യുപാപകൎമ്മഫലങ്ങളും
അരിഷ്ടയോഗവുംപിന്നെസദ്യോരിഷ്ടാഖ്യയോഗവും
പന്തിരണ്ടുവയസ്സോളംബാലന്മാൎക്കുഫലിച്ചിടും
അതിനുശേഷമായുസ്സുദശകൊണ്ടുപറഞ്ഞിടാം
ദോഷരിദ്രാപഹാരങ്ങളായുദ്ധായത്തിലോതിടാം

## അരിഷ്ടപരിഹാരം.

ചന്ദ്രൻബലവാനായിലഗ്നഭാവത്തിൽനില്ക്കുക
കേന്ദ്രത്തിൽനില്ക്കുകസൌമ്യന്മാരോടൊന്നിച്ചുനില്ക്കുക
ലഗ്നത്തിങ്കൽനോക്കുകപിന്നെത്രികോണത്തിങ്കൽനില്ക്കുക
ഉച്ചത്തിൽനില്ക്കുകപിന്നെവക്രചാരത്തിൽനില്ക്കുക
ഇതെല്ലാമുതകത്തിങ്കലരിഷ്ടപരിഹാരമാം
ലഗ്നാധിപനേക്കാളുംബലംചന്ദ്രേശനാകുക
ലഗ്നശാഷ്ടമനാഥന്മാർതമ്മിലൊന്നിച്ചുനില്ക്കുക
രണ്ടുപേരിവരന്യോന്യംപൂൎണ്ണദൃഷ്ടികൾചെയ്യുക
ഇങ്ങിനെയുള്ളയോഗങ്ങളരിഷ്ടപരിഹാരമാം

ശുഭന്മാർബലവാന്മാരായ് ലഗ്നകേന്ദ്രത്തിൽനില്ക്കുക
ത്രികോണങ്ങളിലുംനില്ക്കനില്ക്കുകഷ്ടമരാശിയിൽ
ഗുരുവുംചന്ദ്രനുംതമ്മിലന്യോന്യംദൃഷ്ടിചെയ്യുക
ചന്ദ്രനുംഗുരുവുംചേൎന്നിട്ടൊരുരാശിയിൽനില്ക്കുക
ഗുരുവുംശുക്രനുംതമ്മിലന്യോന്യംദൃഷ്ടിചെയ്യുക
ബുധനുംഗുരുവുംതമ്മിലന്യോന്യംദൃഷ്ടിചെയ്യുക
ശുഭഗ്രഹങ്ങളുച്ചത്തിൽചന്ദ്രനോടൊത്തുനില്ക്കുക
ചന്ദ്രനുപാപയോഗാദിബന്ധമില്ലാതിരിക്കുക
ചന്ദ്രനാറെട്ടുപന്ത്രണ്ടിൽമറയാതെയിരിക്കുക
ശുക്രപൂൎണ്ണശശാങ്കന്മാരന്യോന്യംദൃഷ്ടിചെയ്യുക
ശുഭന്മാരുടെമദ്ധ്യത്തിൽപൂൎണ്ണനായ്ശശിനില്ക്കുക
ചന്ദ്രരാശീശനാരെന്നാലവൻകേന്ദ്രത്തിൽനില്ക്കുക
മൂന്നാറുപതിനൊന്നെന്നഭാവത്തിൽപാപിനില്ക്കുക
വ്യാഴത്താൽദൃഷ്ടനാംരാഹുവിൻഭാഗങ്ങളിൽനില്ക്കുക
പ്രത്യേകമിങ്ങിനെയുള്ളയോഗങ്ങൾശുഭമായ്വരും
ലഗ്നാധിപതിയാരെന്നാലവനുച്ചത്തിൽനില്ക്കുക
ചന്ദ്രൻവെളുത്തപക്ഷത്തിൽപൂൎണ്ണനായിട്ടുനില്ക്കുക
ചന്ദ്രരാശീശനാരെന്നാലവനുച്ചത്തിൽനില്ക്കുക
ഷഷ്ഠാഷ്ടമവ്യയത്തിങ്കലാരുംനില്ക്കാതിരിക്കുക
പാപന്മാർലഗ്നകേന്ദ്രത്തിലാരുംനില്ക്കാതിരിക്കുക
അഷ്ടമത്തിൽവിശേഷിച്ചുംപാപിനില്ക്കാതിരിക്കുക
ലഗ്നദ്വിതീയഭാവത്തിൽശുഭന്മാർനിവസിക്കുക
ഭാൎഗ്ഗവൻബലവാനായിട്ടഷ്ടമത്തിലിരിക്കുക
സാമാന്യവിധിയുംപിന്നെവിശേഷവിധിയുംതഥാ
അരിഷ്ടശാന്തിരൂപങ്ങളല്പമൊന്നുപറഞ്ഞിതു
ദേശംകാലംവയോജാതിർധനികത്വംദരിദ്രതാ
മാതാപിതാക്കന്മാൎക്കുള്ളസ്ഥിതിയുംപാപപുണ്യവും

അരിഷ്ടയോഗബലവുംപരിഹാരബലങ്ങളും
എല്ലാവണ്ണംവിചാരിച്ചുയുക്തിപോലെപറഞ്ഞിടാം

അല്പായുസ്സുഭവിപ്പതിന്നുപലതാംയോഗ-
ങ്ങളുംജീവനും
നില്പാനുള്ളശുഭങ്ങളായപലതാംയോഗങ്ങ-
ളുംചൊല്ലിനേൻ
കേല്പേറുന്നതുദോഷയോഗമതിനെന്നാകിൽ
ക്ഷയംതന്നെയാ-
ണപ്പോലെഗുണയോഗമാണുബലമെന്നാ
കിൽഗുണംതന്നെയാം.

സ്ഥാനബലം

ഒന്നിന്നരപതായിട്ടുമുച്ചരാശിയിൽനില്ക്കുകിൽ
നാലിൽമൂന്നായിട്ടുംമൂലത്രികോണത്തിങ്കൽനില്ക്കുകിൽ
സ്വക്ഷേത്രത്തിലിരിക്കുമ്പോളർദ്ധംമുപ്പതുവന്നിടും
ബന്ധുരാശിയിൽനില്ക്കുമ്പോൾനാലിലൊന്നുബലംവരും
അതിബന്ധുഗ്രഹത്തിങ്കലെട്ടിൽമൂന്നായ്വരുംബലം
ശത്രുക്ഷേത്രത്തിൽനില്ക്കുമ്പോൾപതിനാറിലൊരംശമാം
അതിശത്രുഗ്രഹത്തിങ്കൽദ്വാത്രിംശത്തിലൊരംശമാം
നീചരാശിയിൽനില്ക്കുമ്പോൾശൂന്യമാണൊട്ടുമില്ലതിൽ
ഉച്ചാദിനീചപര്യന്തംസ്ഥാനമെട്ടുപറഞ്ഞതിൽ
സപ്തവർഗ്ഗങ്ങളേതേതിൽവരുന്നതതിനുംബലം
ഈപറഞ്ഞക്രമമ്പോലെയുക്തികൊണ്ടുഗ്രഹിച്ചിടാം

ചേഷ്ടാബലം

സൂര്യനുംചന്ദ്രനുംതമ്മിൽപന്തിരണ്ടഥതിഷ്ഠതി
എപ്പോഴുക്കമന്നേരംമൌഢ്യംചന്ദ്രനുവന്നിടും

സൂൎയ്യനുംകുജനുംതമ്മിൽപതിനേഴിലതിയ്യതി
എപ്പോഴടുക്കുമന്നേരംമൌഢ്യംകുജനുവന്നിടാം
സൂൎയ്യനുംബുധനുംതമ്മിൽപതിമൂന്നതിയ്യതി
എപ്പോഴടുക്കുമന്നേരംമൌഢ്യംബുധനുവന്നിടും
സൂൎയ്യനുംഗുരുവുംതമ്മിൽപതിനൊന്നതിയ്യതി
അടുക്കുംസമയത്തിങ്കൽമൂഢനാംഗുരുനിശ്ചയം
സൂൎയ്യനുംശുക്രനുംതമ്മിൽനവതിയ്യതിചേരുകിൽ
അപ്പോഴുംതുടങ്ങിശുക്രനുമൌഢ്യമാംഭോസ്ഥിതാ
സൂൎയ്യനുംമന്ദനുംതമ്മിൽപതിനഞ്ചതിയ്യതി
അടുക്കുംസമയത്തിങ്കൽമൌഢ്യംമന്ദനുവന്നിടും
ഇപ്പറഞ്ഞുള്ളഭാഗങ്ങളകന്നാൽമൂഢരല്ലവർ
മൌഢ്യമെല്ലാംകഴിഞ്ഞിട്ടങ്ങെന്നസൂൎയ്യനകന്നുവൊ
അപ്പോഴുംമുതല്ക്കുമേല്പട്ടുകേഴുനാളിവർബാലരാം
അതിന്റെശേഷംവക്രത്തിന്നാരംഭസമയംവരെ
കൌമാരകാലമായീടുംവക്രംയൌവനകാലമാം
വക്രചാരത്തിലെല്ലാൎക്കുംരാജാവിസ്ഥാനമാസ്ഥിതാ
മൌഢ്യത്തോടുസമീപിച്ചാൽവാൎദ്ധക്യംവന്നുചേൎന്നിടും
മൂഢനാകുന്നകാലത്തുമരണപ്രായമാസ്ഥിതം
വിപരീതംനടക്കുന്നതാണല്ലൊവക്രമായത്തു
ശക്തിവൎദ്ധിച്ചിടുംനേരംപുറകോട്ടുനടന്നിടും
ബുധനുംശുക്രനുംമൌഢ്യവക്രചാരത്തിലുംവരും
സൂൎയ്യനുപുറകായിട്ടങ്ങിവരെന്നുംചരിച്ചിടും
സൂൎയ്യന്റെകീഴെപോകുമ്പോൾവക്രമൌഢ്യംഭവിച്ചിടും
സൂൎയ്യന്റെമീതെപോകുമ്പോൾക്രമമൌഢ്യവുമിങ്ങനെ
മൌഢ്യംരണ്ടുവിധംശുക്രബുധന്മാൎക്കുഭവിച്ചിടും
ഭൌമദേവേജ്യശുക്രന്മാൎക്കഞ്ചിൽസൂൎയ്യൻവരുന്നനാൾ
വക്രമാരംഭമാകുന്നുസൂൎയ്യനൊമ്പതിലെത്തിടും

കാലത്തുവക്രംതീൎന്നിട്ടുക്രമേണഗതിചെയ്തിടും
രവിക്കുചേഷ്ടാവീൎയ്യത്തിനുത്തരായണകാലമാം
ശുക്ലപഞ്ചമിമേല്പോട്ടുചേഷ്ടാവീൎയ്യംശശാങ്കന്
ബലങ്ങളേഴിലുംവെച്ചിട്ടിതുരണ്ടുംപ്രധാനമാം
ചേഷ്ടാബലംകാലബലംദിഗ്ബലമോച്ചബലങ്ങളും
ആയനംബലവുംസ്ഥാനബലമെന്നിവയാറുമാം
നിസൎഗ്ഗബലവുംചേൎന്നാൽബലമേഴുംതികഞ്ഞിടും
ഇങ്ങിനെബലമേഴല്ലൊഗ്രഹങ്ങൾക്കവയൊക്കെയും
തമ്മിലൊന്നിച്ചുചേൎക്കുമ്പോൾബലപിണ്ഡമതായ്വരും
ഓരോബലത്തിനുംകാൎയ്യമോരോന്നാണവയൊക്കെയും
വിസ്തരിച്ചുരചെയ്യുമ്പോൾബഹുവിസ്താരമായ്വരും
അതുകൊണ്ടിവയുംപിന്നെഗണിതത്തിൻപ്രകാരവും
ആയുൎദ്ദായവിഭാഗത്തിൽവിസ്തരിച്ചുപറഞ്ഞിടാം
ബലസൂക്ഷ്മംഗ്രഹിക്കാതെസൂക്ഷ്മകാൎയ്യങ്ങളോതിയാൽ
അവിശ്വാസംഭവിച്ചീടുംസംശയംപലതുംവരും
ബലങ്ങളേഴുംലഗ്നാദിഭാവവുംഭാവസന്ധിയും
സൂക്ഷ്മംഗ്രഹിച്ചവൻചൊല്ലുംകാൎയ്യംകാൎയ്യമതായ്വരും
അനന്തകോടിബ്രഹ്മാണ്ഡജീവജാലങ്ങളെപ്പോഴും
ജനിക്കുന്നുമരിക്കുന്നുചെയ്യുന്നുപലകൎമ്മവും
ജ്യോതിശ്ശാസ്ത്രമഹാരത്നദൎപ്പണത്തിലിതൊക്കെയും
തെളിഞ്ഞുകാണാംതന്നത്താൻദൃഷ്ടിവെച്ചിതിൽനോക്കു
ആത്മതത്വമൺപ്രായമതിലുണ്ടഖിലംജഗൽ [കിൽ
അതുകാണരുതെല്ലാൎക്കുംഅതിൽകാണാംചരാചരം
ശാസ്ത്രവിസ്താരമാഹാത്മ്യംഗോളഖണ്ഡത്തിലോതിടാം



## അദ്ധ്യായം ൪.

### ആദിത്യരാശിഫലം.

#### മേടം.

ഏററം പ്രസിദ്ധനായിട്ടുമേററം സാമൎത്ഥ്യമായ്ത്തരും
ആയുധാഭ്യാസകാൎയ്യത്തിലതിസാമൎത്ഥ്യമായ്വരും
ഒരേടത്തുമിരിക്കാതെയെല്ലായ്പ്പോഴും നടന്നിട്ടും
ധനമേററം ലഭിച്ചീട്ടും സൂൎയ്യൻ മേഷത്തിൽ നില്ക്കുകിൽ
അത്യുച്ചഭാഗമാകുന്നപത്താംതിയതിനില്ക്കുകിൽ
അവൻ നൃപതിയായ് വാഴുമഥവാരാജതുല്യനാം

#### എടവം.

സുഗന്ധമുള്ളവസ്തുക്കളും പലവസ്ത്രങ്ങളെന്നിവ
വ്യാപാരം ചെയ്തുകിട്ടുന്ന ധനം കൊണ്ടു കഴിഞ്ഞിട്ടും
സംഗീതതാളമേളങ്ങളിവയെല്ലാമറിഞ്ഞിട്ടും
സ്ത്രീകളിൽ ദ്വേഷമുണ്ടാകും സൂൎയ്യൻ വൃഷഭരാശിയിൽ

#### മിഥുനം

ശബ്ദശാസ്ത്രമറിഞ്ഞിട്ടും ജ്യോതിശ്ശാസ്ത്രം പഠിച്ചിട്ടും
ധനമേററം ലഭിച്ചീട്ടും സൂൎയ്യൻ മിഥുനരാശിയിൽ

#### കൎക്കടകം

ഉഗ്രസ്വഭാവമായിട്ടുമെന്നും ദാരിദ്ര്യമായ്വരും
അന്യന്റെ കാൎയ്യം നോക്കാനായധികം യോഗമായ്വരും
പ്രയത്നം വളരെ ചെയ്തും സഞ്ചാരത്തിലലഞ്ഞിട്ടും
ഇങ്ങിനെ ഫലമാകുന്നു ഭാസ്കരൻ കൎക്കിരാശിയിൽ

സിംഹം

പശുക്കളെധികംനില്ക്കുംദിക്കിലുംപവ്വതത്തിലും
വനത്തിലുംവസിക്കുന്നതധികംസുഖമായ്‌വരും
അജ്ഞാനശീലമാമേററംദേഹശക്തിപെരുത്തിടും
സൂൎയ്യൻചിങ്ങത്തിൽനില്ക്കുമ്പോളിങ്ങിനെഫലമായ്വരും

കന്നി

ചിത്രങ്ങളെഴുതാനേററംകണക്കിനുമെഴുത്തിനും
സാമൎത്ഥ്യമുണ്ടാംകാവ്യങ്ങൾനിൎമ്മിപ്പാനുംസമൎത്ഥനാം
മൃദുസ്വഭാവമാമേററംദേഹശക്തികുറഞ്ഞിടും
സൂൎയ്യൻകന്നിയിൽനില്ക്കുമ്പോൾജനിച്ചാൽഫലമേവമാം

തുലാം

മദ്യമുണ്ടാക്കുമല്ലെങ്കിൽമദ്യവ്യാപാരമായ്‌വരും
അഥവാമദ്യമുണ്ടാക്കുംസാധനത്തിൽപ്രിയംവരും
സഞ്ചാരശീലമാമേററംനീചകൎമ്മങ്ങൾചെയ്തിടും
സ്വൎണ്ണമുണ്ടാക്കുമല്ലെങ്കിൽസ്വൎണ്ണവ്യാപാരിയായ്‌വരും
അഥവാസ്വൎണ്ണമെപ്പോഴുംധരിക്കുംസുഖമോടവൻ
തുലാംരാശിയിലാദിത്യൻനില്ക്കുംകാലംജനിക്കുകിൽ

വൃശ്ചികം

കാൎയ്യങ്ങളെല്ലാംവേഗത്തിലാലോചിക്കാതെചെയ്തിടും
വിഷവസ്തുക്കളെക്കൊണ്ടുധനമേററംലഭിച്ചിടും
ശസ്ത്രശാസ്ത്രത്തിലത്യന്തംസാമൎത്ഥ്യംവന്നുചേൎന്നിടും
ക്രൂരസ്വഭാവമാമേററമൎക്കൻകീടത്തിൽനില്ക്കുകിൽ

ധനംലഭിച്ചിടുംപാരംസജ്ജനംപൂജചെയ്തിടും
സ്വാതന്ത്ര്യശീലനാമേററംവൈദ്യത്തിൽകേമനായ്വരും
ശില്പവിദ്യകൾകാണിക്കുംചിത്രവേലകൾചെയ്തിടും
ചാപരാശിയിലാദിത്യൻനില്ക്കുംകാലംജനിക്കുകിൽ

മകരം

മൂൎഖസ്വഭാവമാമേററംനീചകൎമ്മങ്ങൾചെയ്തിടും
അതികുത്സിതവസ്തുക്കൾകൊണ്ടുവ്യാപാരമായ്വരും
ധനലാഭംകുറച്ചുണ്ടാമല്പംപ്രേമ്പ്പ്ഭവിച്ചിടും
ലാഭമന്യകൽനിന്നുണ്ടാംമൃഗരാശിയിലൎക്കന്

കുംഭം

നീചവൃത്തികൾകാണിക്കുംഭാഗ്യമില്ലാതെവന്നിടും
ദാരിദ്ര്യദുഃഖമുണ്ടാകുംമക്കളില്ലാതെവന്നിടും
വിത്തൈശ്വൎയ്യങ്ങളുണ്ടാകുംലോകൎക്കിഷ്ടംകുറഞ്ഞിടും
കുംഭരാശിയിലാദിത്യൻനില്ക്കുംകാലംജനിക്കുകിൽ

മീനം

രത്നവ്യാപാരമല്ലെങ്കിൽമത്സ്യവ്യാപാരമായ്വരും
അഥവാരത്നമത്സ്യങ്ങൾക്കുള്ളതത്വമറിഞ്ഞിടും
അഥവാജലസംബന്ധമായവിത്തംലഭിച്ചിടും
മീനരാശിയിലാദിത്യൻനില്ക്കുംകാലംജനിക്കുകിൽ

കുജരാശിഫലം

മേടം, വൃശ്ചികം

സഞ്ചാരശീലമാമേററംനൃപസമ്മതനായ്വരും
വരുതിക്കാരനേകംപേർകീഴിലുണ്ടാകുമെപ്പൊഴും

ക്രയവിക്രയവുംചെയ്യുമേററംധനികനായ്വരും
വ്രണംദേഹത്തിലുണ്ടാകുംകളവുള്ളിലുദിച്ചിടും
വിഷയങ്ങളിലുത്സാഹമെപ്പോഴുംവന്നുചേൎന്നിടും
മേഷകീടങ്ങളിൽഭൌമൻനില്ക്കുംകാലംജനിക്കുകിൽ

എടവം, തുലാം

ക്രൂരസ്വഭാവമാംബന്ധുദ്രോഹവുംചെയ്യുമേററവും
ദുൎഗ്രഹംവളരുംനിത്യമന്യഭാൎയ്യയിലേററവും
സ്ത്രീകളിൽപ്രിയമാമേററംജാലവിദ്യകൾകാട്ടിടും
സുവേഷനായ്നടന്നീടുമെപ്പോഴുംഭയമായ്വരും
സ്നേഹമാരിലുമില്ലാതെക്രൂരമാനസനായ്വരും
വൃഷതുലങ്ങളിൽഭൌമൻനില്ക്കുംകാലംജനിക്കുകിൽ

കന്യാ, മിഥുനം

പ്രതാപമേററമുണ്ടാകുംപുത്രന്മാരുള്ളവനായ്വരും
പരോപകാരംചെയ്യുംനൽബന്ധുവൎഗ്ഗംകുറഞ്ഞിടും
യുദ്ധസാമൎത്ഥ്യമുണ്ടാകുംസംഗീതപ്രിയനായ്വരും
ദാനംചെയ്യുകയില്ലൊന്നുംകുറയുംഭയമേററവും
അന്യന്മാരോടുയാചിക്കുംകന്യാമിഥുനമിങ്ങിനെ-
രണ്ടുരാശികളിൽഭൌമൻനില്ക്കുംകാലംജനിക്കുകിൽ

കൎക്കടകം.

വെള്ളത്തിലൂടെപോകുന്നവാഹനങ്ങൾനിമിത്തമോ
ഗമനാഗമനംകൊണ്ടോജലദ്രവ്യംനിമിത്തമോ
ധനംലഭിച്ചിടുംബുദ്ധിശക്തിധാരാളമായ്വരും
വേറെയുംധനമുണ്ടാകുമാരംഗനാശമായ്വരും
ദുൎജ്ജനങ്ങളിൽചേൎച്ചയേററംദുഷ്ടനായ്വരും

കൎക്കിരാശിയതിൽഭൌമൻനില്ക്കുംകാലംജനിക്കുകിൽ

### സിംഹം.

ആപത്തിൽധൈൎയ്യമുണ്ടാകുംദാരിദ്ര്യംവന്നുചേൎന്നിടും
വനസഞ്ചാരകാൎയ്യത്തിലധികംസുഖമായ്വരും
ഭാൎയ്യാസുഖംകുറഞ്ഞീടുംഭാൎയ്യയില്ലാതെയുംവരാം
അല്പസന്താനമാംഭൌമൻസിംഹരാശിയിൽനില്ക്കുകിൽ

### ധനു, മീനം.

ശത്രുക്കൾപലരുണ്ടാകുംകുറയുംഭയമേററവും
നൃപന്മാൎക്കിഷ്ടമാനിക്കുമല്പസന്താനമായ്വരും
യശസ്സധികമുണ്ടാകുംലോകൎമാനിക്കുമേററവും
ചാപമീനങ്ങളിൽഭൌമൻനില്ക്കുംകാലംജനിക്കുകിൽ

### കുംഭം

ദുഃഖമെപ്പോഴുമുണ്ടാകുമതിദാരിദ്ര്യമായ്വരും
അസത്യംപറയുംപാരംസംഭ്രമിച്ചുനടന്നിടും
ഒരുത്തരോടുംചേരാതെകലഹിച്ചിടുമെപ്പോഴും
കുംഭരാശിയതിൽഭൌമൻനില്ക്കുംകാലംജനിക്കുകിൽ

### മകരം.

അനവധിതനയന്മാരുത്ഭവിക്കുംതനിക്കാ-
യനവധിധനമുണ്ടാംഭാൎയ്യമാരേററമുണ്ടാം
നൃപനൊടുസമമാകുംവീൎയ്യശൌൎയ്യപ്രതാപം
മൃഗമുഖഭവനത്തിൽഭൂമിജൻനിന്നിടുമ്പോൾ

## ബുധരാശിഫലം

### മേടം, വൃശ്ചികം.

കടംചീട്ടകയില്ലെന്നംധൃതിയുത്സാഹമാസ്ഥതം
ദൈവമില്ലെന്നവാദിക്കംമെത്ത്യമെന്നംകേടിച്ചിട്ടും
ദാരിദ്ര്യമേററമുണ്ടാകംഹൃവെല്ലംതീയത്തിട്ടും
ഭാൎയ്യക്കെഴുച്ചിനെസൗന്ദൎയ്യമേററവുംകുറവായ്വരും
അസത്യംപറയുംപാരംമേററവുംധാമനായ്വരും
മേഷകീടങ്ങളിൽസൌമ്യൻനില്ക്കുംകാലംജനിക്കുകിൽ

വൃഷഭം, തുലാം

ഗുരുക്കന്മാരുടനേകംവന്നാപദേശങ്ങൾചെയ്യിട്ടും
ശിഷ്യന്മാർപലരുണ്ടാകുംബുദ്ധിസാമൎത്ഥ്യമായ്വരും
ഉത്സാഹങ്ങളുമുണ്ടാകുംധനധാന്യങ്ങളെപ്പൊഴും
ദാനധൎമ്മങ്ങളുംചെയ്യുംധൎമ്മകൎമ്മതിങ്ങിത്തിട്ടും
പിതൃമാതൃക്കളെനിത്യംരക്ഷിക്കുംഭക്തിപൂൎവകം
വൃഷഭക്കളിൽസൌമ്യൻനില്ക്കുംകാലംജനിക്കുകിൽ

മിഥുനം.

നൃത്തഗീതങ്ങൾവാദ്യങ്ങൾശബ്ദശാസ്ത്രങ്ങളൊക്കെയും
ഗ്രഹിക്കുംവേണ്ടപോലെന്നംജ്ഞാനിയംവാദമെപ്പൊഴും
ശില്പഗ്രഹണമാഹാത്മ്യമെല്ലാവിദ്യയിലുംവരും
സ്വപ്നലോകഗ്രഹചാരംബുധൻമിഥുനരാശിയിൽ

കൎക്കടകം

ജലംനിമിത്തമായിട്ടാജലദ്രവ്യംനിമിത്തമാ
ദോഷത്തിനേറ്റബലംകൊണ്ടോധനമേററംലഭിച്ചിട്ടും
ബന്ധുക്കളോടുശത്രുത്വമെല്ലാസ്സൊഴുംതുടൎന്നിട്ടും
കൎക്കിരാശിയിൽസൌമ്യൻനില്ക്കുംകാലംജനിക്കുകിൽ

സിംഹം.

ധനംകുറയുമെന്നല്ലമക്കളില്ലാതെയുംവരും
സുഖവുംകുറയുംപാരംസ്ത്രീകളിൽദ്വേഷവുംവരും
സഞ്ചാരശീലമാമെന്നുംബദ്ധപ്പാടേററമായ്വരും
സംവാദംകൊണ്ടുവിദ്വേഷമന്യോന്യംസംഭവിച്ചിടും
കാമംമൂർഖത്വമീരണ്ടുംകാണുമൊന്നിച്ചുനില്പതായ്,
സിംഹരാശിയതിൽസൌമ്യൻനില്ക്കുംകാലംജനിക്കകിൽ

കന്നി.

തർക്കവേദാന്തമീമാംസകാവ്യശബ്ദാഗമാദികൾ
നല്പപോലറിയുംദാനധർമ്മവുംചെയ്യുമേററവും
ഗുണങ്ങളെല്ലാമുണ്ടാകുംമഹാസൌഖ്യമണഞ്ഞിടും
ക്ലേശമെന്തുഭവിച്ചാലുംകൂസലില്ലൊരുലേശവും
യുക്തിയെല്ലാററിലുംചേരുംഭയമേററംകുറഞ്ഞിടും
കന്നിരാശിയതിൽസൌമ്യൻനില്ക്കുംകാലംജനിക്കകിൽ

മകരം, കുംഭം.

ദാരിദ്ര്യമുണ്ടാമന്യന്റെദാസവേലകൾചെയ്തിടും
കൌശലപ്പണികൾക്കെല്ലാമല്പമാഗ്രഹമായ്വരും
കടമെപ്പോഴുമുണ്ടാകുംചുമടേററംചുമന്നിടും
മൃഗകുംഭങ്ങളിൽസൌമ്യൻനില്ക്കുംകാലംജനിക്കകിൽ

ധനു.

യോഗ്യന്മാർബഹുമാനിക്കുംനൃപന്മാർസല്ക്കരിച്ചിടും
വിദ്വാനെന്നുപുകഴ്ന്നീടുംകീർത്തിലോകംപരന്നിടും
കാര്യമേതുപറഞ്ഞാലുമതെല്ലാംസത്യമായ്വരും
ചാപരാശിയതിൽസൌമ്യൻനില്ക്കുംകാലംജനിക്കകിൽ

മീനം

അന്ന്യനെസേവചെയ്വാനായതിസാമൎത്ഥ്യമാൎന്നിട്ടും
നീചജാതികൾചെയ്യുന്നകൌശലപ്പണിചെയ്തിട്ടും
ഓറല്യാവലയുംചൂണ്ടയ്ചെരുപ്പെന്നിവതീൎത്തിട്ടും
മീനരാശിയതിൽ സൌമ്യൻനില്ക്കുംകാലംജനിക്കുകിൽ

ഗുരുരാശിഫലം

മേഷംവൃശ്ചികം

ആശ്രിതന്മാരനേകംതൻകീഴിലുണ്ടാകുമെപ്പോഴും
ഭാൎയ്യമാർപലരുണ്ടാകുംധനവുംബഹുവാസ്വരും
അനേകംമക്കളുണ്ടാകുംദാനധൎമ്മങ്ങൾചെയ്തിടും
ക്ഷമയുംധൈൎയ്യവുംചാരുംനല്ലഭൃത്യരണഞ്ഞിടും
ഓജസ്സുംബലവുംനല്ലതേജസ്സുംകീൎത്തിയുംവരും
ഔദാൎയ്യമേറ്റമാംഭൌമരാശിയിൽഗുരുനില്ക്കുകിൽ

ഇടവം, തുലാം.

രോഗംകുറയുമെന്നല്ലശരീരംദൃഢമായ്വരും
സുഖമായ്കഴിയുംകാലംധനംവേണ്ടതണഞ്ഞിടും
ബന്ധുക്കൾപലരുണ്ടാകുംമക്കളേറ്റംജനിച്ചിടും
ജനങ്ങൾക്കിഷ്ടമുണ്ടാകുംദാനധൎമ്മങ്ങൾചെയ്തിടും
വൃഷരാശിയിലുംവ്യാഴംശുക്രരാശിയിലുംതഥാ
നില്ക്കുംകാലംജനിച്ചീടിലിങ്ങിനെഫലമായ്വരും

മിഥുനം, കന്നി.

വിശേഷചിത്രവസ്ത്രങ്ങൾപലതാംഭൂഷണങ്ങളും
കിടപ്പാനിരിപ്പാനുംപലതാംസാധനങ്ങളും
ധാരാളമുണ്ടാംഗൃഹവുംപൂൎണ്ണമായ് സുഖവുംവരും
പലബന്ധുക്കളുണ്ടാകുംബഹുസന്താനമായ് വരും

## ശുക്രരാശിഫലം

### മേടം, വൃശ്ചികം

പരകാൎയ്യത്തിലുത്സാഹം സംഭവിച്ചവർ ചൊല്ലിടും
കാൎയ്യങ്ങളെല്ലാം വേഗത്തിൽ സാധിപ്പിപ്പാനലഞ്ഞിടും
തനിക്കുണ്ടായതെപ്പേരുമവൎക്കായിട്ടു നൽകിടും
ദുഷ്കീൎത്തിവംശത്തിലെല്ലാവൎക്കും വരുത്തിടും
മേഷരാശിയിലും ശുക്രൻ കീടരാശിയിലും തഥാ
നില്ക്കുംകാലം ജനിച്ചീടിൽ ഫലമേവം ഭവിച്ചിടും

### ഇടവം, തുലാം

ബുദ്ധികൊണ്ടും ബലംകൊണ്ടും സമ്പാദിക്കും ധനം തുലോം
യോഗ്യന്മാർ പലരും ഭൂമിനാഥനും സമ്മതിച്ചിടും
സ്വജനങ്ങളിൽവച്ചേറ്റം പ്രധാനത്വമണഞ്ഞിടും
യശസ്സധികമുണ്ടാകും ധനമേറ്റം ലഭിച്ചിടും
വൃഷരാശിയിലും ശുക്രൻ തുലാരാശിയിലും തഥാ
നില്ക്കുംകാലം ജനിച്ചീടിൽ ഫലമേവം ഭവിച്ചിടും

### മിഥുനം

നൃപൻ ചെയ്യേണ്ടതായുള്ള കൃത്യമെല്ലാം നടത്തിടും
കാവ്യനാടകസംഗീതതാളനൃത്തങ്ങളാന്നിടും
പലകാൎയ്യങ്ങളിൽനിന്നും ധനമേറ്റം ലഭിച്ചിടും
ഭാൎഗ്ഗവൻ മിഥുനത്തിങ്കൽ നില്ക്കുംകാലം ജനിക്കുകിൽ

### കന്നി

നീചവൃത്തികൾ കാണിക്കും കഷ്ടകൎമ്മങ്ങൾ ചെയ്തിടും
കന്യാരാശിയതിൽ ശുക്രൻ നില്ക്കുംകാലം ജനിക്കുകിൽ

മൃഗ, കുംഭം.

സ്ത്രീകൾക്കടിമയാമെന്നുമെല്ലാവർക്കും ദ്വേഷ്യനാം
നീചനാരിയിൽമോഹിക്കും ഭാർഗ്ഗവൻമന്ദരാശിയിൽ

കർക്കടകം.

ഭാര്യരണ്ടുള്ളവനായീടും കാമവും വല്യതായ്വരും
അധികംഭയമുണ്ടാകും യാചിക്കും കണ്ടതൊക്കെയും
ശരീരാന്തരത്തിലത്യന്തം ദുഃഖംമനസിൽ ചേർന്നിടും
കുളീരരാശിയിൽശുക്രൻനില്ക്കുംകാലംജനിക്കുകിൽ



സിംഹം

നാരിമാർക്കായ് സമ്പാദിക്കും ധനമുണ്ടാമെന്നാകിലും
നല്ലവാക്കുപറഞ്ഞെല്ലാമിഷ്ടോട്ടംകുശലാക്കിടും
ഭാര്യക്കുദേഹസൌന്ദര്യലക്ഷണങ്ങൾതികഞ്ഞിടും
അല്പസന്താനമാംശുക്രൻസിംഹരാശിയിൽനില്ക്കുകിൽ

ധനു

വിഷ്ണുശൌര്യപ്രതാപാദിപൌരുഷങ്ങൾതികഞ്ഞിടും
ധനംവേണ്ടതുണ്ടാകീടുംഭാർഗ്ഗവൻധനുരാശിയിൽ

മീനം

കലാവിദ്യകളുണ്ടാകും നാട്ടുകാർക്കിഷ്ടനായ്വരും
യോഗ്യന്മാർപലരുംപിന്നെയുപകാരം ലഭിച്ചിടും
സാമാന്യമൊരുവൻതുല്യമില്ലെന്നാകിലുമായിടും
സുശീലനെപ്പോലമാകുന്നു ഭാർഗ്ഗവൻമീനരാശിയിൽ

## മന്ദരാശിഫലം.

### മേടം.

സജ്ജനശീലമില്ലാതെന്നുംമൂർഖപ്രകൃതനായ്വരും
കപടംപാരമുണ്ടാകുംസ്നേഹിതന്മാർകുറഞ്ഞിടും
ശത്രുക്കൾപലരുണ്ടാകുംമനസ്സേറ്റംചലിച്ചിടും
മേഷരാശിയതിൽസൌരൻനില്ക്കുംകാലംജനിക്കുകിൽ

### വൃശ്ചികം

ദേഹരോഗങ്ങളേറീടുംബന്ധനത്തിലകപ്പെടും
ഉറപ്പൊന്നിലുമില്ലാതെഭ്രാന്തനെപ്പോൽനടന്നിടും
ഒരുജന്തുവിലുംതന്നില്ലല്ലുംദയയൊരിക്കലും
കീടരാശിയതിൽസൌരൻനില്ക്കുംകാലംജനിക്കുകിൽ

### മിഥുനം, കന്നി.

സുഖംകുറഞ്ഞിടുംപാരംലജ്ജയുംകുറവായ്വരും
ദാരിദ്ര്യംവന്നുബാധിക്കുംമക്കളില്ലാതെദുഃഖവും
കാര്യതരങ്ങൾനന്നാകില്ലറിയാതെയുമായ്വരും
ജനരക്ഷയ്ക്കുവേണ്ടുന്നകാര്യമോരോന്നറിഞ്ഞിടും
യോഗ്യന്മാരുടെയോഗത്തിലഗ്രാസനമമർന്നിടും
മീനകന്നികളിൽസൌരൻനില്ക്കുംകാലംജനിക്കുകിൽ

### എടവം.

ആചാരത്താൽവിരോധിച്ചനാരിമാരിൽപ്രിയംവരും
ഭാര്യമാർപലരുണ്ടാകുംസ്നേഹവുംകുറവായ്വരും
നിത്യവൃത്തിക്കുവേണ്ടുന്നധനമല്പംലഭിച്ചിടും
കാളരാശിയതിൽസൌരൻനില്ക്കുംകാലംജനിക്കുകിൽ

ധനമീനങ്ങളിൽ സൌരൻ നില്ക്കും കാലം ജനിക്കുകിൽ

മൃഗ, കുംഭം.

അന്യന്റെ ധനവും നാരിമാരുമെന്നും ലഭിച്ചിടും
സംഘത്തിനും പുരത്തിനും ഗ്രാമത്തിനും പ്രധാനിയാം
ശരീരപുഷ്ടിയും സ്വല്പമാലോചന കുറഞ്ഞിടും
എന്നും നശിച്ചുപോകാത്ത ധനകീർത്തികളാർന്നിടും
ചിലവും വളരെ ചെയ്യും സുഖമെല്ലാം തികഞ്ഞിടും
മൃഗകുംഭങ്ങളിൽ സൌരൻ നില്ക്കും കാലം ജനിക്കുകിൽ

സൂര്യൻ മുതലുള്ള ഗ്രഹങ്ങളോരോ
ക്ഷേത്രത്തിൽ നിന്നാകിൽ വരും ഫലങ്ങൾ
അല്പം ചുരുക്കിട്ടു പറഞ്ഞിതെല്ലാം
യുക്ത്യാ പറഞ്ഞിടുകിലൊക്കെയൊക്കും.

വീക്ഷിച്ചിരിക്കുവേണം ഫലമതു പറവാ-
നെന്നു മുന്നം പറഞ്ഞേ-
നിപ്പോഴും ചൊല്ലിടുന്നേനിവിടെയുമതിനെ
ചിന്തനം ചെയ്തിടേണം
അന്യോന്യം ദൃഷ്ടിയോഗം സ്വഗ്രഹപരഗ്രഹം
സ്വോച്ചനീചം സമർക്ഷം
ബന്ധുക്കൾക്കുള്ള ഗേഹം രിപുഭവനമതും
നോക്കണം യുക്തിപോലെ.

സപ്തഗ്രഹങ്ങളിൽ വെച്ചു ഗ്രഹമൊന്നേതു രാശിയിൽ
നില്ക്കുന്നു, താരാശ്യധിപൻ ബലവാനായിരിക്കണം
നില്ക്കും ഗ്രഹത്തിനും വേണം ബലം രാശിക്കുമൊക്കണം
ഈവണ്ണമെല്ലാമൊക്കുമ്പോൾ ഫലമെല്ലാം തികഞ്ഞിടും.

രാശിമദ്ധ്യത്തിൽനില്ക്കുമ്പോൾഫലംപൂൎണ്ണമതായ്വരും
രാശിതന്നവസാനത്തിൽഫലമല്പമതായ്വരും
രാശിതന്നാദിഭാഗത്തിൽനില്ക്കുമ്പോഴുംചുരുക്കമാം
അതിന്നിടയിൽനില്ക്കുമ്പോൾയുക്തികൊണ്ടുപറഞ്ഞിടാം

## അദ്ധ്യായം ൯.

### ഭാവഫലം.



#### സൂൎയ്യൻ.

സാമാന്യലഗ്നഫലം

വണ്ണംകുറഞ്ഞിടുംദേഹദീൎഘമേറ്റംപെരുത്തിടും
മുടിയുംകുറയുംചാരം,ക്രോധവുംവലുതായ്വരും
സ്ഥിരമായ്ദീൎഘമായൊന്നുംചെയ്കയില്ലൊരുകാലവും
കൺകളിൽക്രൌൎയ്യമുണ്ടാകുമതിഗൎവിഷ്ഠനായ്വരും
ശൌൎയ്യധൈൎയ്യപ്രതാപങ്ങൾവിട്ടുപോകില്ലൊരിക്കലും
ഭയവുംകുറയുംസൂൎയ്യൻലഗ്നഭാവത്തിൽനില്ക്കുകിൽ

മേഷലഗ്നഫലം

ധനമുണ്ടായിടുംകണ്ണിൽതിമിരവ്യാധിയുംവരും
പൂൎവ്വംപറഞ്ഞതുംസൂൎയ്യൻമേഷലഗ്നത്തിൽനില്ക്കുകിൽ

കൎക്കിലഗ്നഫലം

കാചംബുൽബുദമെന്നുള്ളവ്യാധികണ്ണിലകപ്പെടും
പൂൎവ്വംപറഞ്ഞതുംസൂൎയ്യൻകൎക്കിലഗ്നത്തിൽനില്ക്കുകിൽ

### സിംഹലഗ്നഫലം

മാലകണ്ണുളവായീടുംകണ്ണുകാണില്ലരാത്രിയിൽ
പൂൎവ്വംപറഞ്ഞതുംസൂൎയ്യൻസിംഹലഗ്നത്തിൽനില്ക്കുകിൽ

### തുലാലഗ്നഫലം

ദാരിദ്ര്യദുഃഖമുണ്ടാകുംശൂന്യസന്താനമാസ്ഥതം
കണ്ണിന്നുകാഴ്ചകുറയുംതുലാലഗ്നത്തിലൎക്കന്
തുലാംലഗ്നത്തിലാദിത്യൻപത്താംതീയതിനില്ക്കുകിൽ
രാജവംശത്തിലായാലുംഭിക്ഷയേററുനടന്നിടും

### രണ്ടാം ഭാവം.

ധനംധാരാളമുണ്ടാകുംവ്യവഹാരത്തിൽനാശമാം
മുഖത്തുരോഗമുണ്ടാകുംവാക്കേററംക്രൂരമാസ്ഥതം
വിനയംകുറയുംപാരംവിദ്യയുംകുറവാസ്ഥതം
വാക്കിന്നിളക്കമുണ്ടാകുംരവിരണ്ടിലിരിക്കുകിൽ

### മൂന്നാം ഭാവം.

ബലംദേഹത്തിനുണ്ടാകുംവീൎയ്യശൌൎയ്യങ്ങളൊത്തിടും
ശത്രുക്കളെല്ലാംതോറേറാടുംസൂൎയ്യൻമൂന്നിലിരിക്കുകിൽ

### നാലാംഭാവം.

മനഃപീഡകളുമധികംസുഖമേററംകുറഞ്ഞിടും
ബന്ധുക്കളേററംകുറയുംസൂൎയ്യൻനാലിലിരിക്കുകിൽ

### അഞ്ചാംഭാഗം

ദാരിദ്ര്യദുഃഖമുണ്ടാകുംമക്കളെല്ലാംമരിച്ചിടും
സുഖവുംകുറയുംസൂൎയ്യനഞ്ചാംഭാവത്തിൽനില്ക്കുകിൽ

ആറാംഭാവം

ശത്രുക്കളെഖിലംതോല്ക്കുംബലമെല്ലാംതികഞ്ഞിടും
സമ്പത്തുംകാൎയ്യജയവുംസൂൎയ്യനാറിലിരിക്കുകിൽ

ഏഴാംഭാവം.

ഭാൎയ്യാകലഹമുണ്ടാകുംവ്യവഹാരംഭവിച്ചിടും
സഞ്ചാരശീലമാമെന്നുംസൂൎയ്യനേഴിലിരിക്കുകിൽ

എട്ടാംഭാവം

അല്പസന്താനമായീടുമല്പവിത്തമണഞ്ഞിടും
കണ്ണിന്നുശക്തികറയുംസൂൎയ്യനെട്ടിലിരിക്കുകിൽ

ഒമ്പതാം ഭാവം.

ധനംധാരാളമുണ്ടാകുംനല്ലമക്കളുംജനിച്ചിടും
ബന്ധുക്കളുംപലരുണ്ടാകുംസൂൎയ്യനൊമ്പതിൽനില്ക്കുകിൽ

പത്താംഭാവം

ധനംധാരാളമുണ്ടാകുംഐശ്വൎയ്യധൈൎയ്യങ്ങളൊത്തിടും
അതിതീക്ഷ്ണമതാം കൎമ്മംരവിപത്തിലിരിക്കുകിൽ

പതിനൊന്നാംഭാവം

അധികംധനമുണ്ടാകുമായുസ്സുംദീൎഘമായ്വരും
സുഖങ്ങളെല്ലാംതികയുംസൂൎയ്യൻലാഭത്തിൽനില്ക്കുകിൽ

പന്ത്രണ്ടാം ഭാവം.

ദാരിദ്ര്യദുഃഖമുണ്ടാകുംവ്യാധികണ്ണിലകപ്പെടും
ബന്ധുക്കളേററംകറയുംരവിപന്ത്രണ്ടിൽനില്ക്കുകിൽ

## ചന്ദ്രൻ

### ലഗ്നഭാവം

വാക്കിന്നിടർച്ചയുണ്ടാകും ഉശ്ശക്തികുറഞ്ഞിടും
ജളസ്വഭാവമുണ്ടാകും ജ്ഞാനമേറ്റംകുറഞ്ഞിടും
നീചവൃത്തികൾകാണിക്കും ദാസവേലകൾ ചെയ്തിടും
ക്ഷീണനായ നിശാനാഥൻ ലഗ്നഭാവത്തിൽ നില്ക്കുകിൽ

### വിശേഷലഗ്നഫലം

മേഷലഗ്നത്തിലും ചന്ദ്രൻ വൃഷലഗ്നത്തിലും തഥാ
കർക്കിലഗ്നത്തിലും നിന്നാലേറ്റവും ധനിയായ്വരും
പൂർണ്ണചന്ദ്രൻ വിലഗ്നത്തിൽ നിന്നാൽ ധനികനായ്വരും
ദേഹസൌന്ദര്യമുണ്ടാകും സുഖമെല്ലാം തികഞ്ഞിടും

### രണ്ടാം ഭാവം.

ധനം ധാരാളമുണ്ടാകും വാക്കേറ്റം മൃദുവായ്വരും
സുഖങ്ങളെല്ലാം തികയും കുടുംബം വലുതായ്വരും
മുഖപ്രസാദമുണ്ടാകുമേറ്റം വിനയമായ്വരും
പൂർണ്ണനായ നിശാനാഥൻ രണ്ടാംഭാവത്തിൽ നില്ക്കുകിൽ

### മൂന്നാം ഭാവം.

വിത്തശൌര്യങ്ങളുണ്ടാകും ദയവേറ്റം കുറഞ്ഞിടും
മദംവളരുമത്യന്തം സഹോദരർജ്ജനിച്ചിടും
പ്രാണിഹിംസകളും ചെയ്യും ധൈര്യവും കൂടുതലായ്വരും
ക്രൂരപ്രകൃതമാം ചന്ദ്രൻ മൂന്നാംഭാവത്തിൽ നില്ക്കുകിൽ

### നാലാംഭാവം.

ദാനധർമ്മങ്ങളും ചെയ്യും തികയും സുഖഭോഗവും

ബന്ധുക്കൾ പലരുണ്ടാകും കീർത്തിയും വലുതായ്വരും
വാഹനം പലതുണ്ടാകും ഗൃഹവും നല്ലതായ്വരും
പശുക്കളേററം വർദ്ധിക്കും ചന്ദ്രൻ നാലിലിരിക്കുകിൽ

അഞ്ചാംഭാവം

സൌമ്യപ്രകൃതമാമേററം ധാരണാശക്തിയും വരും
സന്താനഗുണമുണ്ടാകുമമാത്യന്മാരണഞ്ഞിടും
ക്രോധം കുറയുമെന്നല്ല മനോദോഷം കുറഞ്ഞിടും
വിവേകമേററമുണ്ടാകും ചന്ദ്രനഞ്ചിലിരിക്കുകിൽ

ആറാംഭാവം



ശത്രുക്കളേററമുണ്ടാകും ശരീരം മൃദുവായ്വരും
അഗ്നിപോലെരിയും കാമം, മനസ്സേററം ചലിച്ചിടും
ഉദരവ്യാധിയുണ്ടാകും സ്വഭാവം രൂക്ഷമായ്വരും
അല്പകാരണമുണ്ടായാലേററം പരിഭവിച്ചിടും
ആയുസ്സും സ്വല്പമാം; ചന്ദ്രനാറാംഭാവത്തിൽ നില്ക്കുകിൽ

ഏഴാംഭാവം.

സ്ത്രീകളിൽ ഭ്രമമുണ്ടാകുമല്പമീർഷ്യ ഭവിച്ചിടും
ദേഹസൌന്ദര്യമുണ്ടാകും സ്ത്രീകൾക്കിഷ്ടം പെരുത്തിടും
ഭാര്യക്കു ശീലസൌന്ദര്യഗുണമെല്ലാം തികഞ്ഞിടും
ജന്മകാലത്തു ശീതാംശു സപ്തമത്തിലിരിക്കുകിൽ

എട്ടാംഭാവം

ബുദ്ധിക്കു ശക്തിയുണ്ടാകുമെപ്പൊഴും രോഗമായ്വരും
ആയുസ്സും കുറയും, ചന്ദ്രനെട്ടാംഭാവത്തിൽ നില്ക്കുകിൽ

ഒമ്പതാം ഭാവം.

ബന്ധുക്കൾപലരുമുണ്ടാകുംസ്നേഹമെല്ലാൎക്കുമായ്വരും
ധനംധാരാളമുണ്ടാകുംനല്ലമക്കൾജനിച്ചിടും
സ്നേഹിതന്മാരനേകംപേരുണ്ടാംധൎമ്മിഷ്ഠനായ്വരും
മഹാഭാഗ്യവാനും ചന്ദ്രൻനവമത്തിലിരിക്കുകിൽ

പത്താംഭാവം

എല്ലാകൎമ്മങ്ങൾചെയ്യുന്നതെല്ലാംഫലമായ്വരും
ശുഭകൎമ്മങ്ങളും ചെയ്യും കീൎത്തിയുംനല്ലതായ്വരും
അനിഷ്ടമായകൎമ്മങ്ങളൊന്നുംചെയ്യില്ലൊരിക്കലും
ജന്മകാലത്തുശീതാംശുപത്താംഭാവത്തിൽനില്ക്കുകിൽ

പതിനൊന്നാംഭാവം

നിഷ്ഠകമനസ്സാകംശീഘ്രംയശസ്സുതികളേറിടും
ധനംധാരാളമുണ്ടാകുംനല്ലമക്കൾജനിച്ചിടും
ശ്രേഷ്ഠന്മാരായഭൃത്യന്മാർചിലരുംവന്നുചേൎന്നിടും
ജന്മകാലത്തുശീതാംശുപതിനൊന്നിലിരിക്കുകിൽ

പന്ത്രണ്ടാം ഭാവം.

ദേഷംപരിഭവംരണ്ടുമൊന്നുപോലെവളൎന്നിടും
ദുഃഖമെപ്പൊഴുമുണ്ടാകുംമനസ്സേറ്റം ചലിച്ചിടും
നീചകൎമ്മങ്ങൾചെയ്തീടുമംഗമൊന്നുകുറഞ്ഞിടും
ജന്മകാലത്തുശീതാംശുപന്തിരണ്ടിലിരിക്കുകിൽ

കുജൻ

ലഗ്നഭാവം

വ്രണംശസ്ത്രക്ഷതിയുണ്ടാകുമേറ്റവുംക്രൂരനായ്വരും

അതിസാഹസിയാം,ഭൌമൻലഗ്നഭാവത്തിൽനില്ക്കുകിൽ

രണ്ടാംഭാവം

ദാരിദ്ര്യദുഃഖമുണ്ടാകുംവിദ്യയുംകുറവായ്വരും
മുഖപ്രസാദംകുറയുംദുൎജ്ജനത്തോടുചേൎന്നിടും
രൂക്ഷമായ് പറയുംപാരം,ഭക്ഷണംചീത്തയായ്വരും
ജന്മകാലത്തു് ഭൂപുത്രൻരണ്ടാംഭാവത്തിൽനില്ക്കുകിൽ

മൂന്നാംഭാവം

ധനംധാരാളമുണ്ടാകുംഗുണമെല്ലാംതികഞ്ഞിടും
ശൌൎയ്യധൈൎയ്യങ്ങളുണ്ടാകുംസുഖവുംവന്നുചേൎന്നിടും
സഹോദരന്മാരുണ്ടായാൽചിലതെല്ലാംമരിച്ചിടും
ജന്മകാലത്തു് ഭൂപുത്രൻമൂന്നാംഭാവത്തിൽനില്ക്കുകിൽ

നാലാംഭാവം

ബന്ധുക്കളേററംകുറയും,കുറയുംമാതൃസൌഖ്യവും
ഭൂധനംകുറവാമേററംകുറയുംഗൃഹസൌഖ്യവും
സുഖംകുറഞ്ഞിടുംപാരം,വാഹനംകുറവായ്വരും
ജന്മകാലത്തു് ഭൂപുത്രൻനാലാംഭാവത്തിൽനില്ക്കുകിൽ

അഞ്ചാംഭാവം

സുഖംകുറഞ്ഞിടുംപാരം,പുത്രദുഃഖമകപ്പെടും
അനൎത്ഥംപലതുണ്ടാകുമതികോപിഷ്ഠനായ്വരും
ബുദ്ധിയുംകുറയുംപാരം,സൂചിപ്പിക്കുംസമസ്തവും
കലഹപ്രിയനാംഭൌമനഞ്ചാംഭാവത്തിൽനില്ക്കുകിൽ

ആറാംഭാവം

ധനംധാരാളമുണ്ടാകുംമദഭ്രാന്തതിയായ്വരും

പ്രസിദ്ധനാകും,കാൎയ്യങ്ങൾജയിക്കുംകേമനായ്വരും
യോഗ്യന്മാർപലരുംപിന്നെനൃപനുംസമ്മതിച്ചിടും
ജന്മകാലത്തുഭൃഗുപുത്രനാറാംഭാവത്തിൽനില്ക്കുകിൽ

ഏഴാംഭാവം

ഉചിതംചെയ്കയില്ലൊന്നുമാജന്മംരോഗിയായ്വരും
വഴിയേററംനടന്നീടുമതിലേററംചലഞ്ഞിടും
ഭാൎയ്യാസുഖംകുറഞ്ഞിടുംഭാൎയ്യാവിരഹവുംവരും
ജന്മകാലത്തുഭൃഗുപുത്രനേഴാംഭാവത്തിൽനില്ക്കുകിൽ

എട്ടാംഭാവം

ദാരിദ്ര്യദുഃഖമുണ്ടാകുംദേഹംകുത്സിതമായ്വരും
കീൎത്തിയുംകുറയുംപോരാ,ജനനിന്ദിതനായ്വരും
പിത്തരോഗമതുണ്ടാകുമല്പസന്താനമായ്വരും
ജന്മകാലത്തുഭൃഗുപുത്രനഷ്ടമത്തിലിരിക്കുകിൽ

ഒമ്പതാംഭാവം

പാപകൎമ്മങ്ങളുംചെയ്യുംജന്തുഹിംസകനായ്വരും
രാജാനുകൂല്യമുണ്ടാകുംപിതാവിൽദ്വേഷമായ്വരും
ക്രൂരസ്വഭാവമമേററംദയവുംകുറവായ്വരും
ജന്മകാലത്തുഭൃഗുപുത്രൻനവമത്തിലിരിക്കുകിൽ

പത്താംഭാവം

രാജാവിനിഷ്ടമുണ്ടാകുംക്രൂരകൎമ്മങ്ങൾചെയ്തിടും
ദാനധൎമ്മങ്ങളുംചെയ്യുംയോഗ്യന്മാർസമ്മതിച്ചിടും
വെട്ടുതല്ലുകൾയുദ്ധങ്ങളിതിലേററംപ്രധാനിയാം
ജന്മകാലത്തുഭൃഗുപുത്രൻപത്താംഭാവത്തിൽനില്ക്കുകിൽ

## പതിനൊന്നാംഭാവം

ധനംധാരാളമുണ്ടാകുംസുഖവുംവന്നുചേൎന്നിടും
ശൌൎയ്യധൈൎയ്യങ്ങളുണ്ടാകുംദുഃഖമെല്ലാമൊഴിഞ്ഞിടും
ഇഷ്ടന്മാർപലരുണ്ടാകുംശിലവുംനല്ലതായ്വരും
ഭൌമൻജനനകാലത്ത് പതിനൊന്നിലിരിക്കുകിൽ

## പന്ത്രണ്ടാംഭാവം

ക്രൂരസ്വഭാവമുണ്ടാകുംഭാൎയ്യയില്ലാതെവന്നിടും
കണ്ണിന്നുകോട്ടമുണ്ടാകുമധമന്മാരൊടൊത്തിടും
വ്യൎത്ഥമാകാതെകാൎയ്യങ്ങൾസൂചിപ്പിച്ചുരചെയ്തിടും
ജന്മകാലത്തുഭൂപുത്രൻപന്ത്രണ്ടിലിരിക്കുകിൽ



## ബുധഭാവഫലം

## ലഗ്നഭാവം

പലശാസ്ത്രങ്ങളഭ്യാസംചെയ്യുമെല്ലാംജയിച്ചിടും
യുക്തിയുക്തങ്ങളായേററംസരസംപറയുംസദാ
അനേകവൎഷംജീവിക്കുംവിദ്യകൊണ്ടുപുകഴ്ന്നിടും
സാമൎത്ഥ്യമേററമുണ്ടാകുംബുധൻലഗ്നത്തിൽനില്ക്കുകിൽ

## രണ്ടാംഭാവം

സ്വബുദ്ധികൊണ്ടുസമ്പാദിച്ചധികംധനമായ്വരും
കാവ്യശാസ്ത്രപുരാണങ്ങൾനിൎമ്മിക്കുംകവിയായ്വരും
വാക്കെല്ലാംശുദ്ധമായേററംവൃത്തിയായുംപുറപ്പെടും
ഭക്ഷണംസുഖമാമെന്നുംബുധൻരണ്ടിലിരിക്കുകിൽ

## മൂന്നാംഭാവം

വീൎയ്യശൌൎയ്യങ്ങളുണ്ടാകുംകായക്ലേശങ്ങൾചെയ്തിടും

എന്നുമന്ത്ര്യൻകാൎയ്യത്തിലതിസാമൎത്ഥ്യമായ്വരും
ശരീരബലമുണ്ടാകും ദൈന്യമല്പം ഭവിച്ചിടും
ക്രൂരതയല്പമുണ്ടാകും ബുധൻ മൂന്നിലിരിക്കുകിൽ

നാലാംഭാവം

വിദ്യാഗുണം തികഞ്ഞിടും വാക്കെല്ലാം ശ്രേഷ്ഠമായ്വരും
ബന്ധുക്കൾ പലരുണ്ടാകും സുഖമെല്ലാം തികഞ്ഞിടും
കൃഷിധാന്യങ്ങളുണ്ടാകും ധനമേറ്റം ലഭിച്ചിടും
ഗൃഹവും നല്ലതുണ്ടാകും ബുധൻ നാലിലിരിക്കുകിൽ

അഞ്ചാംഭാവം

സുഖം തികയുമത്യന്തം വിദ്വാനെന്നും പുകഴ്ന്നിടും
പ്രതാപമേറ്റമുണ്ടാകും നല്ലമക്കൾ ജനിച്ചിടും
മന്ത്രമെല്ലാമറിഞ്ഞിടുമഥവാ കാൎയ്യശീലമാം
ബുദ്ധിശക്തിയുമുണ്ടാകും ബുധനഞ്ചിലിരിക്കുകിൽ

ആറാംഭാവം

കാൎയ്യങ്ങളിൽ പ്രതിവാദം ചെയ്യും കോപിഷ്ഠനായ്വരും
ശത്രുക്കളെജ്ജയിച്ചീടും ധനമേറ്റം ലഭിച്ചിടും
പറയുംകാൎയ്യമെല്ലാമങ്ങതികാഠിന്യമായ്വരും
ആറാംഭാവമതിൽ ചന്ദ്രനന്ദനൻ സ്ഥിതിചെയ്യുകിൽ

ഏഴാംഭാവം

ധാരണാശക്തിയുണ്ടാകുമധികം സുകൎമ്മബോധം
ഏറ്റ സൌന്ദൎയ്യമുണ്ടാകും ശുചിയേറെക്കലൎന്നിടും
ധനധാന്യങ്ങളുണ്ടാകും ഭാൎയ്യയും നല്ലതായ്വരും
മാഹാത്മ്യമേറ്റമുണ്ടാകും ബുധനേഴിലിരിക്കുകിൽ

ഏട്ടാംഭാവം

സൽകീൎത്തിപരമുണ്ടാകുംദീൎഘായുസ്സതികഞ്ഞിടും
വംശരക്ഷകൾചെയ്തീടുംകുലത്തിൽശ്രേഷ്ഠനായ്വരും
സാമൎത്ഥ്യമേററമുണ്ടാകുംവാക്കെല്ലാംയുക്തിയായ്വരും
അഷ്ടമത്തിൽനിശാനാഥനന്ദനൻസ്ഥിതിചെയ്കിൽ

ഒമ്പതാംഭാവം

ധനംധാരാളമുണ്ടാകുംവിദ്യയെല്ലാംതികഞ്ഞിടും
ധൎമ്മാധൎമ്മങ്ങളറിയുംകുലാചാരംതികഞ്ഞിടും
സാമൎത്ഥ്യമേററമുണ്ടാകുംവാക്കെല്ലാംയുക്തിയായ്വരും
ധാരണാശക്തിയുണ്ടാകുംബുധനൊമ്പതിൽനില്ക്കുകിൽ

പത്താംഭാവം

ഏതുകാൎയ്യങ്ങൾചെയ്താലുമതെല്ലാംഫലമായ്വരും
ബലമെല്ലാംതികഞ്ഞീടാംവിദ്വാനെന്നുപുകൾന്നിടും
പുണ്യകൎമ്മങ്ങളുംചെയ്യുംസുഖമെല്ലാംതികഞ്ഞിടും
സത്യനിഷ്ഠകളുണ്ടാകുംബുധൻപത്തിലിരിക്കുകിൽ

പതിനൊന്നാംഭാവം

അനേകവൎഷംജീവിക്കുംസത്യനിഷ്ഠപെരുത്തിടും
സുഖംതികഞ്ഞിടുംപാരംധനവുംവന്നുചേൎന്നിടും
അനേകംഭൃത്യരുണ്ടാകുംസൌഖ്യമാമിഷ്ടമൊക്കെയും
ഏകാദശമതിൽസൌമ്യൻനില്ക്കുംകാലംജനിക്കുകിൽ

പന്ത്രണ്ടാംഭാവം

വിദ്യയുണ്ടാകയില്ലൊട്ടുമെപ്പൊഴുംദൈന്യനായ്വരും
ദുഷ്ടസംഗതിയുണ്ടായാലേററംപരിഭവിച്ചിടും

ജന്തുഹിംസകളും ചെയ്യുമുറപ്പില്ലാതെയുംവരും
പന്തിരണ്ടിൽനിശാനാഥനന്ദനൻതാനിരിക്കുകിൽ

## ഗുരുഭാവഫലം

### ലഗ്നം

തേജസ്സധികമുണ്ടാകുമപാരസുകൃതംവരും
അനേകവഷംജീവിക്കുംധൈൎയ്യംപാരമണഞ്ഞിടും
പുത്രന്മാരേററമുണ്ടാകുംയോഗ്യന്മാർസമ്മതിച്ചിടും
ഔദാൎയ്യമേററമുണ്ടാകുംഗുരുലഗ്നത്തിൽനില്ക്കുകിൽ

### രണ്ടാം ഭാവം.

വാക്കേററംശ്രേഷ്ഠമാമെന്നുംഭോജനംശുചിയായ്വരും
മുഖപ്രസാദമുണ്ടാകുംധനമേററംലഭിച്ചിടും
വിദ്യാവിനയമുണ്ടാകുംകുഡുംബംവലുതായ്വരും
വ്യാഴംജനനകാലത്തുരണ്ടാംഭാവത്തിൽനില്ക്കുകിൽ

### മൂന്നാം ഭാവം.

ഭയംകുറഞ്ഞിടുംപാരംമാനഹാനിഭവിച്ചിടും
സഹോദരന്മാരുണ്ടാകുംവീൎയ്യശൌൎയ്യങ്ങളൊത്തിടും
പാപകൎമ്മങ്ങൾചെയ്തിടുംദുഷ്ടമാനസനായ്വരും
വ്യാഴംജനനകാലത്തുമൂന്നാംഭാവത്തിൽനില്ക്കുകിൽ

### നാലാംഭാവം.

ബന്ധുക്കൾപലരുണ്ടാകുംമാതൃസൌഖ്യംതികഞ്ഞിടും
ഗൃഹവസ്ത്രാദ്യലങ്കാരസുഖസാധനമൊത്തിടും
ഭാൎയ്യമൎത്തനയന്മാരുമുണ്ടാംസുഖധനങ്ങളും
വാഹനാദികളുണ്ടാകുംവ്യാഴംനാലിലിരിക്കുകിൽ

അഞ്ചാംഭാവം

ബുദ്ധിക്കശക്തിയുണ്ടാകുംപുത്രദുഃഖമകപ്പെടും
രാജ്യതന്ത്രങ്ങൾകാൎയ്യങ്ങൾനല്ലവണ്ണമറിഞ്ഞിടും
ശാസ്ത്രവിദ്യകളുണ്ടാകുംദൈവഭക്തിപെരുത്തിടും
വ്യാഴംജനനകാലത്തുപഞ്ചമത്തിലിരിക്കുകിൽ

ആറാംഭാവം

മനശ്ചാഞ്ചല്യമുണ്ടാകുംശത്രുപക്ഷംക്ഷയിച്ചിടും
അല്പമായുള്ളകാൎയ്യത്തിലേററംപരിഭവിച്ചിടും
മന്ത്രാഭിചാരകൎമ്മത്തിലതിസാമൎത്ഥ്യമായ്വരും
ജന്മകാലത്തുദേവേഡ്യനാറാംഭാവത്തിൽനില്ക്കുകിൽ

ഏഴാംഭാവം

സന്താനഗുണമുണ്ടാകുംഭാൎയ്യയുംനല്ലതായ്വരും
ദേഹസൗന്ദൎയ്യമുണ്ടാകുമെല്ലാൎക്കുംസ്നേഹമായ്വരും
വിദ്യാവിനോദമുണ്ടാകുമന്യനേകൎമ്മദക്ഷതാം
വ്യാഴംജനനകാലത്തുസപ്തമത്തിലിരിക്കുകിൽ

എട്ടാംഭാവം

അന്യനെസേവചെയ്യുന്നുംനിത്യവൃത്തികഴിച്ചിടും
മനശ്ചാഞ്ചല്യമുണ്ടാകുംദൈന്യഭാവമണഞ്ഞിടും
അനേകവൎഷംജീവിക്കുംനീചകൎമ്മങ്ങൾചെയ്തിടും
ജന്മകാലത്തുദേവേഡ്യനഷ്ടമത്തിലിരിക്കുകിൽ

ഒമ്പതാം ഭാവം.

നീതിന്യായങ്ങളറിയുംനാട്ടുകാൎയ്യസ്ഥനായ്വരും
ബുദ്ധിയുക്തികളുണ്ടാകുംനല്ലവംശേജനിച്ചിടും

ധനംധാരാളമുണ്ടാകുംധൎമ്മകൎമ്മങ്ങൾചെയ്തിടും
വ്യാഴംജനനകാലത്തുനവമത്തിലിരിക്കുകിൽ

പത്താംഭാവം

ജാത്യാചാരാദികാൎയ്യത്തിലധികംശ്രദ്ധയായ്വരും
യശസ്സുംപോരമുണ്ടാകുംധനമേറെലഭിച്ചിടും
ശ്രേഷ്ഠന്മാർപറയുംപിന്നെന്നുപദംസമ്മതിച്ചിടും
പുണ്യകൎമ്മങ്ങളുംചെയ്യുംവ്യാഴംപത്തിലിരിക്കുകിൽ

പതിനൊന്നാംഭാവം

ഭയംകുറഞ്ഞിടുംപാരംധനവുംവന്നുചേൎന്നിടും
വാഹനാദികളുണ്ടാകുമല്പസന്താനമായ്വരും
ഇഷ്ടങ്ങളെല്ലാംസാധിക്കുംപുണ്യകൎമ്മങ്ങൾചെയ്തിടും
ഏകാദശത്തിൽദേവേഡ്യൻജന്മകാലത്തുനില്ക്കുകിൽ

പന്ത്രണ്ടാം ഭാവം.

ജനോപദ്രവകാൎയ്യങ്ങൾചെയ്യുംധിക്കാരിയായ്വരും
പുത്രരില്ലാതെയാമേറെദരിദ്രിപ്പിക്കുംജനങ്ങളെ
അന്യനെസേവചെയ്യുന്നംനിത്യവൃത്തികഴിച്ചിടും
ജന്മകാലത്തുദേവേഡ്യൻപന്ത്രണ്ടിലിരിക്കുകിൽ

ശുക്രഭാവഫലം

ലഗ്നം

ദേഹസൗന്ദൎയ്യമുണ്ടാകും കാണുന്നോൎക്കിഷ്ടനായ്വരും
സുഖങ്ങളെല്ലാമുണ്ടാകുംകാമതന്ത്രംഗ്രഹിച്ചിടും
വിശേഷവസ്ത്രാഭരണാദ്യലങ്കാരങ്ങൾചേൎന്നിടും
അനേകവൎഷംജീവിക്കുംശുക്രൻലഗ്നത്തിൽനില്ക്കുകിൽ

രണ്ടാംഭാവം

ധനംധാരാളമുണ്ടാകുംവാക്കെല്ലാംനല്ലതായ്വരും
സംഗീതപ്രിയനാമേററംകാവ്യമോരോന്നുതീൎത്തിടും
അതിപ്രസന്നശൃംഗാരഗുണമാംമുഖമെപ്പൊഴും
ഭാൎഗ്ഗവൻജന്മകാലത്തു് രണ്ടാംഭാവത്തിൽനില്ക്കുകിൽ

മൂന്നാംഭാവം

ഭാൎയ്യയില്ലാതവന്നീടുമഥവാപലതായ്വരും
സുഖംകുറഞ്ഞിടുംപാരംധനമല്പംലഭിച്ചിടും
ഭയവുംകുറയുംപാരംബന്ധുവുംകുറവായ്വരും
ഭാൎഗ്ഗവൻജന്മകാലത്തുമൂന്നാംഭാവത്തിൽനില്ക്കുകിൽ

നാലാംഭാവം

ഗൃഹവുംനല്ലതുണ്ടാകുംവാഹനങ്ങളണഞ്ഞിടും
വിശേഷവസ്ത്രാഭരണസുഖങ്ങളുളവായ്വരും
ബന്ധുക്കൾപലരുണ്ടാകുംപശുക്കളേററംപെരുത്തിടും
ഭാൎഗ്ഗവൻജന്മകാലത്തുനാലാംഭാവത്തിൽനില്ക്കുകിൽ

അഞ്ചാംഭാവം

ധനംധാരാളമുണ്ടാകുംരാജാവിൻസമാനനാം
മനസ്സന്തോഷമുണ്ടാകുംനല്ലമക്കൾജനിച്ചിടും
സുഖങ്ങളെല്ലാംതികയുംകൌശലങ്ങൾപെരുത്തിടും
ശുക്രൻജനനകാലത്തുപഞ്ചമത്തിലിരിക്കുകിൽ

ആറാംഭാവം

ശത്രുക്കളേററംകുറയുംധനവുംസ്വല്പമായ്വരും
അപവാദങ്ങളുണ്ടാകുംസ്ത്രീനിമിത്തംപുറത്തുപോം

മനശ്ചാഞ്ചല്യമുണ്ടാകുമേറ്റം പരിഭവിച്ചിടും
ഭാൎഗ്ഗവൻ ജനനത്തിങ്കലാറാംഭാവത്തിൽ നില്ക്കുകിൽ

ഏഴാംഭാവം

ഭാൎയ്യക്കു വേണ്ട സൌന്ദൎയ്യഗുണമെല്ലാംതികഞ്ഞിടും
ദേഹസൌന്ദൎയ്യമുണ്ടാകും ദാസിമാരിൽ പ്രിയം വരും
ഭാൎയ്യക്കു നാശമുണ്ടാകുമെല്ലാൎക്കും സ്നേഹമാസ്പരും
ഭാൎയ്യാകലഹമുണ്ടാകും ശുക്രനേഴിലിരിക്കുകിൽ

എട്ടാംഭാവം

അനേകവൎഷം ജീവിക്കും ധനമേറ്റമണഞ്ഞിടും
ഭൂമിക്കധിപനാം ശുക്രനെട്ടാംഭാവത്തിൽ നില്ക്കുകിൽ

ഒമ്പതാംഭാവം

ഭാൎയ്യക്കു ശീലസൌന്ദൎയ്യഗുണമെല്ലാംതികഞ്ഞിടും
നല്ലബന്ധുക്കളുണ്ടാകും മക്കളും നല്ലതായ്വരും
രാജാവിൽ നിന്നു വേണ്ടുന്ന ധനാദികളണഞ്ഞിടും
ശുക്രൻ ജനനകാലത്തു നവമത്തിലിരിക്കുകിൽ

പത്താംഭാവം

ബന്ധുക്കളും പലതുണ്ടാകും യശസ്സും വന്നുചേൎന്നിടും
സുഖമായികഴിയും കാലമേറ്റവും ശുചിയായ്വരും
പുണ്യകൎമ്മങ്ങളും ചെയ്യുമേറ്റവും പ്രബലവായ്വരും
ശുക്രൻ ജനനകാലത്തു പത്താംഭാവത്തിൽ നില്ക്കുകിൽ

പതിനൊന്നാംഭാവം

ധനം ധാരാളമുണ്ടാകും സുഖമെല്ലാംതികഞ്ഞിടും

ഭയംകുറഞ്ഞിടുംനല്ലവാഹനങ്ങളണഞ്ഞിടും
അന്യഭാൎയ്യയിലെപ്പോഴുമാഗ്രഹംവന്നുചേൎന്നിടും
ശുക്രൻജനനകാലത്തുപതിനൊന്നിലിരിക്കുകിൽ

പന്ത്രണ്ടാംഭാവം

തേജസ്സധികമുണ്ടാകുംനാരീലാലസനായ്വരും
ധനംധാരാളമുണ്ടാകുംഭൃഗുപന്ത്രണ്ടിൽനില്ക്കുകിൽ

മന്ദൻ

ലഗ്നഭാവം

തുലാധനുമൃഗംകുംഭംമീനമിയഞ്ചുരാശികൾ
വിലഗ്നമായതിൽസൂൎയ്യനന്ദനൻചെന്നുനില്ക്കുകിൽ
രാജതുല്യനവൻവിദ്വാൻദേഹസൌന്ദൎയ്യമുള്ളവൻ
ഒരുരാജ്യംഭരിക്കുന്നോൻപുരമൊന്നുഭരിപ്പവൻ

സാമാന്യലഗ്നം

മറ്റുള്ളരാശിലഗ്നങ്ങളേഴിലുംശനിനില്ക്കുകിൽ
ബാല്യകാലത്തുരോഗംകൊണ്ടധികംക്ലേശമായ്വരും
ദാരിദ്ര്യമുണ്ടാം,വാക്കെല്ലാമുറപ്പില്ലാതെയുംവരും
ഭാൎയ്യാസുഖംകുറഞ്ഞിടുംമുഷിയുംദേഹമെപ്പോഴും

രണ്ടാംഭാവം

മുഖപ്രസാദംകുറയും,ധനമേറ്റംകുറഞ്ഞിടും
വാക്കിനിളക്കമുണ്ടാകുംദുൎവ്വഴക്കുപറഞ്ഞിടും
മുഖത്തുരോഗമുണ്ടാകുംവ്യവഹാരംഭവിച്ചിടും
രണ്ടാംഭാവത്തിലാദിത്യനന്ദനൻചെന്നുനില്ക്കുകിൽ

മൂന്നാംഭാവം

ധനംധാരാളമുണ്ടാകുംസുഖമെല്ലാംതികഞ്ഞിടും
വാഹനംപലതുമുണ്ടാകുംബുദ്ധിശക്തിപെരുത്തിടും
ഉൽകൃഷ്ടശീലമാമേററംപരാക്രമമണഞ്ഞിടും
മൂന്നാംഭാവത്തിലാദിത്യനന്ദനൻചെന്നുനില്ക്കുകിൽ

നാലാംഭാവം

ഗൃഹസൌഖ്യംമാതൃസൌഖ്യമിവരണ്ടുംകുറഞ്ഞിടും
ദ്രവ്യാഭരണവസ്ത്രാദിസാധനങ്ങൾകുറഞ്ഞിടും
ബാല്യകാലത്തുരോഗങ്ങളുണ്ടധികംക്ലേശമായ്വരും
നാലാംഭാവമതിൽസൂൎയ്യനന്ദനൻചെന്നുനില്ക്കുകിൽ

അഞ്ചാംഭാവം

ദുസ്സാദ്ധ്യമേററമുണ്ടാകുംബുദ്ധിബലമായ്വരും
മനോസുഖംകുറഞ്ഞിടുംപുത്രസന്താപമായ്വരും
ദാരിദ്ര്യദുഃഖമുണ്ടാകുംജ്ഞാനമേററംകുറഞ്ഞിടും
മനഃഭ്രാന്തികളുണ്ടാകുംമന്ദനഞ്ചിലിരിക്കുകിൽ

ആറാംഭാവം

ധനംധാരാളമുണ്ടാകുമതിഭക്ഷണമായ്വരും
ശത്രുക്കളെജ്ജയിച്ചീടുമഭിമാനംപെരുത്തിടും
ശരീരബലമുണ്ടാകുംകൃഷിധാന്യംലഭിച്ചിടും
ആറാംഭാവമതിൽസൂൎയ്യനന്ദനൻചെന്നുനില്ക്കുകിൽ

ഏഴാംഭാവം

ദാരിദ്ര്യദുഃഖമുണ്ടാകുമേററവുംശ്രമമായ്വരും

വഴിയേററംനടന്നീടുമതിലുംക്ലേശമായ്വരും
ദുഷ്ടനാരിയിലെപ്പോഴുമുത്സാഹംവന്നുചേൎന്നിടും
ഏഴാംഭാവമതിൽസൂൎയ്യനന്ദനൻചെന്നുനില്ക്കുകിൽ

എട്ടാംഭാവം

അശോഭരോഗമതുണ്ടാകുംവൃത്തികെട്ടുനടന്നിടും
ദാരിദ്ര്യദുഃഖമുണ്ടാകുംഭക്ഷണപ്രിയനായ്വരും
വഞ്ചത്തിനുസമംവൃദ്ധി,മിത്രദ്വേഷംപെരുത്തിടും
എട്ടാംഭാവമതിൽസൂൎയ്യനന്ദനൻചെന്നുനില്ക്കുകിൽ

ഒമ്പതാംഭാവം

ഭാഗ്യംനശിക്കുമെന്നല്ലപുത്രദുഃഖമകപ്പെടും
ധനംകുറഞ്ഞിടുംതാതസുഖമേററംകുറഞ്ഞിടും
ധൎമ്മശീലംകുറഞ്ഞീടും,ദുൎജ്ജനത്തൊടുചേൎന്നിടും
നവമത്തിൽദിനേശൻതൻനന്ദനൻചെന്നുനില്ക്കുകിൽ

പത്താംഭാവം

രാജാവിൻമന്ത്രിയായീടുമഥവാനൃപനായ്വരും
അഥവാധനമുണ്ടാകുംകൃഷികാൎയ്യങ്ങൾചെയ്തിടും
ശൂരസ്വഭാവിയാമേററംകൎമ്മവിഘ്നമുണ്ടാംപലേടവും
പത്താംഭാവത്തിലാദിത്യനന്ദനൻചെന്നുനില്ക്കുകിൽ

പതിനൊന്നാംഭാവം

അനേകവൎഷംജീവിക്കുംസ്ഥിരസമ്പത്തുചേൎന്നിടും
ലാഭംപലതുമുണ്ടാകുംരോഗശോകംകുറഞ്ഞിടും
ശൌൎയ്യധൈൎയ്യങ്ങളുണ്ടാകുംധനമേററംലഭിച്ചിടും
ഏകാദശത്തിലാദിത്യനന്ദനൻചെന്നുനില്ക്കുകിൽ.

പന്ത്രണ്ടാംഭാവം

ദാരിദ്ര്യദുഃഖമുണ്ടാകുംശ്ശൂന്യസന്താനമായ്‌വരും
ലജ്ജയുംകുറയുംപാരമോജസ്സുംകുറവായ്‌വരും.
മൂർഖസ്വഭാവമായീടുംശത്രുപീഡപെരുത്തിടും
ദ്വാദശത്തിൽദിവാനാഥനന്ദനൻചെന്നുനില്ക്കുകിൽ

രാഹു

ലഗ്നഭാവം

ശരീരബലമുണ്ടാകുംശിരോരോഗംപിടിച്ചിടും
രാഹുലഗ്നത്തിലല്പായുസ്സാക്കിടുംധനവുംതരും

രണ്ടാം ഭാവം.

അസത്യംപറയുംപാരംമുഖരോഗംപിടിച്ചിടും
വ്രണാഃദേഹത്തിലുണ്ടാകുംരാജദ്രവ്യംലഭിച്ചിടും
അതിരോഷംഭവിച്ചിടുംസുഖവുംവന്നുചേർന്നിടും
സർപ്പംജനനകാലത്തുരണ്ടാംഭാവത്തിൽനില്ക്കുകിൽ

മൂന്നാം ഭാവം.

സഹോദരസഹായക്കാരിവരോടുകലമ്പിടും
അതിശയിഷ്ഠനായീടുംരാശിയെല്ലാംതികഞ്ഞിടും
ധനംധാരാളമുണ്ടാകുമായുസ്സുംദീർഘമായ്വരും
സർപ്പംജനനകാലത്ത്മൂന്നാംഭാവത്തിൽനില്ക്കുകിൽ

നാലാംഭാവം.

മൂർഖസ്വഭാവമായീടുമെപ്പോഴുംദുഃഖമായ്വരും
സുഖവുംകൂടെയുണ്ടാകുമായുസ്സാരംചുരുങ്ങിടും
ബന്ധുക്കളുണ്ടാമവരും ചിലപ്പോൾശത്രുവായ്വരും

സർപ്പംജനനകാലത്തു് നാലാംഭാവത്തിൽനില്ക്കുകിൽ

### അഞ്ചാംഭാവം

മൂക്കുകൊണ്ടുപറഞ്ഞീടുംശൂന്യസന്താനമായ്വരും
മനഃകാഠിന്യമുണ്ടാകുമുദരവ്യാധിയുംവരും
വിവേകമേറ്റംകുറയുംകപടംകാട്ടുമെപ്പൊഴും
രാഹുപഞ്ചമഭാവത്തിൽജന്മകാലത്തുനില്ക്കുകിൽ

### ആറാംഭാവം

ശത്രുക്കൾപലരുണ്ടാകുംരോഗവുംവന്നുചേൎന്നിടും
ഭൂതഗ്രഹങ്ങൾബാധിക്കുംധനംധാരാളമായ്വരും
അനേകവൎഷംജീവിക്കുംതസ്കരന്മാരണഞ്ഞിടും
ആറാംഭാവമതിൽസർപ്പംജന്മകാലത്തുനില്ക്കുകിൽ

### ഏഴാംഭാവം

സ്വാതന്ത്ര്യശീലമാമേറ്റംബുദ്ധിയുംസ്വല്പമായ്വരും
വീൎയ്യവുംഭയവുംചേരുംമനസ്സേറ്റംചലിച്ചിടും
ധനമുണ്ടായതെപ്പേരുംനാരിമാൎക്കുകൊടുത്തിടും
സർപ്പംജനനകാലത്തുസപ്തമത്തിലിരിക്കുകിൽ

### എട്ടാംഭാവം

വാതരോഗമതുണ്ടാകുമല്പസന്താനമായ്വരും
ഓജസ്സില്ലാതെവന്നീടുംവൃത്തികെട്ടുനടന്നിടും
വിഷബാധകളുണ്ടാകുമായുസ്സുംകുറവായ്വരും
ഫണീശനഷ്ടമത്തിങ്കൽജന്മകാലത്തുനില്ക്കുകിൽ

### ഒമ്പതാം ഭാവം.

പ്രതികൂലംപറഞ്ഞീടുംപുണ്യകൎമ്മങ്ങൾചെയ്തിടും

വീടുംനാടുംഭരിച്ചീടുംരാഹുവൊമ്പതിൽനില്ക്കുകിൽ

പത്താംഭാവം

അല്പസന്താനമാമെന്നുമന്യകാൎയ്യങ്ങൾചെയ്തിടും
സല്ക്കൎമ്മംചെയ്കയില്ലൊന്നുംഫലപ്രാപ്തികുറഞ്ഞിടും
ജന്തുഹിംസകളുംചെയ്യുംവ്യാജകൎമ്മങ്ങൾചെയ്തിടും
സൎപ്പംദശമഭാവത്തിൽജന്മകാലത്തുനില്ക്കുകിൽ

പതിനൊന്നാംഭാവം

ധനംധാരാളമുണ്ടാകുമല്പസന്താനമായ്വരും
അനേകവൎഷംജീവിക്കുംകൎണ്ണരോഗമകപ്പെടും
തന്നിൽമൂത്തവരോടെന്നുമല്പംകലഹമായ്വരും
രാഹുവേകാദശത്തിങ്കൽജന്മകാലത്തുനില്ക്കുകിൽ

പന്ത്രണ്ടാംഭാവം

പാപകൎമ്മങ്ങൾചെയ്തീടുമറിയില്ലതൊരുത്തരും
വ്യയവുംവളരെച്ചെയ്യുംനിദ്രാദോഷംബലമായ്വരും
കുഷ്ഠപാമാദിരോഗങ്ങൾനേത്രരോഗംവ്രണങ്ങളും
ജന്മകാലത്തുസൎപ്പേന്ദ്രൻപന്തിരണ്ടിലിരിക്കുകിൽ

കേതു

ലഗ്നഭാവം

ഉപകാരമെചെയ്കിലപ്പോഴതുവേഗംമറന്നുപോം
വ്യക്തമാകാതെകാൎയ്യങ്ങൾസൂചിപ്പിച്ചുപറഞ്ഞിടും
സുഖംകുറഞ്ഞിടുംപാരംദേഹംമലിനമായ്വരും
സ്ഥാനംവിട്ടുകിഴിഞ്ഞീടുമോജസ്സേറ്റംകുറഞ്ഞുപോം
ദുൎജ്ജനങ്ങൾനിറഞ്ഞുള്ളസദസ്സിൽകേമനായ്വരും

ലഗ്നഭാവമതിൽകേതുജന്മകാലത്തുനില്ക്കുകിൽ

### രണ്ടാംഭാവം

വിദ്യയില്ലാതെവന്നീടുംധനമില്ലാതെയുംവരും
കണ്ണിന്നുകോട്ടമുണ്ടാകുംവാക്കെല്ലാമധമത്വമാം
പരാന്നഭക്ഷണത്തിങ്കലതിതാല്പര്യമായ്‌വരും
പാപപ്രകൃത്യമാംകേതുരണ്ടാംഭാവത്തിൽനില്ക്കുകിൽ

### മൂന്നാംഭാവം

അനേകവർഷംജീവിക്കുംധനമേറ്റംലഭിച്ചിടും
യശസ്സധികമുണ്ടാകുംസ്ത്രീസുഖംപൂർണ്ണമായ്‌വരും
സഹോദരന്മാർദരിദ്രിച്ചോമരിച്ചോദുഃഖമായ്‌വരും
മൂന്നാംഭാവമതിൽകേതുജന്മകാലത്തുനില്ക്കുകിൽ

### നാലാംഭാവം

ഭൂസ്വത്തുക്കൾനശിച്ചീടുംവാഹനങ്ങൾകുറഞ്ഞിടും
സുഖങ്ങളെല്ലാംകുറയുംസ്വഭാവംനീചമായ്‌വരും
ജനിച്ചഭവനംവിട്ടിട്ടന്യവീട്ടിൽവസിച്ചിടും
കേതുനാലിലിരുന്നിടിൽകുറയുംമാതൃസൌഖ്യവും

### അഞ്ചാംഭാവം

പുത്രന്മാർനാശമാമേറ്റ,മുദരവ്യാധിയുംവരും
പിശാചബാധയുണ്ടാകുംമതിദുർബ്ബുദ്ധിയായ്‌വരും
മാത്സര്യഡംഭദുർമ്മാർഗ്ഗവിധിത്വങ്ങൾതികഞ്ഞിടും
അഞ്ചാംഭാവമതിൽകേതുജന്മകാലത്തുനില്ക്കുകിൽ

### ആറാംഭാവം

ഔദാര്യമേറ്റമുണ്ടാകുംഗുണമെല്ലാംതികഞ്ഞിടും

സ്ഥിരപ്രകൃതമാമേററം, പ്രസിദ്ധിവർദ്ധിതായ്‌വരും
ശത്രുക്കൾപലരുണ്ടാകുമിഷ്ടംസാധിക്കമൊക്കയും
ഏററംപ്രഭുത്വമുണ്ടാകുംകേതുവാറിലിരിക്കകിൽ

ഏഴാംഭാവം

മാനഹാനിഭവിച്ചീടുമാത്തരോഗമകപ്പെട്ടും
വ്യഭിചാരണിമാരായനാരിമാരിൽപ്രിയംവരും
സ്വഭാൎയ്യയെത്യജിച്ചീടുമഥവാഭാൎയ്യചത്തുപോം
ഏഴാംഭാവമതിൽകേതുജന്മകാലത്തുനില്ക്കുകിൽ

എട്ടാംഭാവം

ആയുസ്സുറാംകുറഞ്ഞീടുംസാധിക്കില്ലിഷ്ടമൊന്നുമെ
വ്രണംദേഹത്തിലുണ്ടാകുംകലഹപ്രിയനായ്‌വരും
വിരുദ്ധമതമാകുന്നുസൎവ്വകാൎയ്യത്തിലുംസദാ
എട്ടാംഭാവമതിൽകേതുജന്മകാലത്തുനില്ക്കുകിൽ

ഒമ്പതാംഭാവം

പാപകൎമ്മങ്ങൾചെയ്തീടുമശുഭംവന്നുചേൎന്നിടും
പിതാവിൽനിന്നുകിട്ടുന്നഗുണമെല്ലാംകുറഞ്ഞിടും
ദാരിദ്ര്യദുഃഖമുണ്ടാകുംനാട്ടുകാരെദ്വേഷിച്ചിടും
നവമത്തിൽശിഖാരൂപൻജന്മകാലത്തുനില്ക്കുകിൽ

പത്താംഭാവം

പുണ്യകൎമ്മങ്ങൾചെയ്യുന്നതെല്ലാംവിഘ്നംഭവിച്ചിടും
വൃത്തികെട്ടുനടന്നീടുമകൃത്യംചെയ്യുമെപ്പൊഴും
അല്പാപ്രസിദ്ധിയുണ്ടാകുംശൗൎയ്യധൈൎയ്യങ്ങളുംവരും
പത്താംഭാവമതിൽകേതുജന്മകാലത്തുനില്ക്കുകിൽ

പതിനൊന്നാംഭാവം

ധനംലഭിച്ചിടുംപാര,മനേകഗുണവുംവരും
സുഖംതികഞ്ഞിടുംപാര,മിഷ്ടംസാധിക്കുമൊക്കയും
ഗൃഹത്തിൽവേണ്ടകാൎയ്യങ്ങളൊക്കയുംവന്നുചേൎന്നിടും
ഏകാദശമതിൽകേതുജന്മകാലത്തുനില്ക്കുകിൽ

പന്ത്രണ്ടാംഭാവം

ആരുമാരുംഗ്രഹിക്കാതെപാപകൎമ്മങ്ങൾചെയ്യിടും
അധൎമ്മത്തിങ്കലത്യന്തംധനനാശംഭവിച്ചിടും
അന്യോന്യവൈരമുണ്ടാകുംനേത്രരോഗമകപ്പെടും
സുഖവുംകുറയുംപാരംശിഖിപന്ത്രണ്ടിൽനില്ക്കുകിൽ

അൎക്കൻമുതലെല്ലാമ്പതുപേരുമോരോ
ഭാവത്തിൽനിന്നാകിൽവരുംഫലങ്ങൾ
അല്പംചുരുക്കീട്ടുപറഞ്ഞതെല്ലാ
യുക്ത്യാപറഞ്ഞീടുകിലൊക്കെയൊക്കും.

ഗ്രഹങ്ങൾബലവാന്മാരായ്ഭാവമദ്ധ്യത്തിൽനില്ക്കുകിൽ
ഈപറഞ്ഞഫലംസൎവ്വംപൂൎണ്ണമായ്സംഭവിച്ചിടും
ബലംകുറകയുംപിന്നെഭാവസന്ധിയിൽനില്ക്കയും
എന്നാൽഭാവഫലംസ്വല്പംസ്വല്പമായ്സംഭവിച്ചിടും
രണ്ടുമൂന്നുഗ്രഹംചേൎന്നിട്ടൊരുഭാവത്തിൽനില്ക്കുകിൽ
ബലമുള്ളഗ്രഹത്തിൻെറഫലംപൂൎണ്ണമതായ്വരും
രണ്ടുമൂന്നുഗ്രഹങ്ങൾക്ക്ബലസാമ്യംഭവിക്കുകിൽ
ഭാവമദ്ധ്യത്തിൽനില്ക്കുന്നഗ്രഹമേതെന്നുനോക്കുക
അവൻെറഫലമാണെല്ലാമിവിടെപറയേണ്ടതു്
ഭാവമദ്ധ്യത്തിലുംവന്നുബലവുംതുല്യമാകിലോ

അന്യോന്യയോഗംകൊണ്ടല്പംഫലഭേദംഭവിച്ചിടും
അതെല്ലാംയുക്തികൊണ്ടോൎത്താൽകിട്ടുംവിഷമമില്ലതു്
ശുഭനുംപാപനുംചേൎന്നിട്ടൊരുഭാവത്തിൽനില്ക്കുകിൽ
ശുഭന്റെനന്മയുംപിന്നെപാപൻചെയ്യുന്നതിന്മയും
പൂൎണ്ണമാവുകയില്ലെന്നുകാണുന്നുഫലാദികളിലും
രണ്ടുമൂന്നുഗ്രഹംചേൎന്നിട്ടൊരുഭാവത്തിൽനില്ക്കുകിൽ
ഒരുവന്റെഫലംതീരെമറ്റവൻകളയില്ലതിൽ
ദശാ,ഹരിദ്രാ,പഹാരങ്ങൾവരുമ്പോളവർചെയ്തിടും
ഇഷ്ടാനിഷ്ടങ്ങളായുള്ളരണ്ടുഭാവത്തിനെപ്പൊഴും
ഒരുവൻപതിയായീടുമപ്പൊഴെന്തുപറഞ്ഞിടാം
രണ്ടിനുംപതിയായുള്ളോനിഷ്ടഭാവത്തിൽനില്ക്കുകിൽ
ഇഷ്ടകാൎയ്യമവൻചെയ്യുമനിഷ്ടത്തിലിരിക്കുകിൽ
അനിഷ്ടമായകൎമ്മങ്ങൾചെയ്യുമിങ്ങിനെചൊല്ലുക
ഇഷ്ടാനിഷ്ടങ്ങളായുള്ളഭാവങ്ങളുരചെയ്തിടാം
ആറാംഭാവമതുപിന്നെപന്തിരണ്ടഷ്ടമംതഥാ
മറഞ്ഞഭാവമാകുന്നുമൂന്നുംദോഷങ്ങളാണിവ
മൂന്നിലുംവച്ചുദോഷതാപംകൂടുമഷ്ടമരാശിയിൽ
ആറാംഭാവാധിപൻതാനുമഷ്ടമത്തിന്റെനാഥനും
ദ്വാദശാധിപനാരെന്നാലവനുംമൂന്നുപേരിവർ
നില്ക്കുന്നഭാവവുംദോഷമിവർനോക്കുന്നഭാവവും
ഏതെങ്കിലുംഭാവനാഥൻദോഷഭാവത്തിൽനില്ക്കുകിൽ
ആഭാവംശുഭമല്ലാതെവരുംനാശവുമായ്വരും
അഷ്ടമാധിപനാരെന്നാലവൻതാനതിദോഷവാൻ
കുജനെപ്പോലെരവിയുംശനിയെപ്പോലെരാഹുവും
സാമാന്യവിധിനോക്കുമ്പോൾകാണുന്നുണ്ടു് സമാനമായ്
എങ്കിലുംചിലവ്യത്യാസമുണ്ടെല്ലാംസമമല്ലിവർ
അതെല്ലാംഫലഭാഗത്തിൽവിസ്തരിച്ചുപറഞ്ഞിടാം

## അന്യോന്യബന്ധം

ഒരുരാശിയിലൊന്നിച്ചുഗ്രഹങ്ങൾനിവസിക്കയും
അന്യോന്യംനോക്കയുംപിന്നെരാശിമാറിട്ടുനില്ക്കയും
അന്യോന്യകേന്ദ്രവുംപിന്നെതമ്മിലുണ്ടാംത്രികോണവും
അന്യോന്യബന്ധമീവണ്ണംപരമഞ്ചുവിധത്തിലായി
ഗ്രഹങ്ങൾതമ്മിലുണ്ടാകുംബന്ധത്തിൽവലുതായത്
അന്യോന്യദൃഷ്ടിയാകുന്നയോഗവുംതത്സമാനമാം
ഒരുവന്റെഗൃഹത്തിങ്കൽമറ്റവൻചെന്നുനില്ക്കുക
മറ്റവന്റെഗൃഹത്തിങ്കലിവനുംചെന്നുനില്ക്കുക
യോഗബന്ധമിതുംതമ്മിൽനോക്കിയാലിതുതാണതാം
അന്യോന്യകേന്ദ്രമെന്നുള്ളതിലുംതാണതായ്വരും
ത്രികോണബന്ധമെന്നുള്ളതിലുംതാണതായ്വരും
ഗ്രഹങ്ങൾതമ്മിലുണ്ടാകുംബന്ധമാണിപ്പറഞ്ഞത്
രാശിയുംഗ്രഹവുംതമ്മിൽബന്ധമുണ്ടതുചൊല്ലിടാം
ഉച്ചവുംനീചവുംപിന്നെസ്വക്ഷേത്രംസ്വത്രികോണവും
നില്ക്കുന്നരാശിയുംപിന്നെയംശിച്ചുള്ളോരുരാശിയും
ദ്വാദശാംശകസപ്താംശദ്രേക്കാണമിവയൊക്കെയും
ചേരുന്നരാശിയുംബന്ധംഗ്രഹങ്ങൾക്കുഭവിച്ചിടും
രാശിയുംഗ്രഹവുംതമ്മിലിങ്ങനെബന്ധമുള്ളതിൽ
ഏതുരാശിയിൽനില്ക്കുന്നിതതിലാണ്നവാംശകം
ഇതുരണ്ടുംവിശേഷിച്ചുതമ്മിൽസംബന്ധമായ്വരും
രാശിഗ്രഹങ്ങൾക്കീവണ്ണമീബന്ധങ്ങളുള്ളതിൽ
അകന്നബന്ധവുംപിന്നെയടുത്തിട്ടുള്ളബന്ധവും
യോഗവുംദൃഷ്ടിയുംപിന്നെബലവുംബലഹാനിയും
ദശയുംഛിദ്രവുംപിന്നെയപഹാരങ്ങൾചാരവും
കാരകത്വംവിശേഷിച്ചുംഭാവവുംഭാവസന്ധിയും
ഉദയവുംകാലവുംപിന്നെപ്രകൃതിപോലെസമസ്തവും

ഏകാഗ്രമാനസത്തോടുംചിന്തിച്ചിട്ടുരചെയ്യുക
എല്ലാംസഫലമായീടും സംശയംതെല്ലുമില്ലതിൽ

## അദ്ധ്യായം ൭

### ദ്വിഗ്രഹയോഗം

യന്ത്രമുണ്ടാക്കുമല്ലെങ്കിൽയന്ത്രവേലകൾചെയ്തിടും
രത്നവ്യാപാരിയല്ലെങ്കിൽകല്ലണിക്കാരനായ്‌വരും
കലാനാഥദിനേശന്മാരൊരുരാശിയിൽനില്ക്കുകിൽ
പാപകൎമ്മത്തിലുത്സാഹമെപ്പൊഴുംവന്നുചേൎന്നിടും
ആദിത്യഭൂമിപുത്രന്മാരൊരുരാശിയിൽനില്ക്കുകിൽ
യശസ്സുംസുഖവുംബുദ്ധിയിവയുണ്ടാം,സമൎത്ഥനാം
ആദിത്യചന്ദ്രപുത്രന്മാർതമ്മിലൊന്നിച്ചുനില്ക്കുകിൽ
ക്രൂരസ്വഭാവമുണ്ടാകുമന്യകാൎയ്യത്തിലിഷ്ടവും
ആദിത്യദേവപൂജ്യന്മാർതമ്മിലൊന്നിച്ചുനില്ക്കുകിൽ
മല്ലയുദ്ധായുധാഭ്യാസംകൊണ്ടുവിത്തംലഭിച്ചിടും
ആദിത്യഭൃഗുപുത്രന്മാർതമ്മിലൊന്നിച്ചുനില്ക്കുകിൽ
രേഖാശാസ്ത്രമറിഞ്ഞീടുമറിയുംരസവാദവും
രവിയുംമന്ദനുംചേൎന്നിട്ടൊരുരാശിയിൽനില്ക്കുകിൽ
സൂൎയ്യയോഗമതിവണ്ണംചന്ദ്രയോഗംപറഞ്ഞിടാം

### ചന്ദ്രാദികൾ

ചന്ദനാദികളായുള്ളസുഗന്ധദ്രവ്യസഞ്ചയം
കള്ളസൂത്രത്തിലുണ്ടാക്കീട്ടുകച്ചോടമായ്‌വരും
പെണ്ണുങ്ങളെകസ്സ്ലാക്കീട്ടന്യന്മാൎക്കുകൊടുത്തിടും
മദ്യദ്രവ്യങ്ങൾവിററീടുംമൺപാത്രങ്ങളുമങ്ങിനെ
അമ്മയിൽദ്വേഷമുണ്ടാകുമമ്മയ്ക്കുംദുഃഖമായ്‌വരും

ശശാങ്കഭൂമിപുത്രന്മാർതമ്മിലൊന്നിച്ചുനില്ക്കിൽ
ഇഷ്ടവാക്കുപറഞ്ഞീടുംധനമേററംലഭിച്ചിടും
വ്യയമേററംകുറഞ്ഞീടുംനല്ലകീർത്തിലഭിച്ചിടും
സാമൎത്ഥ്യമേററമുണ്ടാകുമെല്ലാൎക്കുംപ്രിയമായ്‌വരും
ചന്ദ്രനുംബുധനുംചേൎന്നിട്ടൊരുരാശിയിൽനില്ക്കിൽ
ശത്രുക്കളെജ്ജയിച്ചീടുംവംശത്തിൽശ്രേഷ്ഠനായ്‌വരും
മനസ്സിളക്കമല്പാല്പംധനവുംവന്നുചേൎന്നിടും
ചന്ദ്രനുംഗുരുവുംചേൎന്നിട്ടൊരുരാശിയിൽനില്ക്കിൽ
വസ്ത്രങ്ങൾപലതുണ്ടാകുന്നതിൽസാമൎത്ഥ്യമാൎന്നിടും
നാരിമാൎക്കിഷ്ടമുണ്ടാകുംസാമാനംപലവിററിടും
ചന്ദ്രനുംശുക്രനുംചേൎന്നിട്ടൊരുരാശിയിൽനില്ക്കിൽ
അമ്മക്കുരണ്ടാംഭൎത്താവിലുണ്ടായമകനായ്‌വരും
അഥവാതന്റെതാതന്നുഭാൎയ്യരണ്ടെന്നുമായ്‌വരും
അഥവാതന്റെപുത്രന്നുവേളിരണ്ടെന്നുമായ്‌വരും
ചന്ദ്രനുംമന്ദനുംചേൎന്നിട്ടൊരുരാശിയിൽനില്ക്കിൽ

കുജാദികൾ

ഭൂമിയുംമണ്ണിൽനിന്നുണ്ടാംകിഴങ്ങുകൾമരങ്ങളും
കാകളുംവൃക്ഷങ്ങളുംധാന്യംമരത്തോലിവയെക്കൊണ്ടും
വ്യാപാരത്തെചെയ്തിടുംപാരംവ്യവഹാരവുമായ്‌വരും
കൌശലപ്പണികൊണ്ടോരോതൈലമുണ്ടാക്കിവിററിടും
കയ്യാംകളികൾമുമ്പായമല്ലയുദ്ധങ്ങൾചെയ്തിടും
കുജനുംബുധനുംചേൎന്നിട്ടൊരുരാശിയിൽനില്ക്കിൽ
നഗരാധിപനായീടുമഥവാനൃപനായിടും
ബ്രഹ്മജ്ഞാനമുദിച്ചീടുമഥവായോഗിയായിടും
ശാസ്ത്രാൎത്ഥങ്ങളറിഞ്ഞീടുംരാജൈശ്വര്യംലഭിച്ചിടും
കുജനുംഗുരുവുംചേൎന്നിട്ടൊരുരാശിയിൽനില്ക്കിൽ

പുത്രകളെരക്ഷചെയ്വാനധികംകേമനായ് വരും
കയ്യാംകളിയിലുംപാരംസാമൎത്ഥ്യംവന്നുചേൎന്നിടും
പരസ്ത്രീഗമനത്തിങ്കലത്യുത്സാഹംഭവിച്ചിടും
ചൂതും,ചോരംകള്ളികളെന്ന കാൎയ്യത്തിൽപ്രിയമായ് വരും
കുജനുംശുക്രനുംചേൎന്നിട്ടൊരുരാശിയിൽനില്ക്കുകിൽ
അസത്യംപറയുംപാരം ദുഃഖംകൊണ്ടുഴലും സദാ
അസൂയയേററമുണ്ടാകുംലോകനിന്ദിതനായ് വരും
കുജനുംമന്ദനുംചേൎന്നിട്ടൊരുരാശിയിൽനില്ക്കുകിൽ

ബുധാദികൾ

സംഗീതപ്രിയനായിടുംകയ്യാംകളിപഠിച്ചിടും
കളിയെല്ലാമറിഞ്ഞീടുംബുധൻവ്യാഴത്തൊടൊക്കുകിൽ
യുക്തിയായിട്ടുപറയുംഭൂമിക്കധിപനായിടും
സംഘത്തിൽശ്രേഷ്ഠനായിടുംബുധൻശുക്രനൊടൊക്കു
ഇന്ദ്രജാലമറിഞ്ഞീടുമന്യവഞ്ചനചെയ്തിടും [കിൽ
ഗുരുത്വമുള്ളോർചൊല്ലുന്നവാക്കെല്ലാംനിരസിച്ചിടും
ബുധനുംശനിയുംചേൎന്നിട്ടൊരുരാശിയിൽനില്ക്കുകിൽ

ജീവാദികൾ

നല്ലവിദ്യകളുണ്ടാകുംധനമേററംലഭിച്ചിടും
ഭാഗ്യംനല്ലതായിടുംഗുണവുംവന്നുചേൎന്നിടും
ഗുരുവുംശുക്രനുംചേൎന്നിട്ടൊരുരാശിയിൽനില്ക്കുകിൽ
മുഖരോമംവളൎത്തിടുംമൺപാത്രങ്ങൾചമച്ചിടും
ഭക്ഷണദ്രവ്യമുണ്ടാക്കുന്നതിൽസാമൎത്ഥ്യമേററമാം
ഗുരുവുംശനിയുംചേൎന്നിട്ടൊരുരാശിയിൽനില്ക്കുകിൽ

ശുക്രമന്ദന്മാർ

സ്ത്രീനിമിത്തംധനംകിട്ടുമാലോചനകുറഞ്ഞിടും

ചിത്രങ്ങളെഴുതുംചാര,മെഴുതുംപുസ്തകാദികൾ
സ്ത്രീനിമിത്തം ലഭിക്കുന്നധനംധാരാളമായ്‌വരും
ശുക്രനംശനിയുംചേർന്നിട്ടൊരുരാശിയിൽനില്ക്കുകിൽ
സപ്തഗ്രഹങ്ങളിൽവച്ചുരണ്ടുപേരൊരുരാശിയിൽ
നിന്നാൽദ്വിഗ്രഹമാംയോഗം,മൂന്നുപേരൊരുരാശിയിൽ
നിന്നാൽത്രിഗ്രഹമാംയോഗം,നാലുപേരൊരുരാശിയിൽ
നിന്നാൽചതുർഗ്രഹംയോഗ,മഞ്ചുപേരൊരുരാശിയിൽ
നിന്നാൽപഞ്ചഗ്രഹംയോഗ,മാറുപേരൊരുരാശിയിൽ
നിന്നാൽഷൾഗ്രഹമാംയോഗ,മേഴുപേരൊരുരാശിയിൽ
നിന്നാൽസപ്തഗ്രഹംയോഗമെന്നും വരികയില്ലിതു
അനേകകാലംചെല്ലുമ്പോളേഴുപേരൊത്തുകൂടിടും
ആറുപേരൊത്തുനില്പാനുമനേകംകാലമാകണം
രണ്ടുപേർനില്ക്കിലുണ്ടാകുംഫലമാണിപ്പറഞ്ഞതു്
മൂന്നു,നാലൊത്തുനില്ക്കുമ്പോൾമൂന്നുനാലുഫലങ്ങളും
വെവ്വേറെയെല്ലാംചൊല്ലീടാംയുക്തിപോലെസമസ്തവും
ഗ്രഹങ്ങൾതമ്മിൽചേരുമ്പോളുണ്ടാകുംഫലമൊക്കെയും
അടുത്താൽപൂർണ്ണമായിട്ടുമകന്നാൽ സ്വല്പമായ്‌വരും

അദ്ധ്യായം ൮

ദൃഷ്ടിഫലം മേഷം

മേഷലഗ്നത്തിനാമേഷരാശിയിൽനിന്നചന്ദ്രനൊ-
കുജൻെറദൃഷ്ടിയുണ്ടായാൽ ഭൂമിക്കധിപനായ്‌വരും
ബുധൻെറദൃഷ്ടിയുണ്ടായാൽവിദ്യയെല്ലാംതികഞ്ഞിടും
ജീവൻെറദൃഷ്ടിയുണ്ടായാൽരാജാവിൻസമനായ്‌വരും
ശുക്രൻെറദൃഷ്ടിയുണ്ടായാൽഗുണമെല്ലാംതികഞ്ഞിടും
മന്ദൻെറദൃഷ്ടിയുണ്ടായാൽകളവെല്ലാംതികഞ്ഞിടും

സൂൎയ്യന്റെ ദൃഷ്ടിയുണ്ടായാൽധനമില്ലാതെ വന്നിടും
ശുക്രദൃഷ്ടികൾ കച്ചോടം ചെയ്യുമെന്നുണ്ടുപക്ഷവും

ഇടവം

വൃഷലഗ്നത്തിനൊപ്പിന്നത്രനില്ക്കുംശശാങ്കനോ
കുജന്റെ ദൃഷ്ടിയുണ്ടായാൽധനമില്ലാതെവന്നിടും
ബുധന്റെ ദൃഷ്ടിയുണ്ടായാൽ കളവുള്ളിലുദിച്ചിടും
ജീവന്റെ ദൃഷ്ടിയുണ്ടായാലേറവുംമാന്യനായിടും
ശുക്രന്റെ ദൃഷ്ടിയുണ്ടായാൽ രാജാവായിഭവിച്ചിടും
മന്ദന്റെ ദൃഷ്ടിയുണ്ടായാലേറംധനികനായിടും
സൂൎയ്യന്റെ ദൃഷ്ടിയുണ്ടായാലന്യന്റെ ദാസനായിടും
ജീവദൃഷ്ടിക്കു രാജാക്കന്മാരിലുത്തമനായിടും

മിഥുനം

മിഥുനത്തിലിരിക്കുന്ന ചന്ദ്രനോ മിഥുനത്തിനോ
കുജന്റെ ദൃഷ്ടിയുണ്ടായാലായുധംവിക്ലമേറവും
ബുധന്റെ ദൃഷ്ടിവന്നീടിലവൻഭൂപതിയായിടും
ജീവന്റെ ദൃഷ്ടിവന്നീടിൽവിദ്വാനെന്നുപ്രസിദ്ധമാം
ശുക്രന്റെ ദൃഷ്ടിവന്നീടിൽഭയമേറംകുറഞ്ഞിടും
മന്ദന്റെ ദൃഷ്ടിവന്നീടിൽനെയ്ത്തുവേലകൾചെയ്തിടും
സൂൎയ്യന്റെ ദൃഷ്ടിവന്നീടിൽദാരിദ്ര്യംവന്നുചേൎന്നിടും
ദൃഷ്ടിയെന്നുള്ളവാക്കിന്നുപൂൎണ്ണദൃഷ്ടികളാണിതിൽ

കൎക്കടകം

കൎക്കിലഗ്നത്തിൽനില്ക്കുന്നചന്ദ്രനോകൎക്കടത്തിനോ
കുജന്റെ ദൃഷ്ടിവന്നീടിൽയുദ്ധത്തിൽകേമനായ് വരും
ബുധന്റെ ദൃഷ്ടിവന്നീടിലവൻകാൎയ്യംചമച്ചിടും

ജീവൻെറ ദൃഷ്ടിവന്നീടിൽവിദ്യയെല്ലാംതികഞ്ഞിടും
ശുക്രൻെറദൃഷ്ടിവന്നീടിലവൻഭൂപതിയായ്‌വരും
മന്ദൻെറദൃഷ്ടിവന്നീടിൽകാരിരിമ്പുകൾവിററിടും
സൂൎയ്യൻെറദൃഷ്ടിവന്നീടിൽനേത്രരോഗംപിടിച്ചിടും
ഇതരന്മാരുള്ളശബ്ദത്തിന്നായുധങ്ങളുമായ് വരും

ചിങ്ങം

സിംഹലഗ്നത്തിനോസിംഹരാശിയിൽനിന്നചന്ദ്രനോ
ബുധൻെറദൃഷ്ടിവന്നീടിൽജ്യോതിശ്ശാസ്ത്രംപഠിച്ചിടും
വ്യാഴത്തിൻദൃഷ്ടിവന്നീടിലോകവുംശ്രേഷ്ഠനായ്‌വരും
ശുക്രൻെറദൃഷ്ടിവന്നീടിൽരാജാവായിബ്ഭവിച്ചിടും
മന്ദൻെറദൃഷ്ടിവന്നീടിൽക്ഷൌരകൎമ്മപ്രസക്തനാം
സൂൎയ്യൻെറദൃഷ്ടിവന്നീടിലവൻനൃപതിയായ്‌വരും
കുജൻെറദൃഷ്ടിവന്നീടിലവൻനൃപതിയായ്‌വരും
ആറുപേരുടെദൃഷ്ടിക്കുഫലമാറിങ്ങനെവരും.

കന്നി

കന്നിലഗ്നത്തിനോകന്നിരാശിയിൽചൊന്നചന്ദ്രനോ
ബുധൻെറദൃഷ്ടിവന്നീടിലവൻഭൂപതിയായ്‌വരും
ജീവൻെറദൃഷ്ടിവന്നീടിൽസൈന്യാധിപതിയായിടും
ശുക്രൻെറദൃഷ്ടിവന്നീടിലവൻകാൎയ്യസ്ഥനായ്‌വരും
മന്ദനുംസൂൎയ്യനുംഭൂമിപുത്രനുംദൃഷ്ടിചെയ്കിൽ
സ്ത്രീകൾക്കുദാസനായിട്ടുനിത്യവൃത്തികഴിച്ചിടും

തുലാം

ജൂകലഗ്നത്തിനോജൂകരാശിയിൽചൊന്നചന്ദ്രനോ
ബുധൻെറദൃഷ്ടിയുണ്ടായാലവൻഭൂപതിയായ്‌വരും.

ജീവന്റെദൃഷ്ടിവന്നീടിൽസ്വൎണ്ണമേറെലഭിച്ചിടും
ശുക്രന്റെദൃഷ്ടിവന്നീടിൽകള്ളോടകാരനായിടും
മന്ദനംസൂൎയ്യനംഭൂമിപുത്രനംദൃഷ്ടിചെയ്യുകിൽ
ആജന്മമരണംപാരംശഠനായിട്ടിരുന്നിടും

## വൃശ്ചികം

കീടലഗ്നത്തിനോകീടരാശിയിൽചന്ദ്രനോ
ബുധദൃഷ്ടികവൻഭാൎയ്യയെരട്ടപ്രസവിച്ചിടും
അവൻരമ്മൎയ്യഭൎത്താകരാരണ്ടെന്നുമമവാവരും
ജീവന്റെദൃഷ്ടിവന്നീടിൽതാണിടുംവിലയായിടും
ശുക്രന്റെദൃഷ്ടിവന്നീടിൽവസ്ത്രകാൎയ്യമറിഞ്ഞിടാം
മന്ദന്റെദൃഷ്ടിവന്നീടിലംഗഹീനനിഭവിച്ചിടും
സൂൎയ്യന്റെദൃഷ്ടിവന്നീടിലേറെദാരിദ്ര്യമായ്വരും
കുജന്റെദൃഷ്ടിവന്നീടിലവൻഭൂപതിയായിടും

## ധനു

ചാപലഗ്നത്തിനോചാപരാശിയിൽനിന്നചന്ദ്രനോ
ബുധന്റെദൃഷ്ടിവന്നീടിൽവംശത്തെരക്ഷചെയ്തിടും
ജീവന്റെദൃഷ്ടിവന്നീടിലവൻനൃപതിയായിടും
ശുക്രന്റെദൃഷ്ടിവന്നീടിൽനാട്ടുകാരെഭരിച്ചിടും
മന്ദനംസൂൎയ്യനംഭൂമിപുത്രനംദൃഷ്ടിചെയ്യുകിൽ
ഡംഭംപാരമണഞ്ഞിട്ടുമേററംപാശനൊന്നുരും

## മകരം

മൃഗലഗ്നത്തിനോവിന്നെമൃഗത്തിൽചന്ദ്രനോ
രാജാധിരാജനായിടുംബുധദൃഷ്ടിഭവിക്കുകിൽ
വ്യാഴത്തിൻദൃഷ്ടിവന്നീടിൽരാജാവായിബ്ഭവിച്ചിടും

ശുക്രന്റെദൃഷ്ടിവന്നീടിൽവിദ്വാനായിബ്ഭവിച്ചിടും
മന്ദന്റെദൃഷ്ടിവന്നീടിലേററംധനികനായ്വരും
സൂൎയ്യന്റെദൃഷ്ടിവന്നീടിൽദാരിദ്ര്യംവന്നുചേൎന്നിടും
കുജന്റെദൃഷ്ടിവന്നീടിലവൻഭൂപതിയായ്വരും

കുംഭം

കുംഭലഗ്നത്തിങ്കനാകുംഭരാശിയിൽചെന്നചന്ദ്രനാ
ബുധന്റെദൃഷ്ടിവന്നീടിലവൻഭൂപതിയായ്വരും
ജീവന്റെദൃഷ്ടിവന്നീടിൽഭൂപതിക്കുസമാനനാം
ശുക്രനുംമന്ദനുംസൂൎയ്യഭൗമനുംദൃഷ്ടിചെയ്യുകിൽ
പരഭാൎയ്യയിലത്യന്തമുത്സാഹംവന്നുചേൎന്നിടും

മീനം

മീനലഗ്നമതിലും;നിശാകരൻ
മീനരാശിയതിലായ്വസിക്കിലും
രോഹിണീതനയദൃഷ്ടിചേരുകിൽ
ലോകരെപരിഹസിച്ചിടുംപരം
ദേവപൂജിതനിതിങ്കൽനോക്കിയാ
ലായവൻനൃപതിതന്നെയായിടും
ശുക്രദൃഷ്ടിയതിൽവന്നുചേരുകിൽ
വിദ്യയിൽപരമയോഗ്യനായ്വരും
മന്ദസൂൎയ്യകുജരെന്നുമൂന്നുപേർ
നോക്കുകിൽപരമപാപിയായ്വരും
ദൃഷ്ടിയെന്നുപറയുന്നതൊക്കെയും
പൂൎണ്ണദൃഷ്ടിയിവിടെക്കൊള്ളുകണം

ചന്ദ്രദൃഷ്ടി

കുളീരരാശിയിൽചന്ദ്രദൎശനംഗുണമായ്വരും
ശേഷംരാശികളിൽചന്ദ്രദൎശനംദോഷമായ്വരും

## സപ്തവർഗ്ഗദൃഷ്ടിഫലം

ജന്മകാലത്തുശീതാംശുചന്ദ്രഹോരയിൽനില്ക്കയും,
ചന്ദ്രഹോരയിൽനില്ക്കുന്നഗ്രഹംചന്ദ്രനേനോക്കയും
ജന്മകാലത്തുശീതാംശുസൂര്യ്യഹോരയിൽനില്ക്കയും
സൂര്യ്യഹോരയിൽനില്ക്കുന്നഗ്രഹംചന്ദ്രനേനോക്കയും
ഇങ്ങിനെയുള്ളയോഗങ്ങളേററവുംശുഭമായ്വരും
ചന്ദ്രൻജന്മകാലത്തുചന്ദ്രഹോരയിൽനില്ക്കയും
സൂര്യ്യഹോരയിൽനില്ക്കുന്നഗ്രഹംചന്ദ്രനേനോക്കയും
ചന്ദ്രൻജന്മകാലത്തുസൂര്യ്യഹോരയിൽനില്ക്കയും
ചന്ദ്രഹോരയിൽനില്ക്കുന്നഗ്രഹംചന്ദ്രനേനോക്കയും
ഇങ്ങിനെരണ്ടുയോഗങ്ങളേററവുംദോഷമായ്വരും

## ദ്രേക്കാണാദിദൃഷ്ടിഫലം

ചന്ദ്രൻനില്ക്കുന്നദ്രേക്കാണനാഥൻചന്ദ്രനേനോക്കയും
ശശിനില്ക്കുംനവാംശത്തിന്നീശൻചന്ദ്രനെനോക്കയും
ചന്ദ്രദ്വാദശഭാഗത്തിന്നീശൻചന്ദ്രനെനോക്കുക
ചന്ദ്രസപ്താംശകത്തിൻെറനാഥൻചന്ദ്രനെനോക്കുക
ചന്ദ്രത്രിംശാംശകത്തിൻെറനാഥൻചന്ദ്രനെനോക്കുക
ചന്ദ്രൻനില്ക്കുന്നരാശീശൻചന്ദ്രനെദൃഷ്ടിചെയ്യുക
ബന്ധുക്ഷേത്രത്തിൽനില്ക്കുന്നഗ്രഹംചന്ദ്രനെനോക്കുക
ഇങ്ങിനേയുള്ളയോഗങ്ങളേററവുംഗുണമായ്വരും

## ലഗ്നദൃഷ്ടി

ലഗ്നാധിപതിയാരെന്നാലവൻലഗ്നത്തേനോക്കുക
ലഗ്നദ്രേക്കാണനാഥൻതാൻലഗ്നരാശിയെനോക്കുക
ജന്മകാലത്തുലഗ്നത്തിൽചന്ദ്രഹോരഭവിക്കയും
ചന്ദ്രഹോരയിൽനില്ക്കുന്നഗ്രഹംലഗ്നത്തെനോക്കയും

ജന്മകാലത്തുലഗ്നത്തിൽസൂര്യഹോരഭവിക്കയും
സൂര്യഹോരയിൽനില്ക്കുന്നഗ്രഹംലഗ്നത്തെനോക്കയും
ലഗ്നത്തിന്റനവാംശേശൻലഗ്നരാശിയെനോക്കയും
ലഗ്നദ്വാദശഭാഗത്തിന്നധിപൻദൃഷ്ടിചെയ്കയും
ലഗ്നത്രിംശാംശകേശൻതാൻലഗ്നത്തെദൃഷ്ടിചെയ്കയും
ലഗ്നസപ്താംശകേശൻതാൻലഗ്നരാശിയെനോക്കയും
ബന്ധുക്ഷേത്രത്തിൽനില്ക്കുന്നഗ്രഹംലഗ്നത്തെനോക്കയും
പ്രശ്നജാതകഭാഗത്തിലിതെല്ലാംഗുണമായ്വരും
ഏതുരാശിയിൽനില്ക്കുന്നുശീതരശ്മിനവാംശകം
അതിൽഗ്രഹങ്ങൾനോക്കുമ്പോളതിൽ,മുന്നംശശാങ്കനു
പറഞ്ഞഫലമെല്ലാമീയംശകത്തിനുമായ്വരും
ഏതുരാശിയിൽനില്ക്കുന്നശശാങ്കദ്വാദശാംശകം
അതിൽഗ്രഹങ്ങൾനോക്കുമ്പോളതിൽ,മുന്നംശശാങ്കനു
പറഞ്ഞഫലമെല്ലാമീയംശകത്തിനുമായ്വരും

മേടം വൃശ്ചികം

ഏതുരാശിയിൽനിന്നാലുംമേഷകീടങ്ങളിൽശശി
നവാംശം ചെയ്കസൂര്യന്റെദൃഷ്ടിചന്ദ്രനുചേരുകിൽ
നഗരാധിപനായിട്ടും:കുജദൃഷ്ടിഭവിക്കുകിൽ
ജന്തുഹിംസകൾചെയ്തീട്ടും:ബുധദൃഷ്ടിഭവിക്കുകിൽ
മുഷ്ടിയുദ്ധംപഠിച്ചീട്ടും:ജീവദൃഷ്ടിഭവിക്കുകിൽ
രാജാവായിഭവിച്ചീട്ടും:ശുക്രദൃഷ്ടിഭവിക്കുകിൽ
ഏററംധനികനായിട്ടും:മന്ദദൃഷ്ടിഭവിക്കുകിൽ
കലഹപ്രിയനായിട്ടുംഛരിദ്രിപ്പിക്കുംജനങ്ങളെ

ഇടവം തുലാം

ഏതുരാശിയിൽനിന്നാലുംവൃഷജൂകങ്ങളിൽശശി

നവാംശംചെയ്തസൂൎയ്യൻെറദൃഷ്ടിചന്ദ്രനുചേരുകിൽ
മൂൎഖസ്വഭാവമായിടും:കുജദൃഷ്ടിഭവിക്കുകിൽ
പരസ്ത്രീഗമനംചെയ്യും:ബുധദൃഷ്ടിപതിക്കുകിൽ
നല്ലകാൎയ്യങ്ങൾനിൎമ്മിക്കും:ഗുരുദൃഷ്ടിപതിക്കുകിൽ
ശാസ്ത്രപുസ്തകമുണ്ടാക്കും:ശുക്രദൃഷ്ടിപതിക്കുകിൽ
സുഖത്തിലിഷ്ടമേറിടും:മന്ദദൃഷ്ടിപതിക്കുകിൽ
പരസ്ത്രീഗമനംചെയ്യുമെന്നുംമോഹവുമായ്വരും.

## മിഥുനം കന്നി

ഏതുരാശിയിൽനിന്നാലുംകന്യാമിഥുനമിങ്ങിവ
രണ്ടുരാശിയിൽനില്ക്കണംശീതരശ്മിനവാംശകം.
സൂൎയ്യൻെറദൃഷ്ടിവന്നിടിൽമല്ലയുദ്ധംപഠിച്ചിടും
കുജൻെറദൃഷ്ടിവന്നീടിൽകള്ളത്തൊഴിലുകാട്ടിടും
ബുധൻെറദൃഷ്ടിവന്നീടിൽകവിയിൽശ്രേഷ്ഠനായ്വരും
ജീവൻെറദൃഷ്ടിവന്നീടിൽരാജാവിൻമന്ത്രിയായ്വരും
ശുക്രൻെറദൃഷ്ടിവന്നീടിൽസംഗീതപ്രിയനായ്വരും
മന്ദൻെറദൃഷ്ടിവന്നീടിൽശില്പവിദ്യപഠിച്ചിടും.

## കൎക്കടകം.

രാത്രിനാഥൻകുളീരത്തിൽനവാംശംചെയ്തുനില്ക്കുമ്പോൾ
സൂൎയ്യൻെറദൃഷ്ടിയുംവന്നാൽദേഹംശോഷിക്കുമേററവും
കുജൻെറദൃഷ്ടിവന്നീടിലേററവുംലുബ്ധനായ്വരും
ബുധൻെറദൃഷ്ടിവന്നീടിൽതപസ്വീശ്വരനായ്വരും
ജീവൻെറദൃഷ്ടിവന്നീടിലെല്ലാവൎക്കുംപ്രധാനിയാം
ശുക്രൻെറദൃഷ്ടിവന്നീടിൽസ്ത്രീധനംരക്ഷയായ്വരും
മന്ദൻെറദൃഷ്ടിവന്നീടിൽകാൎയ്യത്തിൽകൃത്യമേറിടും
ഇവിടെകുജദൃഷ്ടിക്കങ്ങെല്ലാറായുംവരുംധനം

സിംഹം

ഏതുരാശിയിൽനിന്നാലും നവാംശം സിംഹരാശിയിൽ
നില്ക്കും ശശാങ്കനെ സൂര്യൻ ജന്മകാലത്തു നോക്കുകിൽ
ക്രോധാപാരമണഞ്ഞീടും കുജൻ ചന്ദ്രനെ നോക്കുകിൽ
നൃപന്മാർ ബഹുമാനിക്കും ബുധൻ ചന്ദ്രനെ നോക്കുകിൽ
നിധിദ്രവ്യം ലഭിച്ചീടും ഗുരു ചന്ദ്രനെ നോക്കുകിൽ
ശിക്ഷാരക്ഷകൾ ചെയ്തീടും ശുക്രൻ ചന്ദ്രനെ നോക്കുകിൽ
ശൂന്യസന്താനമായീടും ശനി ചന്ദ്രനെ നോക്കുകിൽ
ജന്തുഹിംസകൾ ചെയ്തീടുന്നതിലുത്സാഹമേററമാം

ധനു മീനം

ഏതുരാശിയിൽനിന്നാലും ചാപമീനങ്ങളിങ്ങിനെ
രണ്ടുരാശിയിലംശിച്ച ശീതരശ്മി വസിക്കവേ
സൂര്യന്റെ ദൃഷ്ടിയുണ്ടായാലോജസ്സധികമായ്വരും
കുജന്റെ ദൃഷ്ടിവന്നീടിൽ യുദ്ധകൗശലമേററമാം
ബുധന്റെ ദൃഷ്ടിവന്നീടിൽ പരിഹാരം ഗ്രഹിച്ചിടും
ജീവന്റെ ദൃഷ്ടിവന്നീടിൽ രാജാവിൻ മന്ത്രിയായ്വരും
ശുക്രന്റെ ദൃഷ്ടിവന്നീടിൽ കാമമില്ലാതെ വന്നിടും
മന്ദന്റെ ദൃഷ്ടിവന്നീടിൽ ധർമ്മാധർമ്മമറിഞ്ഞിടും

മകരം കുംഭം

ഏതുരാശിയിൽനിന്നാലും മൃഗകുംഭങ്ങളിങ്ങിനെ
രണ്ടുരാശിയിലംശിച്ച ശീതരശ്മി വസിക്കവേ
സൂര്യന്റെ ദൃഷ്ടിവന്നീടിലല്പസന്താനമായ്വരും
കുജന്റെ ദൃഷ്ടിവന്നീടിൽ ധനംകൊണ്ടാർത്തനായ്വരും
ബുധന്റെ ദൃഷ്ടിവന്നീടിലേററം ഗർവിഷ്ഠനായ്വരും
ജീവന്റെ ദൃഷ്ടിവന്നീടിൽ കുലാചാരം പൊരുത്തിടും

ശുക്രന്റെദൃഷ്ടിവന്നീടിൽദുഷ്ടനാരിയിലിഷ്ടമാം
മന്ദന്റെദൃഷ്ടിവന്നീടിൽദാനധൎമ്മംകുറഞ്ഞിടും

ഭൌമൻമുതല്ക്കുള്ളഗ്രഹങ്ങളെല്ലാം
ശശാങ്കനെനോക്കുകിൽവന്നുചേരും
ഫലങ്ങളാദിത്യനെനോക്കിടുമ്പോൾ
പറഞ്ഞിടാംദൃഷ്ടിഫലംസമാനം

മേഷാദിരാശിയിൽചന്ദ്രൻനവാംശംചെയ്യുന്നില്ലെങ്കിലും
ഗ്രഹങ്ങൾനോക്കയുംചെയ്യാലുണ്ടാകുംഫലമൊക്കെയും
ലഗ്നത്തിനുംപറഞ്ഞിടാംഗ്രഹംലഗ്നത്തെനോക്കുകിൽ
ചന്ദ്രാംശംപോലെലഗ്നാംശംചന്ദ്രനെപ്പോലെലഗ്നവും
രണ്ടിലുംഭേദമില്ലെന്നുമുൻപുതന്നെപറഞ്ഞിതു

അംശകഫലവ്യത്യാസം

കലാനാഥനവാംശത്താൽഫലമാദ്യംപറഞ്ഞതിൽ
അല്പംവ്യത്യാസമുണ്ടാകുമതുകൂടിപറഞ്ഞിടാം
വൎഗ്ഗോത്തമാംശകത്തിങ്കൽകലാനാഥൻവസിക്കുകിൽ
ദോഷമേറ്റംകുറഞ്ഞീടുംഗുണമേറ്റംവളൎന്നിടും
സ്വക്ഷേത്രാംശത്തിൽനില്ക്കുമ്പോൾഗുണദോഷങ്ങൾതു
[ല്യമാം
ശത്രുക്ഷേത്രാംശകത്തിങ്കൽകലാനാഥൻവസിക്കുകിൽ
ദോഷമേറ്റംവളൎന്നിടുംഗുണമേറ്റംകുറഞ്ഞിടും
ലഗ്നത്തിനുംദിനേശന്നുമിങ്ങിനെകണ്ടുകൊള്ളുക
നവാംശഫലമോതുമ്പോൾപ്രത്യേകമിതുനോക്കണം

രാശ്യംശഫലനിൎണ്ണയം

രാശിക്കുമംശകത്തിന്നുംഫലംപ്രത്യേകമുള്ളതിൽ

രണ്ടുംകൂടിവരുന്നേടത്തേതാണുപറയേണ്ടതു
എന്നുശങ്കജനിച്ചീടുമതിന്മാഗ്ഗംപറഞ്ഞിടാം.
രാശിതന്നധിപൻതാനുമംശകത്തിൻെറനാഥനും
രണ്ടുപേരിവരിൽവച്ചുബലമാക്കധികംവരും.
അവൻെറഫലമാണേററമിവിടെപറയേണ്ടതു
രാശിനാഥനിൽനിന്നേററംബലമംശേശനേറുകിൽ.
അംശകത്തിൽപറഞ്ഞീടുംഫലമെല്ലാംതികഞ്ഞിടും.
അംശകാധിപനേക്കാളുംബലംരാശിശനേറുകിൽ
രാശിതന്നിൽപറഞ്ഞിടുംഫലമെല്ലാംതികഞ്ഞിടും.

അദ്ധ്യായം ൯.

കമ്മജീവം

സാധാരണജ്ജന്തുക്കൾജീവിക്കുന്നതശേഷവും
കമ്മത്തിൻഫലമാണല്ലോമനുഷ്യക്കതിലേററവും.
കമ്മത്തിൻഫലമാകുന്നുകാൎയ്യസാദ്ധ്യങ്ങളൊക്കെയും.
കമ്മമെന്നുള്ളശബ്ദത്തിന്നത്ഥങ്ങൾപലതുണ്ടതിൽ
നാലുകൂട്ടംവിശേഷിച്ചുമവശ്യംകമ്മമായതും.
ധമ്മാത്ഥകാമമോക്ഷങ്ങൾസാധിക്കേണ്ടുന്നവിദ്യകൾ
കമ്മമെന്നുപറഞ്ഞീടുമതുമൂന്നുവിധത്തിലാം.
ദേഹംകൊണ്ടുംവാക്കുകൊണ്ടുംചിലകമ്മങ്ങൾചെയ്തിടും.
മനസ്സുകൊണ്ടുംചെയ്തിടുംചിലകമ്മങ്ങളായതിൽ
ദേഹംകൊണ്ടുപ്രവൃത്തിക്കുന്നൊക്കെയുംദേഹകമ്മമാം.
പറയുന്നവയൊക്കെയുംവാക്കിൻെറകമ്മമായതും.
നിശ്ചയംസംശയംരണ്ടുംമനസ്സിൻകമ്മമായതും
മൂന്നുമൊന്നിച്ചുകൂടുമ്പോൾകമ്മമെല്ലാംഫലിച്ചിടും.
രണ്ടതൊന്നിച്ചുചേരുമ്പോളല്പമല്പംഫലിച്ചിടും

ഒന്നുകൊണ്ടുള്ളകാൎയ്യങ്ങളെല്ലാംനിഷ്ഫലമായ്വരും
പ്രാധാന്യമെന്നിലുംവച്ചമനഃകൎമ്മത്തിനായ്വരും
പത്താംരാശ്യധിപൻതാനുംപത്താംരാശിയുമിങ്ങിനെ
രണ്ടുകൊണ്ടുംപറഞ്ഞിടാംദേഹകൎമ്മങ്ങളൊക്കെയും
രണ്ടാംരാശ്യധിപൻതാനുംരണ്ടാംരാശിയുമിങ്ങിനെ
രണ്ടുകൊണ്ടുംപറഞ്ഞിടാംവാക്കുകൊണ്ടുള്ളതൊക്കെയും
അഞ്ചാംരാശ്യധിപൻതാനുമഞ്ചാംരാശിയുമിങ്ങിനെ
രണ്ടുകൊണ്ടുംപറഞ്ഞിടാംമനശ്ശക്തികളൊക്കെയും
അഞ്ചിലുംരണ്ടിലുംപിന്നെപത്താംഭാവത്തിലുംതഥാ
ഗ്രഹങ്ങൾനില്ക്കുമെന്നാകിലതുകൊണ്ടുംപറഞ്ഞിടാം
ചന്ദ്രന്റെപത്തിലുംപിന്നെലഗ്നാൽപത്താമിടത്തിലും
നില്ക്കുംഗ്രഹങ്ങളേക്കൊണ്ടുപ്രായേണപറയുന്നിതു
സൂൎയ്യൻബലംതികഞ്ഞിട്ടുപത്താംഭാവത്തിൽനില്ക്കുകിൽ
അഛന്റെവകയായുള്ളധനമേറ്റംലഭിച്ചിടും
ശശാങ്കൻബലവാനായിപത്താംഭാവത്തിൽനില്ക്കുകിൽ
മാതാവിൻവകയായുള്ളധനമേറ്റംലഭിച്ചിടും
ഭൂമിജൻബലവാനായിപത്താംഭാവത്തിൽനില്ക്കുകിൽ
ശത്രുവിന്റെധനംകിട്ടുംധനംശത്രുനിമിത്തമോ
ചന്ദ്രപുത്രൻബലംചേൎന്നുപത്താംഭാവത്തിൽനില്ക്കുകിൽ
ബന്ധുവിന്റെധനംകിട്ടുംധനംബന്ധുനിമിത്തമോ
ബലംതികഞ്ഞദേവേഡ്യൻപത്താംഭാവത്തിൽനില്ക്കുകി
സഹോദരധനംകിട്ടുംസഹോദരർനിമിത്തമോ [ൽ
ഭാൎഗ്ഗവൻബലവാനായിപത്താംഭാവത്തിൽനില്ക്കുകിൽ
ഭാൎയ്യാധനംലഭിച്ചിടുംധനംസ്ത്രീകൾനിമിത്തമോ
രവിപുത്രൻബലംചേൎന്നുപത്താംഭാവത്തിൽനില്ക്കുകിൽ
ദാസഭൃത്യധനംകിട്ടുംധനംഭൃത്യർനിമിത്തമോ
പത്തിൽനില്ക്കുംഗ്രഹങ്ങൾക്കബലഹാനിഭവിക്കുകിൽ

അല്പാല്പം ഭവിച്ചീടും വ്യർത്ഥമാകയുമില്ലതു
രണ്ടുമൂന്നു ഗ്രഹം പത്താം രാശിതന്നിലിരിക്കിൽ
രണ്ടുമൂന്നു പ്രകാരത്തിൽ ധനലാഭം ഭവിച്ചിടും
പത്തിൽ ഗ്രഹങ്ങളില്ലാസ്സിൽ പത്താം ഭാവാധിപൻ ഗ്രഹം
നില്ക്കും നവാംശകത്തിന്റെ നാഥന്റെ തൊഴിലായ്‌വരും

സൂൎയ്യൻ

പത്താം ഭാവാധിപൻ നില്ക്കും സ്ഫുടത്തിന്റെ നവാംശകം
ചിങ്ങത്തിലായ്‌വരും കാലമധിപൻ സൂൎയ്യനായ്‌വരും
സൂൎയ്യന്റെ തൊഴിലിന്നുള്ള സാധനങ്ങൾ പറഞ്ഞിടാം
സുഗന്ധമുള്ള വസ്തുക്കൾ സുവൎണ്ണം സ്വൎണ്ണഭൂഷണം
രോമങ്ങൾ കൊണ്ടുനിൎമ്മിച്ച കമ്പളങ്ങളുടുപ്പുകൾ
രസായനാസവാരിഷ്ടകഷായാദി മരുന്നുകൾ
രോഗികൾക്കു ചികിത്സിക്കയിതെല്ലാം സൂൎയ്യകൎമ്മമാം

ചന്ദ്രൻ

പത്താം ഭാവാധിപൻ നില്ക്കും സ്ഫുടത്തിന്റെ നവാംശകം
കൎക്കടത്തിൽ വരും കാലമധിപൻ ചന്ദ്രനായ്‌വരും
ചന്ദ്രന്റെ തൊഴിലിന്നുള്ള സാധനങ്ങൾ പറഞ്ഞിടാം
കൃഷികൎമ്മം ജലദ്രവ്യം ശംഖ് മുത്തു പ്രവാളവും
പെണ്ണുങ്ങളെയാശ്രയിച്ചു ചങ്ങാടം തോണികപ്പലും
ഇതുകൊണ്ടുള്ള കാൎയ്യങ്ങളൊക്കയും ചന്ദ്രകൎമ്മമാം

കുജൻ

പത്താം ഭാവാധിപൻ നില്ക്കും സ്ഫുടത്തിന്റെ നവാംശകം
മേഷകീടങ്ങളിൽ ചേൎന്നാലംശേശൻ കുജനായ്‌വരും
കുജന്റെ തൊഴിലിന്നുള്ള സാധനങ്ങൾ പറഞ്ഞിടാം

സുവൎണ്ണാദികളായുള്ളലോഹദ്രവ്യംസമസ്തവും
പാഷാണരസഗന്ധാദിധാതുദ്രവ്യങ്ങളൊക്കെയും
വാളുകുന്തങ്ങൾശൂലങ്ങൾമഴുവെണ്മഴുകത്തികൾ
ഇരിമ്പുലക്കകൈക്കോട്ടുകരിങ്കല്ലുചുരക്കുകൾ
ഇടിയുംവെടിയുംകുത്തുംപ്രഹരംവെട്ടുതല്ലുകൾ
ഉലത്തോൽകൊടിലുംകൂടംരസവാദപ്രവൃത്തികൾ
ഇതുകൊണ്ടുള്ളകൎമ്മങ്ങൾകുജകൎമ്മങ്ങളായ്വരും

## ബുധൻ

പത്താംഭാവാധിപൻനില്ക്കുംസ്ഥലത്തിന്റെനവാംശകം
മിഥുന,കന്നികളിൽചേൎന്നാലംശേശൻബുധനായ്വരും
ബുധന്റെതൊഴിലിനുള്ളസാധനങ്ങൾപറഞ്ഞിടാം
അക്ഷരംപുസ്തകംശ്ലോക,മെഴുത്തിനുള്ളസാധനം
പനയോലകൾനാരായംവ്യാഖ്യാനംവാചകങ്ങളും
ഹരണംഗുണനംസംഖ്യ,വരക്കുകകുറിക്കുക
ചായംമഷികൾചിത്രങ്ങൾചെത്തുവേലകൾ കൊത്തുക
തൂശിതൂലികൾയന്ത്രങ്ങളിതെല്ലാംബുധകൎമ്മമാം [ൾ

## ഗുരു

പത്താംഭാവാധിപൻനില്ക്കുംസ്ഥലത്തിന്റെനവാംശകം
ചാപ,മീനങ്ങളിൽചേൎന്നാലംശേശൻഗുരുവായ്വരും
ജീവന്റെതൊഴിലിനുള്ളസാധനങ്ങൾപറഞ്ഞിടാം
മന്ത്രതന്ത്രംജപംധ്യാനംഹോമംപൂജാബലിക്രിയ
വേദശാസ്ത്രംപുരാണങ്ങൾയോഗാഭ്യാസംവ്രതങ്ങളും
സുവൎണ്ണാദികളായുള്ളലോഹമുണ്ടാംസ്ഥലങ്ങളും
അഞ്ജനാദികളുണ്ടാകുംനിലവുംലവണസ്ഥലം
ഗുരുസ്ഥാനംഗേഹംനീതിയിതെല്ലാംഗുരുകൎമ്മമാം

## ശുക്രൻ

പത്താംഭാവാധിപൻ നില്ക്കും സ്ഫുടത്തിന്റെ നവാംശകം
വൃഷതുലകങ്ങളിൽ ചേർന്നാലംശേശൻ ശുക്രനായ്വരും
ശുക്രന്റെ തൊഴിലിന്നുള്ള സാധനങ്ങൾ പറഞ്ഞിടാം
സ്വർണ്ണാദികളായുള്ള ലോഹങ്ങൾ നവരത്നവും
പാട്ടും കളികളും കൊട്ടും പശുക്കൾ മഹിഷങ്ങളും
വീണതംബുരു തൊട്ടുള്ള ഗാനയന്ത്രങ്ങളൊക്കെയും
മൃദംഗമദ്ദളം താളം കാഹളം കുഴൽ കൊമ്പുകൾ
പലമാതിരി വസ്ത്രങ്ങളിതെല്ലാം ശുക്രകർമ്മമാം

## മന്ദൻ

പത്താംഭാവാധിപൻ നില്ക്കും സ്ഫുടത്തിന്റെ നവാംശകം
മൃഗകുംഭങ്ങളിൽ ചേർന്നാലംശേശൻ മന്ദനായ്വരും
മന്ദന്റെ തൊഴിലിന്നുള്ള സാധനങ്ങൾ പറഞ്ഞിടാം
കായക്ലേശം ജന്തുഹിംസ, വഴിയേറ്റം നടക്കുക
നീചജാതികൾ ചെയ്യുന്ന കർമ്മം ചുമടെടുക്കുക
ഓലയും വലയും ചൂണ്ടലുള്ള ചക്കെണ്ണപീലികൾ
കള്ളസ്സൂത്രങ്ങൾ ദാസ്യങ്ങളിന്ദ്രജാലപ്രവൃത്തികൾ
ക്ഷുദ്രമാരണകൃത്യങ്ങളിതെല്ലാം മന്ദകർമ്മമാം
പത്താം രാശ്യധിപൻ താനം പത്തിൽ നില്ക്കും ഗ്രഹങ്ങളും
പത്താം രാശ്യധിപൻ നിന്ന നവാംശത്തിന്റെ നാഥനും
ചെയ്യിക്കും തൊഴിലോരോന്നു തങ്ങൾ തങ്ങൾക്കു ചൊന്ന
[വ
ഏവൻ ചെയ്യുന്നതായാലും തൊഴിൽ മുന്നം പറഞ്ഞതാം
ചതുഷ്ഷഷ്ടികലാവിദ്യയാണല്ലോ തൊഴിലായതു
ഇതെല്ലാമിവരെക്കൊണ്ടു യുക്തിപോലെ പറഞ്ഞിടാം
ലഗ്നാൽ കർമ്മാധിപൻ താനും ചന്ദ്രാൽ കർമ്മാധിനാഥനും

സൂൎയ്യാൽകൎമ്മാധിപൻതാനംമൂന്നുപോലെവരുമുള്ളതിൽ
മൂവ്വരുംചേൎന്നുനില്ക്കുന്നനവാംശാധിപൎക്കുമ്മൂവ്വരും
ബലംകൊണ്ടൊപ്പമാകുമ്പോൾമൂന്നുപേൎക്കുംപറഞ്ഞവ
പ്രത്യേകംവന്നുചേൎന്നിടുംബലമാൎക്കുകറഞ്ഞിടും
അവന്റെതൊഴിലല്ലല്ലുംബലവാന്റെസമസ്തവും
ചിലപ്പോൾമൂന്നുപേൎക്കുണ്ടാമംശമൊന്നിച്ചുചേൎന്നിടും
അപ്പോളോരുത്തനാംശങ്ങൾമൂന്നിനുംതോഷമായ്വരും
ഇവൻകൎമ്മത്തിലുംനില്ക്കുകന്യനില്ലാതിരിക്കയും
അവന്റെതൊഴിൽചെയ്തിട്ടുജന്മമൊന്നുകഴിഞ്ഞിടും
കൎമ്മത്തിൽ നില്ക്കുംഗ്രഹമോകൎമ്മേശന്റംശനാഥനോ
ബന്ധുക്ഷേത്രത്തിൽനില്ക്കുമ്പോൾധനംബന്ധുക്കൾതന്നി
ട്ടാം
ശത്രുക്ഷേത്രത്തിൽനില്ക്കുമ്പോൾശത്രുവിൽധനമായ്വരും
സ്വക്ഷേത്രത്തിലിരിക്കുമ്പോൾവീട്ടിലെധനമായ്വരും
ഭാസ്കരൻബലവാനായിട്ടുച്ചരാശിയിൽനില്ക്കിൽ
വിശ്വൈശ്വൎയ്യപ്രതാപത്താൽ ധനസമ്പാദ്യമായ്വരും
ബലംതികഞ്ഞസൌമ്യന്മാൎപതിനൊന്നിലിരിക്കയും
ലഗ്നത്തിൽനില്ക്കയുംരണ്ടാംരാശിതന്നിലിരിക്കയും
വന്നതെല്ലാംതൊഴിൽചെയ്യുന്നതിന്നെല്ലാംധനംവരും
ബലംചിന്തിച്ചുമറ്റെല്ലാം യുക്തിപോലെപറഞ്ഞിടാം

ഇവണ്ണം കൎമ്മബന്ധം പലതുമിഹ പറ-
ഞ്ഞതിനാൽ ജാതികൎമ്മം
ഭാവം നോക്കേണ്ടതാണേവരുമിഹ പലനാൾ
ചെയ്തുപോരുന്നതല്ലോ

ഭാവത്തോടൊത്തുതൻെറ കുലമതിലുള്ളവാം
കർമ്മവും വന്നുവെന്നാൽ
ഭാവത്തിൽ കണ്ടതിന്നും പുറമവനധികം
കേമനായ്വന്നു കൂടും.

## അദ്ധ്യായം ൧൨

### രാജയോഗം.

ഗ്രഹങ്ങൾമൂന്നിലധികംപരമോച്ചത്തിൽനില്ക്കയും
പരമോച്ചത്തിൽനില്ക്കുന്നരാശിയൊന്നുവിലഗ്നവും
രാജവംശത്തിലുണ്ടായാലവൻനൃപതിയായ്‌വരും
ഗ്രഹങ്ങൾനാലിലധികംപരമോച്ചത്തിൽനില്ക്കയും
പരമോച്ചത്തിൽനില്ക്കുന്നരാശിയൊന്നുവിലഗ്നവും
അന്യവംശത്തിലായാലുമവൻനൃപതിയായ്വരും
സർവ്വസമ്മതമാകുന്നരാജയോഗത്തിലിങ്ങനെ
യവനന്മാർജ്യോതിഷത്തിലതിപാണ്ഡിത്യമുള്ളവർ
അവർചൊല്ലുന്നതല്പാല്പംഭേദമുള്ളതുചൊല്ലിടാം
ആദിത്യകുജമന്ദന്മാർപരമോച്ചത്തിൽനില്ക്കയും
ബുധദേവേജ്യശുക്രന്മാർക്കുച്ചമില്ലാതിരിക്കയും
അപ്പോഴുണ്ടാംമഹീപാലനോറവുംക്രൂരനായ്വരും
ബുധദേവേജ്യശുക്രന്മാർപരമോച്ചത്തിൽനില്ക്കയും
ആദിത്യഭൌമമന്ദന്മാർക്കുച്ചമില്ലാതിരിക്കയും
അപ്പോഴുണ്ടാംമഹീപാലൻകല്യാണപ്രദനായ്വരും
യവനന്മാരഭിപ്രായപ്പെട്ടതിങ്ങിനെയെന്നതിൽ
ജീവശർമ്മൻറഭിപ്രായംവേറെയാണതുചൊല്ലിടാം
ആദിത്യഭൌമമന്ദന്മാർമാത്രമുച്ചത്തിൽനില്ക്കുകിൽ
ക്രൂരനെന്നതിനോതുന്നുഭൂപനാവുകയില്ലവൻ

ഏററംധനികനായീടുമേററംകോപിഷ്ഠനായ്വരും
കലഹപ്രിയനായീടുംജ്ജീവശർമ്മോക്തിയിങ്ങനെ
വരാഹമിഹിരാചാർയ്യൻതന്നഭിപ്രായമൊക്കെയും
പ്രായേണയവനന്മാരോടൊത്താണിവിടെയുള്ളതു
രവിയുംകുജനുംവ്യാഴംമന്ദനിങ്ങിനെനാലുപേർ
പരമോച്ചത്തിൽനില്ക്കേണമിതിലൊന്നുവിലഗ്നവും
മൂന്നുപേർപരമോച്ചത്തിൽനിന്നാലുംരാജയോഗമാം
ഇങ്ങിനെരാജയോഗങ്ങൾപതിനാറതികഞ്ഞിടും
ഒന്നാരണ്ടോഗ്രഹംതന്റെപരമോച്ചത്തിൽനില്ക്കയും
ഗ്രഹമുച്ചത്തിൽനില്ക്കുന്നരാശിയൊന്നുവിലഗ്നവും
കുളീരരാശിയിൽചന്ദ്രൻനില്ക്കയുംരാജയോഗമാം
ഇങ്ങിനെരാജയോഗങ്ങൾപതിനാറതികഞ്ഞിടും
മുപ്പത്തുരണ്ടുമൊത്തീടുംരാജയോഗങ്ങളിങ്ങിനെ
ഇതിൽവിസ്താരഭാഗത്തെയല്പമൊന്നുപറഞ്ഞിടാം
രവിമേഷത്തിലുംഭൗമൻമകരരാശിതന്നിലും
തുലാധരത്തിൽശനിയുംഗുരുകർക്കടകത്തിലും
നില്ക്കുമ്പോൾമേഷലഗ്നത്തിൽജനിച്ചാലൊരുയോഗമാം
യോഗമൊന്നുകുളീരത്തിലൊരുയോഗംതുലാത്തിലും
മൃഗത്തിലൊരുയോഗംപോലിങ്ങിനെനാലുയോഗമാം
ഓരോന്നോരോന്നുവെവ്വേറെമാറിമാറിഗ്ഗണിക്കുകിൽ
മുപ്പത്തുരണ്ടുമൊത്തീടുംരാജയോഗങ്ങളിങ്ങിനെ
ലഗ്നംവർഗ്ഗോത്തമത്തിങ്കൽനില്ക്കയുംശേഷമുള്ളവർ
ശശാങ്കനാട്ടുകൂടാതെനാലുപേർദൃഷ്ടിചെയ്കയും
അഞ്ചുപേർദൃഷ്ടിചെയ്താലുമാറുപേർദൃഷ്ടിചെയ്കിലും
രാജയോഗങ്ങളാം,നാലിൽകുറയാതെയിരിക്കണം
നാലിന്നധികമായിട്ടുമാറിമാറിഗ്ഗണിക്കുകിൽ
പന്ത്രണ്ടാപത്തുമൊത്തീടുംരാജയോഗങ്ങളിങ്ങിനെ

കുംഭത്തിലും ഭൌമൻ മൊന്നതൊന്നു മേഷത്തിലും ഖഗം
മന്ദൻ തുലാത്തിലും ചന്ദ്രനിടവം രാശിതന്നിലും
നില്ക്കുന്നതിവയിൽ വന്നിട്ടൊരു രാശിവിലഗ്നവും
സൂൎയ്യനും ബുധനും ചേൎന്നു കന്നിരാശിയിൽ നില്ക്കയും
കുജൻ മേഷത്തിലും വ്യാഴം കൎക്കടരാശിതന്നിലും
ശുക്രൻ തുലാത്തിലും നില്ക്കിലതൊന്നു യോഗമാം
ഭോഗം തുലാത്തിലൊന്നാകും യോഗമൊന്നിടവത്തിലും
ലഗ്നത്തിൽ ശനിയും ഭൌമനുച്ചരാശിയിൽ നില്ക്കയും
കലാനാഥ ദിനേശന്മാർ ധനുരാശിയിൽ നില്ക്കയും
ഇതിൽ ജനിച്ചവൻ ഭൂമിക്കീശനായി ഭവിച്ചിടും
ശശാങ്കഭൂമിപുത്രന്മാർ മകരരാശിതന്നിലും
ധനുവിൽ സൂൎയ്യനും നില്ക്കുകിലും രാജയോഗമാം
രവി മേടത്തിലും നില്ക്കു മേഷരാശിവിലഗ്നവും
ശനിയും ചന്ദ്രനും കൂടി തുലാരാശിയിൽ നില്ക്കയും
വ്യാഴം ധനുവിലും നിന്നാലൊരു യോഗം തികഞ്ഞിടും
ഇടവം ലഗ്നവും ചന്ദ്രൻ ലഗ്നരാശിയിൽ നില്ക്കയും
സൂൎയ്യൻ ചിങ്ങത്തിലും വ്യാഴം വൃശ്ചികം രാശിതന്നിലും
ശനി കുംഭത്തിലും നിന്നാലൊരു യോഗം തികഞ്ഞിടും
മകരം ലഗ്നമായ് ലഗ്നരാശിയിൽ ശനി നില്ക്കയും
മീനത്തിൽ ചന്ദ്രനും ഭൌമൻ മിഥുനം രാശിതന്നിലും
കന്നിയിൽ ബുധനും വ്യാഴം ധനുരാശിയിൽ നില്ക്കയും
ഇങ്ങനെയുള്ള യോഗത്തിൽ ജാതൻ നൃപതിയായ്‌വരും
മീനലഗ്നത്തിൽ ശുക്രൻ ഭൂമിപുത്രൻ മൃഗത്തിലും
വ്യാഴവും ചന്ദ്രനും കൂടി ധനുരാശിയിൽ നില്ക്കയും
ഇതിലുണ്ടായവൻ ഭൂമിക്കീശനായി ഭവിച്ചിടും
കന്നിലഗ്നത്തിൽ സൌരി ഭൂമിപുത്രൻ മൃഗത്തിലും
ശശാങ്കദേവപൂജ്യന്മാർ ധനുരാശിയിൽ നില്ക്കയും

ഇതിലുംജാതനായുള്ളോൻഭൂമിക്കധിപനായ്വരും
കന്നിരാശിവിലഗ്നത്തിൽചന്ദ്രപുത്രൻവസിക്കയും
കുജനുംശനിയുംകൂടിട്ടഞ്ചാംഭാവത്തിൽനില്ക്കയും
ശശാങ്കജീവശുക്രന്മാർധനുരാശിയിൽനില്ക്കയും
ഇതിൽജനിച്ചവൻഭൂമിപാലനാമില്ലസംശയം
മീനലഗ്നമതിൽചന്ദ്രൻസൂര്യപുത്രൻഘടത്തിലും
സിംഹരാശിയിലാദിത്യൻകുജൻമകരരാശിയിൽ
ഇതിലുംജാതനായുള്ളോൻധരാപാലകനായിടും
മേഷരാശിവിലഗ്നത്തിൽഭൂമിപുത്രൻവസിക്കയും
ദേവേന്ദ്രപൂജ്യനുച്ചത്തിൽനില്ക്കയുംരാജയോഗമാം
കുളീരരാശിലഗ്നത്തിൽദേവപൂജ്യൻവസിക്കയും
മേഷത്തിൽകുജനുംനിന്നാലൊരുയോഗംതികഞ്ഞിടും
കർക്കിരാശിവിലഗ്നത്തിൽദേവപൂജ്യൻവസിക്കയും
ശശാങ്കബുധശുക്രന്മാർപതിനൊന്നിലിരിക്കയും
രവിമേഷത്തിലുംനിന്നാലൊരുയോഗംതികഞ്ഞിടും
മൃഗരാശിവിലഗ്നത്തിൽസൂര്യപുത്രൻവസിക്കയും
കുജൻമേഷത്തിലുംചന്ദ്രൻകർക്കടരാശിതന്നിലും
സൂര്യൻചിങ്ങത്തിലുംശുക്രൻതുലാരാശിയിലുംബുധൻ
മിഥുനത്തിലുമായ്നിന്നാലൊരുയോഗംതികഞ്ഞിടും
ഇതിലുണ്ടാമവൻഭൂമിപാലനാമില്ലസംശയം
ഭൂപാലയോഗമീവണ്ണംപലമാർഗ്ഗംപറഞ്ഞതിൽ
ജനിക്കുന്നവരെല്ലാരുംധരാപാലകരായ്വരും
ഇതിങ്കൽനിന്നുമേല്പോട്ടുചൊല്ലുംയോഗത്തിലൊക്കെയും
രാജവംശത്തിലുണ്ടായാലവൻനൃപതിയായ്വരും
ഗ്രഹങ്ങൾമൂന്നിലധികമുച്ചരാശിയിൽനില്ക്കയൊ
ത്രികോണങ്ങളിലോനില്ക്കബലമുണ്ടായിരിക്കണം
രാജവംശത്തിലുണ്ടായാലവൻനൃപതിയായ്വരും

അന്യവംശത്തിലുണ്ടായാലവൻധനികനായ്വരും
സിംഹരാശിയിലാദിത്യൻമേഷലഗ്നത്തിലിന്ദുവും
വ്യാഴംധനുവിലുംഭൌമൻമകരംരാശിതന്നിലും
രാജവംശത്തിലുണ്ടായാലവൻനൃപതിയായ്വരും
ചന്ദ്രൻമീനത്തിലുംസൂൎയ്യൻകന്നിരാശിയിൽനില്ക്കയും
ശുക്രൻതുലാത്തിലുംനില്ക്കകൎക്കിരാശിവിലഗ്നവും
ഇടവാകൎക്കടം കന്നിഇങ്ങിനെമൂന്നുരാശിയിൽ
ശേഷംഗ്രഹങ്ങൾനില്ക്കേണമിതുംനരപയോഗമാം
രവിമേഷത്തിലുംചന്ദ്രൻതുലാരാശിയിൽനില്ക്കയും
ശുക്രൻവൃഷത്തിലുംനില്ക്കകുംഭരാശിവിലഗ്നവും
മേഷംചാപധരംകുംഭമിങ്ങിനെമൂന്നുരാശിയിൽ
ശേഷംഗ്രഹങ്ങൾനില്ക്കേണമിതുംനരപയോഗമാം
ബലവാനായിരിക്കുന്നബുധൻലഗ്നത്തിൽനില്ക്കയും
ബലംതികഞ്ഞദേവേഡ്യൻഭാഗ്യസ്ഥാനത്തുനില്ക്കയും
ദശമേകാദശംഷഷ്ഠംതൃതീയംനാലമംധനം
ഇങ്ങിനെയാറുഭാവത്തിൽശേഷംപേരൊക്കനില്ക്കയും
രാജവംശത്തിലുണ്ടായാലവൻനൃപതിയായ്വരും
നിഷ്കളങ്കമനസ്സാകുമേററംധൎമ്മിഷ്ഠനായ്വരും
ചന്ദ്രൻവൃഷഭലഗ്നത്തിൽദേവേഡ്യൻമിഥുനത്തിലും
തുലാധരത്തിൽശനിയുംശേഷമുള്ളവരൊക്കെയും
മീനരാശിയിൽനില്ക്കേണമിതുംനരപയോഗമാം
രാജവംശത്തിലുണ്ടായാലവൻനൃപതിയായ്വരും
ശനിലഗ്നത്തിലുംവ്യാഴംനാലാംരാശിയിൽനില്ക്കയും
ശശാങ്കദിനനാഥന്മാർപത്താംരാശിയിൽനില്ക്കയും
ബുധഭാൎഗ്ഗവമന്ദന്മാർപതിനൊന്നിലിരിക്കയും
രാജയോഗമിതുംരാജവംശജൻനൃപനായ്വരും
ഗുരുലഗ്നത്തിലുംമറ്റോർപതിനൊന്നിലിരിക്കയും

കുജനും ബുധനുംകൂടി മൂന്നാംരാശിയിൽനിൽക്കയും
രവിയുംശുക്രനും നാലിൽശശാങ്കൻദശമത്തിലും
രാജവംശത്തിലുണ്ടായാലവൻനൃപതിയായ്വരും
കുജനുംശനിയുംലഗ്നരാശിയിൽസ്ഥിതിചെയ്കയും
ശശാങ്കൻനാലിലുംവ്യാഴമേഴിലുംശുക്രനൊമ്പതിൽ
ആദിത്യൻപത്തിലുംസൌമ്യൻപതിനൊന്നിലിരിക്കയും
രാജവംശത്തിലുണ്ടായാലവൻനൃപതിയായ്വരും
രാജയോഗങ്ങളീവണ്ണംപലമാൎഗ്ഗംപറഞ്ഞതിൽ
രാജ്യംലഭിച്ചിടുംകാലഭേദങ്ങളുരചെയ്തിടാം

ലഗ്നത്തിലുംപത്തിലുമുള്ളവൻറദശാപഹാ
രങ്ങൾവരുന്നകാലം
നരാധിപൻഭൂമിപനായിരാജ്യംഭരിച്ചുവാണീ
ടുമിതാണുകാലം

ഗ്രഹങ്ങളേഴുള്ളതിലേറെവീൎയ്യംതികഞ്ഞവൻ
തൻറദശാപഹാരം
വരുന്നകാലത്തുധരാതലംവാണിരുന്നിടും
ഭൂമിപനില്ലവാദം

രണ്ടുമൂന്നു ഗ്രഹമത്രവസികളിൽകണ്ടുകൊള്ളുക
ബലംബലവാൻറ
കാലമാകിയദശാദികളെല്ലാംകാലമാണിവിടെ
ഭൂഭരണാൎത്ഥം

നീചത്തിലൊശത്രുഗൃഹത്തിലൊപോയ്നിൽ
ക്കുംഗ്രഹത്തിൻറദശാപഹാരം
ചേരുന്നകാലത്തുധരാനിമിത്തമാപദ്വിഷാ
ദങ്ങൾമഹീശനുണ്ടാം
ഇതാണുകാലംമനുജൎക്കശേഷംകുടുംബകാൎയ്യ
ങ്ങൾവഹിച്ചുകൊൾവാൻ

കുടുംബമെല്ലാം കലഹിച്ചു സന്താനം ഒടുങ്ങിപ്പോ
വാനമിതാണ് കാലം.

# അദ്ധ്യായം ൫൫

## വേടതസ്കരയോഗം

ബലംതികഞ്ഞു കേന്ദ്രങ്ങൾ ശുഭരാശികളാകയും
ബലംതികഞ്ഞു പാപന്മാർ പാപരാശിയിൽ നിൽക്കയും
അന്നേരത്തു ജനിച്ചീടിൽ വേടധർമ്മചാതുര്യവും
കള്ളന്മാരുടെ കൂട്ടത്തിലധികം കേമനായ്‌വരും.

## മഹാസുഖിയോഗം

ബുധദേവഗുരുശുക്രന്മാരൊന്നു ലഗ്നത്തിൽ നിൽക്കയും
മന്ദനേഴിലുമാദിത്യൻ പത്താംരാശിയിൽ നിൽക്കയും
ഇതിൽ ജനിക്കിലെല്ലാരുമാശ്ചര്യഭോഗം ഭുജിച്ചിടും
സൂര്യന്റെ നാലിൽ ബുധനും ശുക്രനും ചേർന്നു നില്ക്കുമോ
ഇങ്ങിനെ നില്ക്കയില്ലിപ്പോൾ പണ്ടൊക്കെ നടന്നതാം
കഴിഞ്ഞമന്വന്തരകാലത്തിവരിങ്ങിനെ വന്നപോൽ

## ചന്ദ്രയോഗം

സൂര്യന്റെ നാലിലും പത്തിലേഴിലും ശശിനില്ക്കിൽ
വിനയം വിത്തവും ബുദ്ധിസാമർത്ഥ്യജ്ഞാനമെന്നിവ
അധമപ്രകൃത കാണുമധമം യോഗമാണിതു
സൂര്യൻനില്ക്കുന്ന ഭാവത്തിൽ നിന്നു രണ്ടിലുമഞ്ചിലും
മദ്ധ്യയോഗം നിശാനാഥനെട്ടിലും പതിനൊന്നിലും
നില്ക്കുമ്പോൾ വിനയം വിത്തം ബുദ്ധിസാമർത്ഥ്യമൊക്കെയും.

മദ്ധ്യേമപ്രകൃതംകാണംമദ്ധ്യയോഗംജനിക്കുകിൽ
സൂൎയ്യൻനില്ക്കുന്നഭാവത്തിൽനിന്നുമൂന്നിലുമാറിലും
ഉത്തമംയോഗമാകുന്നുനവമംപന്തിരണ്ടിലും
ശശിനില്ക്കുന്നകാലത്തുവിവേകംജ്ഞാനവുംധനം
ബുദ്ധിസാമൎത്ഥ്യവുംപാരമുത്തമപ്രകൃതംവരും
പകൽജനിക്കയുംചന്ദ്രൻകൎക്കടാംശത്തിൽനില്ക്കയും
ജീവൻനോക്കുകയുംചെയ്താൽധനവുംസുഖവുംവരും
അതിബന്ധുഗ്രഹത്തിങ്കൽനവാംശംചെയ്തചന്ദ്രനേ
വ്യാഴംനോക്കുകയുംവേണംജനനംപകലാകയും
എന്നാൽധനംപെരുത്തിട്ടുമേററവുംസുഖമായ്വരും
അതിബന്ധുഗ്രഹത്തിങ്കൽനവാംശംചെയ്തചന്ദ്രന്
ശുക്രന്റെദൃഷ്ടിയുംവേണംരാത്രികാലംജനിക്കയും
സുഖമെല്ലാംതികഞ്ഞിട്ടുമധികംധനവുംവരും
കൎക്കടത്തിൽനവാംശിച്ചുശീതരശ്മിവസിക്കയും
ശുക്രന്റെദൃഷ്ടിയുംവേണംരാത്രികാലംജനിക്കയും
സുഖമെല്ലാംതികഞ്ഞിട്ടുംധനവുംവന്നുചേൎന്നിടും

## അന്യയോഗങ്ങൾ.

ചന്ദ്രന്റെസപ്തമസ്ഥാനമഷ്ടമംഷഷ്ഠമിങ്ങിനേ
മൂന്നുരാശിയിലായിട്ടുശുഭന്മാരൊക്കെനില്ക്കണം
അധിയോഗമിതത്യന്തംസാരമേഴുവിധത്തിലാം
പ്രത്യേകമേഴുംചൊല്ലീടാംവിസ്തരിച്ചുഫലങ്ങളും
ബുധദേവേഡ്യശുക്രന്മാരൊന്നിച്ചാറിലിരിക്കുകിൽ
യോഗമൊന്നുതികഞ്ഞീടുംമൂന്നുപേരേഴിൽനില്ക്കുകിൽ
ഒരുയോഗംതികഞ്ഞീടുംമൂന്നുപേരെട്ടിൽനില്ക്കുകിൽ
യോഗമൊന്നുതികഞ്ഞീടുമിങ്ങിനെമൂന്നുയോഗമാം
ആറിനോടേഴിലുംകൂടിമൂന്നുപേരൊത്തുനില്ക്കുകിൽ

യോഗമൊന്നതികഞ്ഞിട്ടുമേലിലുംപിന്നെയെട്ടിലും
മൂന്നുപേരൊത്തുനിന്നീടിലൊരുയോഗംതികഞ്ഞിട്ടും
ആറെട്ടെന്നിവയിൽകൂടിമൂന്നുപേരൊത്തുനില്ക്കുകിൽ
യോഗമൊന്നുതികഞ്ഞിട്ടുംമൂന്നുയോഗങ്ങളിങ്ങിനേ
മൂന്നുരാശിയിലായിട്ടുമൂന്നുപേരുംവസിക്കുകിൽ
യോഗമൊന്നുതികഞ്ഞിട്ടുമിങ്ങിനേഏഴുയോഗമാം
ബുധദേവേഡ്യശുക്രന്മാർബലബാഹുല്യമോടവർ
നീചമൌഢ്യങ്ങളില്ലാതെനിന്നാൽ നൃപതിയായ്വരും
ബലമല്പംകുറഞ്ഞീടിലവൻഭൂപാലമന്ത്രിയാം
സൈന്യാധിപതിയായീട്ടുമഥവാധനിയായ്വരും
ശത്രുക്കളെജ്ജയിച്ചിട്ടുംരോഗമില്ലാതെവന്നിട്ടും
സമ്പൂർണ്ണസുഖമുണ്ടാകുംദീർഘായുസ്സതികഞ്ഞിട്ടും
ഒന്നിലുംഭയമില്ലാതെസൌഭാഗ്യംതികഞ്ഞിട്ടും
ഇതെല്ലാമധിയോഗത്തിൻഫലമാണുവിശേഷമാം
ബലാബലംവിചാരിച്ചുയുക്തിപോലെകഥിക്കുക

## സുനഭാദിയോഗങ്ങൾ.

കുജനുംബുധനുംവ്യാഴംശുക്രനുംസൂര്യ്യപുത്രനും
ചന്ദ്രന്റെരണ്ടിൽനില്ക്കുമ്പോൾസുനഭായോഗമായ്വരും
ഇവരൊന്നിച്ചുനിന്നാലുമൊരുവൻതന്നെനില്ക്കിലും
രണ്ടുപേർമൂന്നുപേർപിന്നെനാലുപേരൊത്തുനില്ക്കിലും
സുനഭായോഗമാംസൂര്യ്യനിതിൽനിന്നുത്യജിക്കണം
ഇപ്പറഞ്ഞക്രമംപോലെശശിതൻപന്തിരണ്ടിലും
നിന്നാലനഭയാംയോഗംരണ്ടിലുംപന്തിരണ്ടിലും
നിന്നാൽധുരുധുരായോഗംസാരമാംമൂന്നുയോഗവും
അഞ്ചുപേരിവർ ചന്ദ്രന്റെരണ്ടിലുംപന്തിരണ്ടിലും
നില്ക്കാതിരിക്കണംസൂര്യ്യനിതിൽചേരില്ലചേർക്കൊലാ
സൂര്യ്യൻനില്ക്കാതിരുന്നാലുംനിന്നാലുമൊരുപോലെയാം

എന്നാൽകേമദ്രുമായോഗമിതേറ്റംദോഷമുള്ളതാം
ചന്ദ്രന്റെരണ്ടുഭാഗത്തുംനാലുയോഗങ്ങളിങ്ങിനെ
ജ്യോതിശ്ശാസ്ത്രപ്രസിദ്ധന്മാർപലരുംപറയുന്നിതു
കേമദ്രുമയിലോരോരോമതഭേദങ്ങളുള്ളതിൽ
ചിലതെല്ലാംപറഞ്ഞീടാംചിന്തിച്ചാൽചൊവതല്ലിതു
ചന്ദ്രന്റെരണ്ടിലുംപിന്നെനാലിലുംപന്തിരണ്ടിലും
ഏഴിലുംപത്തിലുംസൂര്യനൊഴിച്ചുള്ളവരാരുമേ
നില്ക്കാതിരിക്കണംചന്ദ്രൻലഗ്നകേന്ദ്രങ്ങളൊന്നിലും
നില്ക്കാതിരിക്കയെന്നാകിലുണ്ടാംകേമദ്രുമാഹ്വയം
ഗർഗ്ഗന്റെമതമീവണ്ണംവേറെയൊന്നുപറഞ്ഞിടാം
ചന്ദ്രന്റെരണ്ടുഭാഗത്തുംഗ്രഹമില്ലാതിരിക്കയും
ശശാങ്കൻലഗ്നകേന്ദ്രങ്ങളൊന്നിലുംനിന്നിടായ്കയും
എന്നാൽകേമദ്രുമായോഗംചിലർചൊല്ലുന്നതിങ്ങിനേ
ശശാങ്കൻലഗ്നകേന്ദ്രങ്ങളൊന്നിലുംനിന്നിടായ്കയും
ചന്ദ്രന്റെരണ്ടുഭാഗത്തുംഗ്രഹമില്ലാതിരിക്കയും
ഗ്രഹങ്ങളാരുംചന്ദ്രന്റെകൂടെനിൽക്കാതിരിക്കയും
ചന്ദ്രന്റെനാലിലുംപത്തിലേഴിലുംനിന്നിടായ്കയും
എന്നാൽകേമദ്രുമായോഗംചിലർചൊല്ലുന്നതിങ്ങിനേ
ആദ്യംപറഞ്ഞതാണല്ലോവരാഹമിഹിരന്മതം
സത്യാചാര്യനഭിപ്രായമത്രാദ്യംപറഞ്ഞതാം
കുജനും ബുധനുംവ്യാഴംശുക്രനുംസൂര്യപുത്രനും
ചന്ദ്രന്റെപത്തിൽനില്ക്കുമ്പോളനഭായോഗമായ്വരും
ചന്ദ്രന്റെനാലിൽനില്ക്കുമ്പോൾസുനഭായോഗമായ്വരും
നാലിലുംപത്തിലുംനിന്നാൽയോഗംധുരുധുരാഹ്വയം
നാലിലുംപത്തിലുംചന്ദ്രനിട്ടാരുംനിൽക്കാതിരിക്കുകിൽ
അപ്പോൾകേമദ്രുമായോഗംശ്രുതകീർത്തിപറഞ്ഞതാം
ചന്ദ്രൻനില്ക്കുംനവാംശത്തിൻരാശിതൻപന്തിരണ്ടിലും

രണ്ടിലും ഗ്രഹമുണ്ടാകിലപ്പോൾ ധുരുധുരാഫലം
ചന്ദ്രൻ നില്ക്കും നവാംശത്തിന്റെ രണ്ടിൽ സുനഭയായ്വരും
പന്തിരണ്ടിൽ ഗ്രഹം നിന്നാലനഭായോഗമായ്വരും
രണ്ടുഭാഗത്തുമില്ലാതെ വന്നാൽ കേമദ്രുമാഹ്വയം
അഭിപ്രായമിവണ്ണം ജീവശർമ്മോക്തിയാണിതു
ഗ്രഹങ്ങൾ ബലവാന്മാരായ് ചന്ദ്രനേദൃഷ്ടി ചെയ്യുകിൽ
കേമദ്രുമായോഗമില്ലായെന്നു ചൊല്ലുന്നിതാചിലർ
കല്യാണവർമ്മാവിവണ്ണം യുക്തിയായ്വായുന്നിതു
ഗ്രഹങ്ങൾ നാലിലധികം ചന്ദ്രനേദൃഷ്ടി ചെയ്യുകിൽ
രാജയോഗമതെന്നല്ലോ മുമ്പൊരേടത്തു ചൊന്നതു
രാജയോഗമതും കേമദ്രുമയെന്നുള്ള യോഗവും
ഫലംകൊണ്ടു വിചാരിച്ചാൽ രണ്ടുമൊന്നിച്ചു ചേരുമോ
മലിനൻ, ദുഃഖിതൻ, നീചൻ, ദരിദ്ര്യൻ, വ്യാധിപീഡിതൻ
മൂർഖസ്വഭാവമാർന്നുള്ളോൻ, ദാസ്യവേലകൾ ചെയ്യുവൻ
ഇങ്ങിനെയൊരുവൻ നല്ലകേമദ്രുമയിലാന്നവൻ
നൃപവംശംജനിച്ചാലുമിങ്ങിനെ തന്നെ വന്നിടും
ദാരിദ്ര്യയോഗവും വേണം ചന്ദ്രൻ ക്ഷീണിച്ചിരിക്കണം
ചന്ദ്രൻ പരമനീചത്തിൽ നില്ക്കണം ഗ്രഹമൊന്നുമേ
നോക്കാതിരിക്കണം ചന്ദ്രകേന്ദ്രരാശികളൊന്നിലും
ഗ്രഹം നില്ക്കാതിരിക്കണം ചന്ദ്രന്റെ രണ്ടുഭാഗവും
കൂടയും ഗ്രഹമില്ലാതെ വരണം ലഗ്നനാഥനു
ബലം കുറകയും പാപയോഗമില്ലാതിരിക്കയും
രാജയോഗാദിയോഗങ്ങളൊന്നുമില്ലാതിരിക്കയും
എന്നാൽ കേമദ്രുമായോഗം തികയും ഫലവും വരും

സുനഭാദിയോഗഫലം

സുനഭാദികൾ നാലിനുമുണ്ടാകും ഫലമോതിടാം

കീൎത്തിമാൻധനവാൻബുദ്ധിയുള്ളവൻനൃപതുല്യനാം
ഇങ്ങിനെയൊരുവൻനല്ലസുനഭായോഗമുള്ളവൻ
ധനവാൻരോഗമില്ലാത്തോൻനല്ലശീലമണഞ്ഞവൻ
സ്വവേഷമായ്നടക്കുന്നോൻവിഷയത്തിൽസുഖിപ്പവൻ
അനഭായോഗമാൎന്നുള്ളോൻകീൎത്തിമാൻപ്രഭുവായവൻ
സുഖമെല്ലാംതികഞ്ഞുള്ളോൻധനവാഹനമുള്ളവൻ
യശസ്സോറമണഞ്ഞുള്ളോനാഢ്യത്വംപരമാൎന്നവൻ
ദാനശീലനവൻവിദ്വാൻനല്ലഭൃത്യരണഞ്ഞവൻ
മൎത്ത്യൎധുരുധുരാജാതനിങ്ങിനെഗുണമുള്ളവൻ
മലിനൻദുഃഖിതൻനീചൻദരിദ്രൻവ്യാധിപീഡിതൻ
മൂൎഖസ്വഭാവമാൎന്നുള്ളോൻദാസവേലകൾചെയ്യുവൻ
ഇങ്ങിനെയൊരുവൻപൂൎണ്ണദുഃഖമദ്ദ്രമയിലുള്ളവൻ
സാമാന്യഫലമീവണ്ണംവിശേഷഫലമോതിടാം

## വിശേഷഫലം.

കുജനുംബുധനുംവ്യാഴംശുക്രനുംസൂൎയ്യപുത്രനും
അഞ്ചുപേരിവരാണല്ലോയോഗകൎത്താക്കളെന്നതിൽ
അഞ്ചുപേരുംവരുത്തുന്നഫലംപ്രത്യേകമോതിടാം
യോഗകൎത്താക്കളെന്നാലുംഫലംകൊണ്ടൊപ്പമല്ലിവർ
ഉത്സാഹം,സാഹസം,ശൌൎയ്യംയുദ്ധകൌശല്യവുംധനം
കുജൻ,യോഗത്തിൽനില്ക്കുമ്പോൾഇങ്ങിനെഫലമായ്വ
സാമൎത്ഥ്യംയുക്തിവാചനംഎല്ലാററിനുംസമൎത്ഥതാ- [രും
കലാവിദ്യകൾസൎവ്വസ്വം,ബുധൻ,യോഗത്തിൽനില്ക്കുകി
അൎത്ഥംധൎമ്മംസുഖംവിദ്യാപ്രതാപംരാജപൂജനം [ൽ
ഗുരു,യോഗത്തിൽനില്ക്കുമ്പോളിങ്ങിനെഫലമായ്വരും
കാമഭോഗാദിസൌഖ്യങ്ങൾധനവസ്ത്രാദ്യലംകൃതം
വിഷയത്തിങ്കലുത്സാഹംഭൃഗു,യോഗത്തിൽനില്ക്കുകിൽ

അന്യന്റെധനവുംവീടുംപിന്നെവേണ്ടുന്നതൊക്കെയും
ലഭിക്കുംശനിനിന്നീടിൽപലക്കുംനാഥനായ്വരും

ദൃശ്യാദൃശ്യാർദ്ധഫലം.

പകൽജനിക്കയുംചന്ദ്രൻദൃശ്യഭാഗത്തുനിൽക്കയും
ജനനംരാത്രികാലത്തുമദൃശ്യാർദ്ധത്തിലിന്ദുവും
ദാരിദ്ര്യംവന്നുബാധിക്കുമേതുയോഗംജനിക്കിലും
പകൽജനിക്കയുംചന്ദ്രനദൃശ്യാർദ്ധത്തിൽനിൽക്കയും
ജനനംരാത്രികാലത്തുംദൃശ്യഭാഗത്തിലിന്ദുവും
എന്നാൽധനാദിവസ്തുക്കൾചേർന്നവൻസുഖിയായ്വരും
ചന്ദ്രൻകറുത്തപക്ഷത്തിൽക്ഷീണനായിട്ടുനില്ക്കുകിൽ
സർവ്വത്രദോഷമാണല്ലോചാന്ദ്രയോഗത്തിലേററവും
ചന്ദ്രൻവെളുത്തപക്ഷത്തിൽപൂർണ്ണനായിട്ടുനില്ക്കുകിൽ
സർവ്വത്രഗുണമാണല്ലോചാന്ദ്രയോഗത്തിലേററവും
ദൃശ്യാദൃശ്യാർദ്ധഭാഗങ്ങൾമുമ്പുതന്നെപറഞ്ഞിതു
ഉപസൂതികമാർകാര്യംപറയുംദിക്കിലാണതു

വസുമദ്യോഗം

ലഗ്നാദുപചയത്തിങ്കൽശുഭന്മാരൊക്കെനില്ക്കണം
ചന്ദ്രാദുപചയത്തിങ്കൽനിന്നാലുംധനിയായ്വരും
ശുഭന്മാർമൂവ്വരുംനിന്നാലധികംധനിയായ്വരും
സാമാന്യധനവാനാകുംരണ്ടുപേരൊത്തുനില്ക്കുകിൽ
ഒരുവൻതന്നെനില്ക്കുമ്പോൾധനമല്പംലഭിച്ചിടും
എല്ലായോഗത്തിലുംവച്ചിട്ടിതേററംബലമുള്ളതാം

കേസരിയോഗം.

ചന്ദ്രൻനില്ക്കുന്നഭാവത്തിൽനിന്നുനാലിലുമേഴിലും

പത്തിലുംഗുരുനിന്നാലുംചന്ദ്രനൊന്നിച്ചുനില്ക്കിലും
ഗജകേസരിയാംയോഗംജാതകത്തിൽപ്രധാനമാം
ജീവിയ്ക്കുന്നതിലുണ്ടായാൽചാന്ദ്രമാസമൊരായിരം
ശുക്ലപ്രതിപദംമുമ്പായ്ശുക്ലപ്രതിപദംവരെ
ശുക്ലകൃഷ്ണങ്ങളായുള്ളരണ്ടുപക്ഷങ്ങൾമാസമാം
ഇങ്ങിനെചാന്ദ്രമാസങ്ങൾപ്രധാനംപക്ഷമൊന്നിതിൽ
സമ്പൂർണ്ണബലവാന്മാരായ്രണ്ടുപേരൊത്തുനില്ക്കയോ
അന്യോന്യംനോക്കയോചെയ്താൽഫലമേവംഭവിച്ചിടും
അന്യോന്യകേന്ദ്രമാകുമ്പോൾഫലംകുറയുമേററവും

പഞ്ചപുരുഷയോഗം

രുചകയോഗം

മേടംമകരകിടങ്ങളിങ്ങിനെമൂന്നുരാശികൾ
ലഗ്നകേന്ദ്രമതായിട്ടങ്ങതിൽഭൌമൻവസിക്കയും
രുചകംയോഗമാകുന്നുരുചകത്തിൽജനിക്കുകിൽ
ഉത്സാഹിശൌര്യവാൻയുദ്ധസാമർത്ഥ്യംപാരമാർന്നവൻ
പ്രസിദ്ധൻധനവാൻശ്രീമാൻക്രൂരസാഹസമുള്ളവൻ
ക്രോധംപാരമണഞ്ഞുള്ളോൻനൃപന്മാർസമ്മതിച്ചവൻ
ചാപല്യംപാരമാർന്നുള്ളോനരവർണ്ണാകുറഞ്ഞവൻ
ഈവണ്ണംപ്രകൃതംകാണുംരുചകത്തിൽജനിക്കുകിൽ

ഭദ്രയോഗം

കന്യകാമിഥുനംരണ്ടുംലഗ്നകേന്ദ്രത്തിൽനില്ക്കയും
രണ്ടിലൊന്നിൽബുധൻനിന്നാൽഭദ്രയോഗമതാസ്ഥിരം
യുക്തിയായ്വ്യക്തമായേററംസ്വരസംചാരയുന്നവൻ
സാമർത്ഥ്യംപാരമാർന്നുള്ളോൻത്രിദോഷംമൂന്നുമൊത്തവൻ
ശാസ്ത്രാർത്ഥങ്ങളറിഞ്ഞുള്ളോൻധാരണാശക്തിയുള്ളവൻ

കലാവിദ്യകൾചേൎന്നുള്ളോൻദേഹമെല്ലാംകറുത്തവൻ
സ്വകൎമ്മനിഷ്ഠചേൎന്നുള്ളോൻ"ബഹ്ലൂ"ഷംഖിരിപ്പവൻ
ഇങ്ങിനെയുള്ളവൻനല്ലഭദ്രയോഗംജനിപ്പവൻ

ഹംസയോഗം

ചാപകൎക്കടമീനങ്ങളിങ്ങിനെമൂന്നുരാശികൾ
ലഗ്നകേന്ദ്രത്തിൽനില്ക്കുന്നവിതിൽജീവൻവസിക്കണം
ഹംസയോഗമതാണപ്പോളേറ്റമുത്തമമാണതു്
അൎത്ഥധൎമ്മസുഖംചേൎന്നോൻനൃപന്മാർസമ്മതിച്ചവൻ
കഫപ്രകൃതമായുള്ളോൻദൈവവിശ്വാസമുള്ളവൻ
ഉൽകൃഷ്ടശീലമാൎന്നുള്ളോൻനല്ലകീൎത്തിലഭിച്ചവൻ
ദേഹസൌന്ദൎയ്യമാൎന്നുള്ളോൻദീൎഘായുസ്സുഭവിപ്പവൻ
ഇങ്ങിനെയായവൻനല്ലഹംസയോഗംജനിച്ചവൻ

മാളവീയോഗം

തുലാംവൃഷഭമീനങ്ങളിങ്ങിനെ മൂന്നുരാശികൾ
ലഗ്നകേന്ദ്രത്തിൽ നില്ക്കുന്നംശുക്രനങ്ങതിൽ നില്ക്കണം
മാളവീയോഗമാകുന്നുബഹുശോഭനമാണിതു്
സംഗീതപ്രിയമാൎന്നുള്ളോൻതാളമേളങ്ങളുള്ളവൻ
സ്വൎണ്ണരത്നാഭരണാദ്യലങ്കാരങ്ങൾചേൎന്നവൻ
ചന്ദനാഗരുകസ്തൂരികുങ്കുമങ്ങളണിഞ്ഞവൻ
മാലാചാടികുസുമവസ്ത്രശോഭിതനായവൻ
കാമപീഡവളൎന്നുള്ളോൻകാമശാസ്ത്രങ്ങളാൎന്നവൻ
സ്ത്രീകളിൽപ്രേമമാൎന്നുള്ളോൻസ്ത്രീകൾക്കുംപ്രിയമാൎന്നവൻ
കഫപ്രകൃതമായുള്ളോൻദേഹസൌന്ദൎയ്യമുള്ളവൻ
മാളവീംഫലമിവണ്ണമായുസ്സെഴുപതായ്വരം

## ശശയോഗം

തുലാധരംമൃഗംകുംഭമിങ്ങിനെമൂന്നുരാശികൾ
ലഗ്നകേന്ദ്രത്തിൽനില്ക്കേണംമന്ദനങ്ങതിൽനില്ക്കണം
ശശയോഗമിതുംകൊള്ളാംഭൃഷ്ടികാഴ്ത്തിനേററവും
നാട്ടുകാൎക്കിഷ്ടമേറുന്നോൻനാടുംവീടുംഭരിപ്പവൻ
അമ്മയിൽഭക്തിചേൎന്നുള്ളോൻകൃഷിധാന്യങ്ങളുള്ളവൻ
വാതകോപമിയന്നുള്ളോൻദേഹമേററംകറുത്തവൻ
പൊക്കമെല്ലാംകുറഞ്ഞുള്ളോൻകാൎയ്യമെല്ലാമറിഞ്ഞവൻ
ശശയോഗംജനിച്ചുള്ളോനിങ്ങിനെയുള്ളമൎത്ത്യനാം
പഞ്ചപൂരുഷയോഗങ്ങളഞ്ചുമിങ്ങിനെചൊല്ലിനേൻ
ലഗ്നരാശിയിലുച്ചത്തിൽവന്നാൽപൂൎണ്ണമതായ്‌വരും
മൂലത്രികോണക്ഷേത്രത്തിൽലഗ്നഭാവത്തിൽനില്ക്കുകിൽ
മുക്കാൽഭാഗംതികഞ്ഞീടും,ലഗ്നംസ്വക്ഷേത്രമാകിലൊ
അൎദ്ധമദ്ധ്യംഫലിച്ചിട്ടുമൊരുമാതിരിയാണിതു്
ലഗ്നകേന്ദ്രത്തിൽനില്ക്കുമ്പോൾപൂൎണ്ണമാംഫലമൊക്കെ [യും
ഏഴാംകേന്ദ്രത്തിൽനില്ക്കുമ്പോൾമുക്കാൽഭാഗംഫലിച്ചി [ടും
പത്താംകേന്ദ്രത്തിൽനില്ക്കുമ്പോളൎദ്ധഭാഗംഫലിച്ചിടും
നാലാംകേന്ദ്രത്തിൽനില്ക്കുമ്പോൾനാലിലൊന്നുഫലംവ
കേന്ദ്രങ്ങൾനാലുംസമമാണെന്നുമുണ്ടൊരുപക്ഷവും [രും
പഞ്ചപൂരുഷയോഗങ്ങളമ്പത്താറുവിധംവരും
ഗ്രഹങ്ങളഞ്ചുപേരെയുംമാറിമാറിഗ്ഗുണിക്കുകിൽ
അനഭാസുനഭായോഗംമുപ്പത്തൊന്നുവിധംവരും
ഏവംധുരുധുരായോഗംനൂറെറൺപതുവിധംവരും
ഏത്രയോഗംഭവിച്ചാലുംഫലമാത്ര്യംപറഞ്ഞതാം

## അദ്ധ്യായം ൰൨.

---

### രജ്ജുയോഗം

സപ്തഗ്രഹങ്ങളെല്ലാരുംചരരാശിയിൽനില്ക്കുകിൽ
രജ്ജുയോഗമതായിട്ടുമിതിലുള്ളവരൊക്കെയും
സഞ്ചാരശീലരായീട്ടുമുള്ളിൽമത്സരമേറിടും
ജനിച്ചനാടുവിട്ടേറാംദൂരെപ്പോയിവസിച്ചിടും

### മുസലയോഗം

സപ്തഗ്രഹങ്ങളെല്ലാരുംസ്ഥിരരാശിയിൽനില്ക്കുകിൽ
മുസലംയോഗമാകുന്നുമുസലത്തിൽജനിക്കുകിൽ
അധികംധനമുണ്ടാകുമേറംഗർവിഷ്ഠനായ്വരും
പലകാര്യങ്ങളുംചെയ്യുംകൃത്യമെല്ലാററിലുംവരും

### നളയോഗം

സപ്തഗ്രഹങ്ങളെല്ലാരുംദ്വന്ദ്വരാശിയിൽനില്ക്കുകിൽ
നളയോഗംതികഞ്ഞിടുംനളയോഗംജനിക്കുകിൽ
അധികംധനമുണ്ടാകുമതിസാമർത്ഥ്യമാർന്നിടും
ബുദ്ധിക്കുറപ്പുപോന്നീടുമൊരംഗംനാശമായ്വരും

### മാലായോഗം

ശുഭഗ്രഹങ്ങളെല്ലാരുംലഗ്നകേന്ദ്രത്തിൽനില്ക്കയും
പാപഗ്രഹങ്ങൾകേന്ദ്രത്തിലാരുംനില്ക്കാതിരിക്കയും
മാലായോഗംതികഞ്ഞിടുമിതിൽമർത്ത്യൻജനിക്കുകിൽ
ദുഃഖങ്ങളൊന്നുമില്ലാതെദിവ്യഭോഗംഭുജിച്ചിടും

### സർപ്പയോഗം

പാപഗ്രഹങ്ങളെല്ലാരുംലഗ്നകേന്ദ്രത്തിൽനില്ക്കയും

ശുഭഗ്രഹങ്ങൾകേന്ദ്രത്തിലാരുംനില്ലാതിരിക്കയും
"സൎപ്പയോഗം"തികഞ്ഞിട്ടുമിതിൽമൎത്ത്യൻജനിക്കുകിൽ
ദുഃഖമായ്കഴിയുംകാലംസുഖംസ്വപ്നത്തിലുംവരാ
ശുഭന്മാരുടെയോഗത്തിൽചേൎക്കാംപൂൎണ്ണശശാങ്കനെ
പാപന്മാരുടെക്കൂട്ടത്തിലെടുക്കാംക്ഷീണചന്ദ്രനെ

ഗദായോഗം

ചതുൎത്ഥലഗ്നമീരണ്ടിൽഗ്രഹമേഴുംവസിക്കയൊ
എഴിലുംനാലിലുംചേൎന്നുഗ്രഹമേഴുംവസിക്കയൊ
ഏഴിലുംപത്തിലുംചേൎന്നുഗ്രഹമേഴുംവസിക്കയൊ
ലഗ്നംദശമമീരണ്ടിൽഗ്രഹമേഴുംവസിക്കയൊ
ചെയ്താൽ"ഗദാഖ്യമാംയോഗം"ഗദായോഗംജനിക്കുകി
യാഗാദികൎമ്മംചെയ്തിട്ടുധനകാംക്ഷപെരുത്തിടും [ൽ

ശകടയോഗം

ലഗ്നസപ്തമമീരണ്ടിൽഗ്രഹമേഴുംവസിക്കുകിൽ
"ശകടംയോഗമാകുന്നു"വണ്ടികെട്ടികഴിഞ്ഞിടും
ഭാൎയ്യക്കുശീലസൌന്ദൎയ്യഗുണമേറ്റംകുറഞ്ഞിടും
വൃഷണങ്ങളിലെപ്പോഴുംരോഗമോരോന്നകപ്പെടും

പക്ഷിയോഗം

നാലിലുംപത്തിലുംചേൎന്നുഗ്രഹമേഴുംവസിക്കുകിൽ
"പക്ഷിയോഗം"തികഞ്ഞിട്ടുമിതിൽമൎത്ത്യൻജനിക്കുകിൽ
കലഹിച്ചിട്ടുമെപ്പോഴുംവഴിയേറ്റംനടന്നിടും
അന്യന്റെദൂതനായിട്ടുജന്മമൊന്നുകഴിഞ്ഞിടും

ശൃംഗാടകയോഗം

സപ്തഗ്രഹങ്ങളെല്ലാരുംത്രികോണങ്ങളിൽനില്ക്കുകിൽ

"ശൃംഗാടക"മതാംയോഗമെന്നാൽസൌഖ്യമണഞ്ഞിടും

### ഫലയോഗം

സപ്തഗ്രഹങ്ങളെല്ലാരുമഞ്ചിലുംനവമത്തിലും
നിന്നാൽ"ഫല"മതാംയോഗംകൃഷിയിൽക്ഷേമനായ്വരും

### വജ്രയോഗം

ലഗ്നസപ്തമമീരണ്ടിൽശുഭന്മാരൊക്കനില്ക്കയും
നാലിലുംപത്തിലുംചേൎന്നുപാപന്മാരൊക്കെനില്ക്കയും
"വജ്രയോഗ"മതാകുന്നുഐശ്വൎയ്യമേറ്റമണഞ്ഞിടും
യുദ്ധസാമൎത്ഥ്യമുണ്ടാകുമാദ്യന്തംസുഖമായ്വരും

### യവയോഗം

ലഗ്നസപ്തമമീരണ്ടിൽപാപന്മാരൊക്കനില്ക്കയും
പത്തിലുംനാലിലുംചേൎന്നുശുഭന്മാരൊക്കെനില്ക്കയും
"യവയോഗം"തികഞ്ഞീടുംമദ്ധ്യകാലത്തുസൌഖ്യമാം
ഐശ്വൎയ്യമേറ്റമണഞ്ഞിടുംയവയോഗംജനിക്കുകിൽ

### കമലായോഗം

പാപന്മാരുംശുഭന്മാരുംതമ്മിലൊന്നിച്ചുനില്ക്കുക
ലഗ്നകേന്ദ്രത്തിലെന്നാകിൽ"കമലം"യോഗമായ്വരും
വിദ്യയെല്ലാംതികഞ്ഞീടുംഐശ്വൎയ്യംപാരമണഞ്ഞിടും
സൽകീൎത്തിയുണ്ടാംസുഖമാംകമലത്തിൽജനിക്കുകിൽ

### വാപിയോഗം

ഗ്രഹങ്ങളെല്ലാംകേന്ദ്രത്തിൽനിന്നുവേറിട്ടുനില്ക്കുകിൽ
"വാപിയോഗ"മതായീടുമതിലുണ്ടു ഭവിച്ചിടും
അധികംധനമുണ്ടാകുമരിഷ്ടിച്ചുകഴിഞ്ഞിടും

ധനമാകെക്കൊടുക്കാതെമണ്ണിലെല്ലാംകുഴിച്ചിട്ടും

അദൃശ്യം

വജ്രാദിചിലയോഗങ്ങളിക്കാലത്തുവരില്ലവ
സൂര്യന്റെനാലിൽബുധനുംശുക്രനുംനിൽക്കിൽവന്നി
പൂർവ്വശാസ്ത്രങ്ങൾനോക്കീട്ടുപറഞ്ഞിട്ടുള്ളതാണിതു് [ട്ടും
ഇവരിങ്ങിനെമുൻകാലംവന്നതായിട്ടിരിക്കണം

യൂപയോഗം

ലഗ്നഭാവത്തിലുംപിന്നെരണ്ടാംഭാവത്തിലുംതഥാ
മൂന്നിലുംനാലിലുംകൂടിഗ്രഹമേഴുംവസിക്കുകിൽ
യൂപയോഗമതായീടുംദാനധർമ്മങ്ങൾചെയ്തിടും
യാഗാദികർമ്മംചെയ്തീടുംയൂപയോഗംജനിക്കുകിൽ

ശരയോഗം

ചതുർത്ഥം,പഞ്ചമം,ഷഷ്ഠ,സപ്തമീനാലുരാശിയിൽ
ഗ്രഹങ്ങളേഴുംനില്ക്കുമ്പോൾ"ശരയോഗം"തികഞ്ഞിടും
ജന്തുഹിംസകൾചെയ്തീടുംഉണ്ടാക്കീടുംശരാദികൾ
ശിക്ഷയേററവർവാഴുന്നഭവനംകാത്തുനിന്നിടും

ശക്തിയോഗം

ഏഴെട്ടൊമ്പതുപത്തെന്നുനാലുരാശിയിലായുടൻ
ഗ്രഹങ്ങളേഴുംനില്ക്കുമ്പോൾ"ശക്തിയോഗ"മതായ്വരും
സുഖങ്ങളേററംകുറയുംധനമില്ലാതെയുംവരും
മനസ്സിളകുമെപ്പോഴുംനീചകർമ്മങ്ങൾചെയ്തിടും

ദണ്ഡയോഗം

ദശമേകാദശംപിന്നെദ്വാദശംലഗ്നമിങ്ങിനെ
നാലുരാശിയിലായിട്ടു് ഗ്രഹമേഴുംവസിക്കുകിൽ

“ദണ്ഡയോഗം”തികഞ്ഞിടുംഭാഗ്യമില്ലാതെയുംവരും
നീചകർമ്മങ്ങൾചെയ്തിടുംദണ്ഡയോഗംജനിക്കുകിൽ

നൌയോഗം.

ലഗ്നസപ്തമഭാവത്തിനുള്ളിലായ്ഗ്രഹമൊക്കയും
വസിച്ചാലതു“നൌയോഗം”കീർത്തിപാരംവളൎന്നിടും
ദയവില്ലാതെവന്നിടും കൊടുക്കില്ലവ,നൊന്നുമേ
സുഖദുഃഖങ്ങളൊത്തിടുംതോണിയോഗംജനിക്കുകിൽ

കൂടയോഗം.

നാലാംഭാവംതുടങ്ങീട്ടു പത്താംഭാവത്തിനുള്ളിലായ്
ഗ്രഹങ്ങളേഴും നില്ക്കുമ്പോൾ“കൂടയോഗം”തികഞ്ഞിടും
ദയവില്ലാതെവന്നിടുംപൊളിയേറ്റംപറഞ്ഞിടും
ശിക്ഷയേറ്റവർവാഴുന്നഭവനം കാത്തുനിന്നിടും

ഛത്രയോഗം.

ഏഴാംഭാവംതുടങ്ങീട്ടുലഗ്നഭാവത്തിലോളവും
ഗ്രഹങ്ങളെല്ലാംനില്ക്കുമ്പോൾ“ഛത്രയോഗം”തികഞ്ഞി
സ്വജനസ്നേഹമേറിടുംധനമേറ്റംലഭിച്ചിടും [ടും
വാൎദ്ധക്യത്തിൽസുഖംചാലംഛത്രയോഗംജനിക്കുകിൽ

ചാപയോഗം

പത്താംഭാവംതുടങ്ങീട്ടുനാലാംഭാവത്തിലോളവും
ഗ്രഹങ്ങളെല്ലാംനില്ക്കുമ്പോൾ“ചാപയോഗ”മതായ്വരും
ബാല്യകാലംസുഖിച്ചീടുംരോഗ്യംപാരമണഞ്ഞിടും
സുഖാവാൎദ്ധക്യകാലത്തുംചാപയോഗംജനിക്കുകിൽ

### അർദ്ധചന്ദ്രയോഗം

രണ്ടാംഭാവംതുടങ്ങീട്ടെട്ടാംഭാവത്തിലോളവും
അഞ്ചാംഭാവംതുടങ്ങീട്ടുപതിനൊന്നിങ്കലോളവും
എട്ടാംഭാവംതുടങ്ങീട്ടുരണ്ടാംഭാവത്തിലോളവും
ഏകാദശംതുടങ്ങീട്ടഞ്ചാംഭാവത്തിലോളവും
സപ്തഗ്രഹങ്ങളെല്ലാരുമിതിലൊന്നിൽവസിയ്ക്കുകിൽ
"അർദ്ധചന്ദ്രാഖ്യമാംയോഗം"വരുംനാലുവിധത്തിലായ്
മൂന്നാംഭാവംതുടങ്ങീട്ടുനവമത്തിങ്കലോളവും
ആറാംഭാവംതുടങ്ങീട്ടുപന്തിരണ്ടിങ്കലോളവും
നവമത്തിൽതുടങ്ങീട്ടുമൂന്നാംഭാവത്തിലോളവും
പന്തിരണ്ടിൽതുടങ്ങീട്ടങ്ങാറാംഭാവത്തിലോളവും
സപ്തഗ്രഹങ്ങൾനില്ക്കുമ്പോളർദ്ധചന്ദ്രാഖ്യയോഗമാം
നാലുയോഗങ്ങളീവണ്ണംമുമ്പുനാലുപറഞ്ഞതും
കൂടീട്ടെട്ടുവിധംചേരുംയോഗമർദ്ധശശാങ്കമാം
സൌഭാഗ്യമേററമുണ്ടാകുമെല്ലാക്കുംസ്നേഹമായ്പരം
പരംയോഗ്യതയുണ്ടാകുംയോഗ്യന്മാർസമ്മതിച്ചിടും
അർദ്ധചന്ദ്രാഖ്യമാംയോഗമെട്ടിലുംസംഭവിച്ചിടിൽ

### സമുദ്രയോഗം.

ദ്വിതീയംദ്വാദശംഷഷ്ഠംചതുർത്ഥംദശമാഷ്ടമം
ആറുരാശികളീവണ്ണമിതിൽനിൽക്കെസമസ്തരും
"സമുദ്രയോഗ"മാകുന്നസമുദ്രത്തിൽജനിക്കുകിൽ
ദിവ്യഭോഗംഭുജിച്ചീടുംരാജാവിനുസമാനനാം

### ചക്രവർത്തിയോഗം.

തൃതീയൈകാദശംലഗ്നംപഞ്ചമംനവസപ്തമം
ആറുരാശികളീവണ്ണമെഴുപേരിതിൽനില്ക്കുകിൽ

"ചക്രവത്തിമഹായോഗം"നൃപന്മാർവനഃസർവ്വദാ
കാൽക്കൽവീണുനമസ്കാരംചെയ്യുംസംശയമില്ലിതിൽ
യോഗാഭ്യാസതപംചെയ്തുമഹാസിദ്ധിലഭിച്ചിടും
നൃപന്മാർക്കുപദേശങ്ങളെക്കൊടുത്തവർമാനിച്ചിടും

വല്ലകീയോഗം

ഏഴുരാശിയിലായിട്ടുഗ്രഹമേഴുംവസിക്കുകിൽ
"വല്ലകീയോഗ"മാകുന്നിതേറെറംസാമത്ഥ്യമാസ്ഥയും
പാട്ടുംകളികളുംകൊട്ടുംഅറിയുംകേമനാമവൻ
വീണായോഗംജനിച്ചീടിൽനാടകത്തിൽപ്രധാനിയാം



ദാമനീയോഗം

ആറുരാശിയിലായിട്ടുഗ്രഹമേഴുംവസിക്കുകിൽ
"ദാമനീയോഗ"മാകുന്നുദാനധർമ്മങ്ങളൊക്കെചെയ്തിടും
പശുക്കളേറെയുണ്ടാകുമന്യകാര്യത്തിലിഷ്ടമാം
ദാമനീയോഗമാർന്നുള്ളോനിങ്ങിനെഫലമാസ്ഥിതം

പാശയോഗം

അഞ്ചുരാശിയിലായിട്ടുഗ്രഹമേഴുംവസിക്കുകിൽ
"പാശയോഗ"മതാകുന്നുപാശയോഗംജനിക്കുകിൽ
ധനസമ്പാദ്യമുണ്ടാകുംനിഷ്ഠുരസ്വഭാവമാം
നല്ലബന്ധുക്കളുണ്ടാകുംഭൃത്യരുംനല്ലതായ്‌വരും

കേദാരയോഗം

നാലുരാശിയിലായിട്ടുഗ്രഹമേഴുംവസിക്കുകിൽ
"കേദാരയോഗ"മാകുന്നകൃഷിധാന്യങ്ങളേറെയാം

### ശൂലയോഗം

മൂന്നുരാശിയിലായിട്ടുഗ്രഹമേഴും വസിക്കുകിൽ
"ശൂലയോഗ"മതാകുന്നു ദാരിദ്ര്യം വന്നുചേർന്നിട്ടും
വ്രണം ദേഹത്തിലുണ്ടാകുമധികം ശൌര്യമുള്ളവൻ
ജന്തുഹിംസകൾ ചെയ്തിട്ടും ശൂലയോഗം ജനിക്കുകിൽ

### യുഗയോഗം

രണ്ടുരാശിയിലായിട്ടുഗ്രഹമേഴും വസിക്കുകിൽ
"യുഗയോഗ"മതാകുന്നു ധനമില്ലാതെ വന്നിട്ടും
ജാത്യാചാരം കുറഞ്ഞിട്ടും നീചകർമ്മങ്ങൾ ചെയ്തിട്ടും
പലതും ദോഷമുണ്ടാകും യുഗയോഗം ജനിക്കുകിൽ

### ഗോളയോഗം

സപ്തഗ്രഹങ്ങളെല്ലാരുമൊരുരാശിയിൽ നില്ക്കുകിൽ
"ഗോളയോഗ"മതാകുന്നു ദേഹമെന്നും മുഷിഞ്ഞിട്ടും
ദാരിദ്ര്യമേറ്റമുണ്ടാകും ജ്ഞാനമില്ലാതെ വന്നിട്ടും
മനസ്സിളകുമെപ്പോഴും ഭ്രാന്തുപോലെ നടന്നിട്ടും
അതികുത്സിതമായുള്ള ശില്പവിദ്യകൾ ചെയ്തിട്ടും
സാമർത്ഥ്യമേറ്റം കുറയും ഗോളയോഗം ജനിക്കുകിൽ

### ചുരുക്കം

നഭോയോഗങ്ങളീവണ്ണം ഫലമാർഗ്ഗം പറഞ്ഞതിൽ
എല്ലാദശയിലും കാണുമിവററിൻ ഫലമൊക്കെയും
സംഖ്യായോഗങ്ങളേഴാകുമാശ്രയം മൂന്നുയോഗമാം
ദളയോഗങ്ങൾ രണ്ടാകും പത്തിരട്ടിച്ചതാകൃതി
ആകാരം സംഖ്യയും കൂടീട്ടിരുപത്തേഴുയോഗമാം

ഇതിലാശ്രയവും ചന്ദ്രൻ്റെയോഗം മുപ്പത്തു വന്നിട്ടും
മുപ്പതിൽ ദളവും ചേർന്നാൽ മുപ്പത്തുംരണ്ടുമായ്വരും
ഒരോഗ്രഹങ്ങളെവേറെമാറിമാറിഗണിക്കയും
ഓരോരാശികൾ വെവ്വേറെ ലഗ്നമായ് നിശ്ചയിക്കയും
ചെയ്താൽ നാഭസയോഗങ്ങളനന്തവിധം വരും
യവനന്മാർ കഥിക്കുന്ന യോഗമെണ്ണൂറുമായിരം
അതിവിസ്താരമെന്നോർത്തു വിസ്തരിക്കുന്നതില്ല ഞാൻ

---

## അദ്ധ്യായം ൧൪

### നക്ഷത്രഫലം



### അശ്വതി

ദേഹസൌന്ദര്യമുണ്ടാകും അലങ്കാരപ്രിയംവരും
ജനങ്ങൾക്കിഷ്ടമുണ്ടാകും കാര്യമെല്ലാമറിഞ്ഞിടും
സാമർത്ഥ്യമേറ്റമുണ്ടാകും ബുദ്ധിശക്തിപെരുത്തിടും
ചന്ദ്രനശ്വതിനാളിന്മേൽ നില്ക്കുംകാലം ജനിക്കുകിൽ

### ഭരണി

അസത്യംപറയില്ലൊട്ടും ബഹുനിശ്ചയമായ്വരും
സാമർത്ഥ്യംപോരമുണ്ടാകും രോഗമേറ്റംകുറഞ്ഞിടും
ദുഃഖവുംകുറയും പാരം സുഖവുംവന്നുചേർന്നിടും
ചന്ദ്രൻ ഭരണിനാളിന്മേൽ നില്ക്കുംകാലം ജനിക്കുകിൽ

### കാർത്തിക

തേജസ്സധികമുണ്ടാകും നല്ലകീർത്തിലഭിച്ചിടും
കാലഭേദങ്ങൾകൂടാതെ ബഹുഭക്ഷണമായ്വരും

ആഗ്രഹംവന്നുചേൎന്നീടും പരഭാൎയ്യയിലെപ്പോഴും
ചന്ദ്രൻകാൎത്തികനാളിന്മേൽനില്ക്കുംകാലംജനിക്കുകിൽ

രോഹണി

മനഃശുദ്ധിഭവിച്ചീടും വാക്കെന്നും സത്യമായ്വരും
ദേഹസൌന്ദൎയ്യമുണ്ടാകും ബുദ്ധിശക്തിപെരുത്തിടും
അനിഷ്ടംപറയില്ലൊട്ടുമാരോടുമൊരുകാലവും
ചന്ദ്രൻരോഹണിനാളിന്മേൽനില്ക്കുംകാലംജനിക്കുകിൽ

മകയിരം

സാമൎത്ഥ്യമേറ്റമുണ്ടാകും മനസ്സേറ്റംചലിച്ചീടും
ഉത്സാഹമേറ്റമുണ്ടാകും പേടിപ്പിക്കുംജനങ്ങളെ
ധനംധാരാളമുണ്ടാകും സുഖമെല്ലാംതികഞ്ഞിടും
ചന്ദ്രൻമകയിരത്തിന്മേൽനില്ക്കുംകാലംജനിക്കുകിൽ

ആൎദ്രാ

ദുൎവ്യാപാരമുണ്ടാകുമേറ്റവും ശഠനായ്വരും
ഉപകാരങ്ങൾചെയ്തീടിലതുവേഗം മറന്നുപോം
ജന്തുഹിംസകൾചെയ്തീടും പാപകൎമ്മങ്ങൾചെയ്തിടും
തിരുവാതിരയിൽചന്ദ്രൻനില്ക്കുംകാലംജനിക്കുകിൽ

പുണർതം

തപോവ്രതമനുഷ്ഠിക്കും സുഖവുംവന്നുചേൎന്നിടും
ഗുണശീലംതികഞ്ഞീടും രോഗമോരോന്നകപ്പെടും
വെള്ളമേറ്റംകുടിച്ചീടും ജഡപ്രകൃതമായ്വരും
അല്പംകൊണ്ടുതെളിഞ്ഞിടും പുണർതത്തിൽജനിക്കുകി.

## പൂയം

ശാന്തപ്രകൃതനായിട്ടുമിന്ദ്രിയത്തെജ്ജയിച്ചിട്ടും
ജനങ്ങൾക്കിഷ്ടമുണ്ടാകും വിദ്യയെല്ലാം തികഞ്ഞിടും
ധനം ധാരാളമുണ്ടാകും ധർമ്മനിഷ്ഠ പെരുത്തിടും
പൂയത്തിന്മേൽ കലാനാഥൻ നില്ക്കും കാലം ജനിക്കുകിൽ

## ആയില്യം

പരവഞ്ചന ചെയ്തീടുമേറ്റവും ശഠനായ്വരും
പാപകർമ്മങ്ങൾ ചെയ്തീടുമധികം ധൂർത്തനായ്വരും
ഉപകാരം ചെയ്കിലപ്പോളുള്ള വേഗം മറന്നുപോം
ആയില്യത്തിൽ കലാനാഥൻ നില്ക്കും കാലം ജനിക്കുകിൽ

## മകം

ഭൃത്യന്മാരേറെയുണ്ടാകും ധനം ധാരാളമായ്വരും
ദേവഭോഗം ഭുജിച്ചീടും പിതൃഭക്തി പെരുത്തിടും
ഉത്സാഹമേറെയുണ്ടാകും ദൈവഭക്തി തികഞ്ഞിടും
മകത്തിന്മേൽ കലാനാഥൻ നില്ക്കും കാലം ജനിക്കുകിൽ

## പൂരം

അനിഷ്ടം പറയില്ലാട്ടും ദാനധർമ്മങ്ങൾ ചെയ്തിടും
തേജസ്സധികമുണ്ടാകുമെല്ലായ്പ്പോഴും നടന്നിടും
സാമർത്ഥ്യമേറെയുണ്ടാകും രാജസേവകനായ്വരും
പൂരത്തിന്മേൽ കലാനാഥൻ നില്ക്കും കാലം ജനിക്കുകിൽ

## ഉത്രം

ജനങ്ങൾക്കിഷ്ടമുണ്ടാകും സുഖമെല്ലാം തികഞ്ഞിടും
വിദ്യയെല്ലാം തികഞ്ഞീടുമതിൽ നിന്നു ധനം വരും

ദേഹസൌന്ദൎയ്യമുണ്ടാകും ദിവ്യഭോഗം ഭുജിച്ചിടും
ഉത്രത്തിന്മേൽ കലാനാഥൻ നില്ക്കും കാലം ജനിക്കുകിൽ

അത്തം

ഉത്സാഹമേറ്റമുണ്ടാകും ധാരണാശക്തിഃചേന്നിടും
ദയവേറാം കുറഞ്ഞീടും ലജ്ജയും കുറവായ്വരും
കള്ളമെല്ലാം തികഞ്ഞീടും മദ്യത്തിൽ പ്രീതിചേന്നിടും
അത്തത്തിന്മേൽ കലാനാഥൻ നില്ക്കും കാലം ജനിക്കുകിൽ

ചിത്ര

പലവൎണ്ണങ്ങളാം ചിത്രങ്ങളാം ചേൎന്ന വസ്ത്രത്തിലിഷ്ടമാം
മാലാചന്ദനപുഷ്പങ്ങളിവറ്റിൽ പ്രിയമായ്വരും
ദേഹസൌന്ദൎയ്യമുണ്ടാകും കൺകളിൽ രോഗം ചേൎന്നിടും
ചിത്രനാളിൽ കലാനാഥൻ നില്ക്കും കാലം ജനിക്കുകിൽ

സ്വാതി

വിനയം പാരമുണ്ടാകും വാക്കെല്ലാം നല്ലതായ്വരും
ക്രയവിക്രയകാൎയ്യത്തിൽ നല്ലസാമൎത്ഥ്യമായ്വരും
ധൎമ്മനിഷ്ഠ പെരുത്തീടും ദയയേറ്റമുദിച്ചിടും
സ്വാതിനാളിൽ കലാനാഥൻ നില്ക്കും കാലം ജനിക്കുകിൽ

ശാഖം

അതിലുബ്ധുഭവിച്ചീടും പാരമീൎഷ്യ ഭവിച്ചിടും
തേജസ്സധികമുണ്ടാകും വാക്കെല്ലാം ശക്തിയായ്വരും
കലഹപ്രിയനാമേറ്റമെല്ലാവൎക്കും മുഷിഞ്ഞിടും
ശാഖത്തിന്മേൽ കലാനാഥൻ നില്ക്കും കാലം ജനിക്കുകിൽ

അനിഴം

സഞ്ചാരത്തിൽസുഖംകൂട്ടംഅന്യനാട്ടിൽവസിച്ചിട്ടം
വിശപ്പുംദാഹവുംപാരംസഹിക്കാതെയുമായ്വരും
അധികംകോമനായിട്ടംഈശപരതപമണഞ്ഞിട്ടം
അനിഴത്തിൽകലാനാഥൻനില്ക്കുംകാലംജനിക്കുകിൽ

കേട്ട

ബന്ധുക്കളേററംകുറയുമേററംകോപിഷ്ഠനായ്വരും
ധർമ്മനിഷ്ഠപെരുത്തിട്ടമതിസന്തോഷമായ്വരും
അധർമ്മംചെയ്കയില്ലൊന്നുംശീലമേററംതെളിഞ്ഞിട്ടം
തൃക്കേട്ടയിൽകലാനാഥൻനില്ക്കുംകാലംജനിക്കുകിൽ

മൂലം

അധികംധനമുണ്ടാകുമേററവുംമാനിയായ്വരും
സുഖമെല്ലാംതികഞ്ഞിട്ടംസൗമ്യപ്രകൃതമായ്വരും
സ്ഥിരസൗഖ്യംലഭിച്ചിട്ടംധർമ്മബുദ്ധിയണഞ്ഞിട്ടം
മൂലത്തിന്മേൽകലാനാഥൻനില്ക്കുംകാലംജനിക്കുകിൽ

പൂരാടം

എന്നുംബന്ധുക്കളുണ്ടാകുമേററംഗർവിഷ്ഠനായ്വരും
പൂരാടത്തിൽജനിച്ചീടിലിഷ്ടാനന്ദകളത്രമാം

ഉത്രാടം

ബന്ധുക്കളേററമുണ്ടാകുമേററംവിനയമായ്വരും
ദേഹസൗന്ദര്യമുണ്ടാകുമതിധർമ്മിഷ്ഠനായ്വരും
ഉപകാരങ്ങൾചെയ്തിടിൽമറക്കില്ലൊരുകാലവും
ശശാങ്കനുത്തിരാടത്തിൽനില്ക്കുംകാലംജനിക്കുകിൽ

ഓണം

ഭാര്യ്യശീലസൗന്ദര്യഗുണമെല്ലാംതികഞ്ഞിട്ടം

ധനംധാരാളമുണ്ടാകുംനല്ലകീൎത്തിലഭിച്ചിടും
വിദ്യയിൽകേൾവികേട്ടീടുമൈശ്വൎയ്യംവന്നുചേൎന്നിടും
ഓണത്തിന്മേൽകലാനാഥൻ നില്ക്കുംകാലംജനിക്കുകിൽ

അവുട്ടം

സംഗീതപ്രിയനായീടുമേറവുംലുബ്ധനായ്വരും
ദാനധൎമ്മങ്ങൾചെയ്തീടുംഈശ്വരത്വമണഞ്ഞിടും
അധികംശൗൎയ്യമുണ്ടാകുംയുദ്ധസാമൎത്ഥ്യമാൎന്നിടും
അവുട്ടത്തിൽകലാനാഥൻനില്ക്കുംകാലംജനിക്കുകിൽ

ചതയം

ശത്രുക്കളെജ്ജയിച്ചീടുമെന്നുംവ്യസനമായ്വരും
അതിസാഹസമാൎന്നിടുംവാക്കല്പംരൂക്ഷമായ്വരും
ഒരുത്തരോടുംചേരാത്തവിഷ്ടമപ്രകൃതംവരും
ചതയത്തിൽകലാനാഥൻനില്ക്കുംകാലംജനിക്കുകിൽ

പൂരോരട്ടാതി

ദുഃഖാമനസ്സിലുണ്ടാകുംസ്ത്രീകളിൽപ്രേമമായ്വരും
ധനമേറ്റംലഭിച്ചീടുംദാനധൎമ്മംകുറഞ്ഞിടും
സാമൎത്ഥ്യമേറ്റമുണ്ടാകുംവാദമെല്ലാംജയിച്ചിടും
പൂരോരട്ടാതിയിൽചന്ദ്രൻനില്ക്കുംകാലംജനിക്കുകിൽ

ഉത്രട്ടാതി

സംഭാഷണംചെയ്യുമേറ്റംസുഖമെന്നുമണഞ്ഞിടും
നല്ലമക്കളെജനിച്ചീടുംധൎമ്മബുദ്ധിയണഞ്ഞിടും
ശത്രുക്കളെജ്ജയിച്ചീടുംശാസ്ത്രാൎത്ഥങ്ങളറിഞ്ഞിടും
ഉത്തിരട്ടാതിയിൽചന്ദ്രൻനില്ക്കുംകാലംജനിക്കുകിൽ

രേവതി

മനശ്ശുദ്ധംതികഞ്ഞീടുംശൗൎയ്യംപാരമണഞ്ഞിടും

ജനങ്ങൾക്കിഷ്ടമുണ്ടാകും ധനമേറെ ലഭിച്ചിടും
അംഗങ്ങളെല്ലാം ബലമായ് പൂൎണ്ണമായിട്ടുവന്നിടും
ചന്ദ്രൻ രേവതിനാളിന്മേൽ നില്ക്കും കാലം ജനിക്കുകിൽ

ചുരുക്കം

അശ്വന്യാദികളായുള്ള ഇരുപത്തേഴുനാളിലും
ജനിച്ചാൽ വന്നു ചേരുന്ന ഫലമല്പം പറഞ്ഞിതു
നന്നാലു പാദമാകുന്നിതോരോ നാളിലതൊക്കയും
തമ്മിലൊന്നിച്ചു ചേൎക്കുമ്പോൾ പാദം നൂറെട്ടുവന്നിടും
പ്രത്യേകം ഫലമാകുന്നു പാദമോരോന്നിനൊക്കയും
വിസ്തരിച്ചുരചെയ്യുമ്പോൾ ബഹുവിസ്താരമായ്വരും
അതുകൊണ്ടിവിടെ ചൊല്ലുന്നില്ലുഞാനവയൊന്നുമെ
അനേകം ദോഷഭാഗങ്ങളനേകം ഗുണഭാഗവും
ഇതിലുണ്ടവയൊക്കെയും പ്രശ്നഭാഗത്തിലോതിടാം
ഗണ്ഡാന്തപാദമെന്നുണ്ടൊരാറു പാദമതിൽ ഫലം
പറഞ്ഞിടാം ചുരുക്കത്തിൽ ജാതകത്തിൽ പ്രധാനമാം
അശ്വതി മകവും മൂലം മുതൽ പാദങ്ങൾ മൂന്നിലും
രേവത്യായില്യം കേട്ട നാലാം പാദങ്ങൾ മൂന്നിലും
ഗണ്ഡാന്തപാദമാകുന്നിതാറു പാദങ്ങളിങ്ങിനെ
മാതാവിന്നും പിതാവിന്നും തനിക്കും ദോഷമായ്വരും
ജീവിച്ചാലവനത്യന്തം യോഗ്യനായി സുഖിയായ്വരും
ചന്ദ്രൻ വെളുത്തപക്ഷത്തിൽ പൂൎണ്ണനായിട്ടു നില്ക്കുകിൽ
നക്ഷത്രഫലമൊക്കെയും പൂൎണ്ണമായി സംഭവിച്ചിടും
ചന്ദ്രൻ കറുത്തപക്ഷത്തിൽ ക്ഷീണനായിട്ടു നില്ക്കുകിൽ
നക്ഷത്രഫലമൊക്കെയും സ്വല്പമായ് സംഭവിച്ചിടും
ചന്ദ്രന്റെ ക്ഷയവൃദ്ധികളനുസരിച്ചാണിവയൊക്കയും
നക്ഷത്രഫലമീവണ്ണം ചുരുക്കത്തിൽ പറഞ്ഞിതു

### രണ്ടാംഭാവം

ധനംധാരാളമുണ്ടാകുംവാക്കെല്ലാംനല്ലതായ്വരും
സംഗീതപ്രിയനാമേററംകാവ്യമോരോന്നതീൎത്തിടും
അതിപ്രസന്നശൃംഗാരഗുണമാംമുഖമെപ്പോഴും
ഭാൎഗ്ഗവൻജന്മകാലത്തു് രണ്ടാംഭാവത്തിൽനില്ക്കുകിൽ

### മൂന്നാംഭാവം

ഭാൎയ്യയില്ലാതവന്നീടുമഥവാപലതായ്വരും
സുഖംകുറഞ്ഞിടുംപാരംധനമല്പംലഭിച്ചിടും
ധൈൎയ്യവുംകുറയുംപാരംബാന്ധുവ്യംകുറവായ്വരും
ഭാൎഗ്ഗവൻജന്മകാലത്തുമൂന്നാംഭാവത്തിൽനില്ക്കുകിൽ

### നാലാംഭാവം

ഗൃഹവുംനല്ലതുണ്ടാകുംവാഹനങ്ങളണഞ്ഞിടും
വിശേഷവസ്ത്രാഭരണസുഖങ്ങളുളവായ്വരും
ബന്ധുക്കളുംപലരുണ്ടാകുംപശുക്കളേറ്റംപെരുത്തിടും
ഭാൎഗ്ഗവൻജന്മകാലത്തുനാലാംഭാവത്തിൽനില്ക്കുകിൽ

### അഞ്ചാംഭാവം

ധനംധാരാളമുണ്ടാകുംരാജാവിനുസമാനനാം
മനസ്സന്തോഷമുണ്ടാകുംനല്ലമക്കളുംജനിച്ചിടും
സുഖങ്ങളെല്ലാംതികയുംകൌശലങ്ങൾപെരുത്തിടും
ശുക്രൻജനനകാലത്തുപഞ്ചമത്തിലിരിക്കുകിൽ

### ആറാംഭാവം

ശത്രുക്കളേററംകുറയുംധനവുംസ്വല്പമായ്വരും
അപവാദങ്ങളുണ്ടാകുംസ്ത്രീനിമിത്തംപുറത്തുപോം

